വള്ളക്കാർ നരേന്ദ്രനേയും സ്നേഹിതരേയും ശകാരിച്ചുതുടങ്ങി. ഈ അവസരത്തിൽ നരേന്ദ്രൻ വള്ളത്തിൽനിന്നും കരയ്ക്കു ചാടിയിറങ്ങി ആ വഴിയെവന്നരണ്ടു ഇംഗ്ലീഷുപട്ടാളക്കാരോടു അവിടെ നടന്നുകൊണ്ടിരുന്ന സംഭവത്തെപ്പററി പറഞ്ഞു. വിവരം മനസ്സിലാക്കി പട്ടാളക്കാർ വള്ളക്കാരുടെ സമീപത്തുചെന്നു. പട്ടാളക്കാരെക്കണ്ടു ഭയപ്പെട്ടു വള്ളക്കാർ നരേന്ദ്രന്റെ സ്നേഹിതരെ യഥേഷ്ടം പോകുന്നതിനനുവദിച്ചു. പട്ടാളക്കാർക്കു നരേന്ദ്രനോടു അത്യന്തം പ്രീതിയുണ്ടാകയാൽ അദ്ദേഹത്തെ നാടകം കാണുന്നതിനു ക്ഷണിച്ചു. പക്ഷേ നരേന്ദ്രൻ അവരുടെ ക്ഷണം സ്വീകരിക്കുകയുണ്ടായില്ല.

അക്കാലത്തു ഇന്ത്യാ സന്ദർശനാർത്ഥം വെയിൽസ് രാജകുമാരൻ 'സിറാപ്പിസ്'' എന്ന പടക്കപ്പലിൽ കല്ക്കട്ടായിൽ എത്തുകയുണ്ടായി. പ്രധാന പൌരന്മാർക്കു കപ്പൽ സന്ദർശിക്കുന്നതിനുള്ള അനുവാദം അധികൃതർ നല്കി. നരേന്ദ്രനും കൂട്ടുകാർക്കും ആ യുദ്ധക്കപ്പൽ സന്ദർശിക്കുന്നതിനു അതിയായ ആഗ്രഹമുണ്ടായി. അപ്പോൾ നരേന്ദ്രനു പതിനൊന്നു വയസ്സു മാത്രമെ പ്രായമുണ്ടായിരുന്നുള്ളു. അനുവാദം നല്കുന്നതിനു് അധികാരമുണ്ടായിരുന്ന ബ്രിട്ടീഷുദ്യോഗസ്ഥൻ താമസിച്ചിരുന്ന ബംഗ്ലാവിൽ ഒരു അപേക്ഷയുമായി നരേന്ദ്രൻ പോയി. നരേന്ദ്രൻ ഒരു കുട്ടിയായിരുന്നതുകൊണ്ടു് കാവൽക്കാരൻ അദ്ദേഹത്തെ ബംഗ്ലാവിന്റെ ഉള്ളിൽ കടത്തിവിട്ടില്ല. അപേക്ഷകർ ബംഗ്ലാവിന്റെ രണ്ടാമത്തെ നിലയിലെ ഒരു മുറിയിലേക്കു പോയിക്കൊണ്ടിരുന്നതു നരേന്ദ്രൻ കണ്ടു. അതുമൂലം ആ ബ്രിട്ടീഷ് ഉദ്യോഗസ്ഥൻ അവിടെ ഉണ്ടായിരുന്നുവെന്നു നരേന്ദ്രൻ നിശ്ചയിച്ചു. ബംഗ്ലാവിന്റെ പിന്നിൽ ഉണ്ടായിരുന്ന ഒരു കോവേണിപ്പടി കയറി നരേന്ദ്രൻ ഉദ്യോഗസ്ഥന്റെ മുമ്പിൽ അപേക്ഷ സമർപ്പിച്ചു. ആ ഉദ്യോഗസ്ഥൻ നരേന്ദ്രനും സ്നേഹിതർക്കും പടക്കപ്പലിൽ പ്രവേശിക്കുന്നതിനു് അനുവാദം നല്കി. ബംഗ്ലാവിൽനിന്നും വെളിയിൽ വന്നപ്പോൾ നരേന്ദ്രൻ എപ്രകാരം അതിന്റെ ഉള്ളിൽ പ്രവേശിച്ചു എന്നു കാവൽക്കാരൻ ചോദിച്ചു. തനിക്കു ഇന്ദ്രജാലമറിയാമായിരുന്നതുകൊണ്ടു് അതിന്റെ ഉള്ളിൽ നിഷ്പ്രയാസം പ്രവേശിക്കുവാൻ സാധിച്ചുവെന്നു . നരേന്ദ്രൻ മറുപടി നല്കി.

നരേന്ദ്രന്റെ അടുത്തുണ്ടായിരുന്ന വ്യായാമശാലയിൽ വളരെ ഭാരമുള്ള ഒരു കയററൂഞ്ഞാൽ തയ്യാറാക്കുന്നതിനു അദ്ദേഹവും കൂട്ടുകാരും ഒരു ദിവസം ഒരുമ്പെട്ടു. അപ്പോൾ വഴിയെ വന്നുകൊണ്ടിരുന്ന ഒരു നാവികന്റെ സഹായം അവർ ആവശ്യപ്പെട്ടു. ആ ഊഞ്ഞാലിനു് ആവശ്യമുണ്ടായിരുന്ന മരങ്ങൾ പൊക്കിക്കൊണ്ടിരുന്നപ്പോൾ ഒരു ഭാരമുള്ള മരക്കഷണം യാദൃഛികമായി നാവികന്റെ തലയിൽ വീണു. തന്നിമിത്തം അയാൾ ബോധരഹിതനായി നിലംപതിക്കുകയും ചെയ്തു. ആ നാവികൻ മരിച്ചു എന്നു വിചാരിച്ചു് അവിടെയുണ്ടായിരുന്നവരിൽ അധികം പേരും ഓടിപ്പോയി. നരേന്ദ്രൻ ധൈര്യത്തോടുകൂടി താൻ അണിഞ്ഞിരുന്ന വസ്ത്രത്തിന്റെ ഒരു ഭാഗം കീറി എടുത്തു് ആ നാവികന്റെ മുറിവു വെച്ചുകെട്ടി. മുഖത്തു വെള്ളം തളിച്ചു. സാവധാനത്തിൽ വീശി. നാവികനു ബോധം വന്നപ്പോൾ അടുത്തുണ്ടായിരുന്ന ഒരു സ്കൂളിലേക്കു അയാളെ നരേന്ദ്രൻ മാററി. ചികിത്സമൂലം ഒരു ആഴ്ച കഴിഞ്ഞപ്പോൾ ആ നാവികൻ സുഖം പ്രാപിച്ചു. അപ്പോൾ നരേന്ദ്രൻ തന്റെ സ്നേഹിതന്മാരിൽനിന്നും പിരിച്ചെടുത്ത ഒരു പണത്തുക ആ നാവികനു നല്കി. നരേന്ദ്രൻ പ്രായം ചെന്നപ്പോൾ പത്രങ്ങൾ വായിക്കുന്നതിനും പ്രസംഗങ്ങൾ കേൾക്കുന്നതിനും അതിയായ അഭിരുചി പ്രകടിപ്പിച്ചു.

1877-ാമാണ്ടു് നരേന്ദ്രന്റെ അച്ഛൻ മദ്ധ്യപ്രദേശത്തുള്ള റായിപ്പൂരിൽ പോയി. തന്റെ കുടുംബാംഗങ്ങൾ എല്ലാവരും നരേന്ദ്രനോടുകൂടി ആ സ്ഥലത്തേക്കു പോകുന്നതിനു വേണ്ട ഏർപ്പാടുകൾ അദ്ദേഹം ചെയ്തു. ഈ കുടുംബാംഗങ്ങൾ അവരുടെ യാത്രയുടെ ഏതാനും ഭാഗങ്ങൾ കാളവണ്ടിയിൽകൂടി നിർവ്വഹിച്ചു. വഴിയുടെ ഇരുവശത്തും ഉണ്ടായിരുന്ന മലകളും തഴച്ചു വളർന്നു നിന്നിരുന്ന വൃക്ഷങ്ങളും മററു പ്രകൃതിസൌന്ദര്യങ്ങളും നരേന്ദ്രനെ അത്യധികം ആകർഷിക്കുകയും അവ അദ്ദേഹത്തെ ആനന്ദതുന്ദിലനാക്കിത്തീർക്കുകയും ചെയ്തു. യാത്രാമദ്ധ്യേ അസാധാരണ വലിപ്പമുള്ള ഒരു തേനീച്ചക്കൂടു നരേന്ദ്രൻ കാണുന്നതിനിടയായി. ഈ കാഴ്ച കണ്ടുകൊണ്ടിരുന്നപ്പോൾ സർവ്വചരാചരങ്ങളുടെയും സൃഷ്ടികർത്താവായ ജഗദീശ്വരന്റെ മഹിമയെപ്പററി ചിന്തിച്ചു നരേന്ദ്രനു ബാഹ്യവിസ്മൃതിയുണ്ടായി.

റായിപ്പൂരിൽ അക്കാലത്തു് സ്കൂൾ ഇല്ലാതിരുന്നതിനാൽ നരേന്ദ്രൻ അധികസമയവും തന്റെ അഛനുമൊരുമിച്ചു കഴിച്ചുകൂട്ടി. നരേന്ദ്രന്റെ ബുദ്ധിസാമർത്ഥ്യത്തെയും ചിന്താഗതിയെയും പററി വിശ്വനാഥദത്തനു വളരെ സംതൃപ്തി ജനിച്ചു. പല വിഷയങ്ങളെ കുറിച്ചും അദ്ദേഹം നരേന്ദ്രനോടു സംഭാഷണം നടത്തിയിരുന്നു. അക്കാലത്തു സുപ്രസിദ്ധ വിദ്വാന്മാർ വിശ്വനാഥദത്തയെ സന്ദർശിച്ചുകൊണ്ടിരുന്നു. അവരുടെ സംഭാഷണങ്ങളും വാദപ്രതിവാദങ്ങളും നരേന്ദ്രൻ ശ്രദ്ധയോടു കേൾക്കുകയും ചിലപ്പോൾ അതിൽ പങ്കെടുക്കുകയും ചെയ്തിരുന്നു.

1879-ാം മാണ്ടു വിശ്വനാഥദത്ത കല്ക്കട്ടായിൽ മടങ്ങിവന്നു. രണ്ടു വർഷക്കാലം നരേന്ദ്രൻ അവിടെയില്ലാതിരുന്നതിനാൽ വീണ്ടും സ്കൂളിൽ ചേരുന്നതിനു അദ്ദേഹത്തിനു അല്പം വിഷമം നേരിട്ടു. പക്ഷേ നരേന്ദ്രന്റെ ബുദ്ധിസാമർത്ഥ്യത്തെ പരിഗണിച്ചു് അദ്ധ്യാപകന്മാർ ഈ കാര്യത്തിൽ അദ്ദേഹത്തിനു വേണ്ട ആനുകൂല്യങ്ങൾ ചെയ്തു. നരേന്ദ്രൻ വേഗത്തിൽ പുസ്തകങ്ങൾ പഠിച്ചു പ്രവേശികാപരീക്ഷയിൽ ഒന്നാംക്ലാസ്സിൽ വിജയം കരസ്ഥമാക്കി. ഇത്ര പ്രശസ്തമായ വിജയം നരേന്ദ്രനു മാത്രമേ ആ സ്കൂളിൽനിന്നും ലഭിച്ചുള്ളു. ഈ അവസരത്തിൽ അദ്ദേഹം അനവധി ബംഗാളി പുസ്തകങ്ങളും ഇംഗ്ലീഷുപുസ്തകങ്ങളും വായിച്ചു ധാരാളംഅറിവുസമ്പാദിച്ചു. മാർഷ്മാൻ,എൽഫിൻസ്റ്റൺ മുതലായവർ എഴുതിയ ചരിത്രപുസ്തകങ്ങൾ അദ്ദേഹം പഠിച്ചു. ക്ലാസിലെ പാഠപുസ്തകങ്ങൾക്കു ചിലപ്പോൾ അദ്ദേഹം അധികം ശ്രദ്ധ പതിപ്പിയ്ക്കാതെയിരുന്നതിനാൽ പരീക്ഷ അടുത്തപ്പോൾ പഠിത്തത്തിൽ വളരെ യത്നിച്ചിരുന്നു. "പ്രവേശികാപരീക്ഷയ്ക്കു രണ്ടുമൂന്നു ദിവസങ്ങൾക്കുമുമ്പു ഭൂഗണിതശാസ്ത്രത്തെപ്പററിഎനിയ്ക്കു വലിയ നിശ്ചയമില്ലായിരുന്നു. ഒരു രാവുംപകലുംകൊണ്ടു് ഭൂഗണിതശാസ്ത്രത്തെ പ്രതിപാദിയ്ക്കുന്ന നാലു പുസ്തകങ്ങൾ ഞാൻ സമ്പൂർണ്ണമായി പഠിച്ചു. "എന്നു നരേന്ദ്രൻ ഒരിയ്ക്കൽ പ്രസ്താവിയ്ക്കുകയുണ്ടായി. ഒരു പുസ്തകത്തിലെ ഏതാനും ഭാഗങ്ങൾ വായിച്ചതുകൊണ്ടു് ആ പുസ്തകത്തിലെ ആശയങ്ങൾ എല്ലാം അദ്ദേഹം ഗ്രഹിച്ചിരുന്നു.

1879-ാമാണ്ടു നരേന്ദ്രൻ തന്റെ 16-ാം വയസ്സിൽ കാളേജിൽ ചേന്നു പഠിച്ചുതുടങ്ങി. കുട്ടിക്കാലത്തെ കുസൃതികളും നേരമ്പോക്കുകളും എല്ലാം ഉപേക്ഷിച്ചു് കൂടുതൽ പ്രസരിപ്പും ഗൌരവവും ചുമതലയുമുള്ള ഒരു ജീവിതത്തിലേയ്ക്കു അദ്ദേഹം പ്രവേശിച്ചു. നരേന്ദ്രൻ പ്രസിഡൻസി കോളേജിൽ ഒരു വർഷം പഠിച്ചതിനുശേഷം സ്കോട്ടിഷ്ചർച്ചു കോളേജിൽ ചേന്നു പഠിച്ചു. 1881-ൽ എഫ്. ഏ പരീക്ഷയ്ക്കു രണ്ടാംക്ലാസിൽ വിജയം നേടി. എഫ്. ഏ. ക്ലാസ്സിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾ 1881 നവംബറിൽ ശ്രീരാമകൃഷ്ണദേവനെപ്പററി ആദ്യം കേൾക്കുന്നതിനിടയായി. ഒരു ദിവസം അവരുടെ ഇംഗ്ലീഷ് പ്രൊഫസർ ക്ലാസിൽ വരാതിരുന്ന സമയം പ്രിൻസിപ്പാൾ പ്രൊഫസർ വില്യം ഹെയിസ്റ്റി, സുപ്രസിദ്ധകവി വേർഡ്സ്‌വർത്തിന്റെ 'എക്സ്കഷൻ' എന്ന കാവ്യം പഠിപ്പിയ്ക്കുന്നതിനിടയായി. പ്രകൃതിസൌന്ദര്യത്താൽ ആകൃഷ്ടനായിത്തീർന്ന കവി സർവ്വവിധമായ ബാഹ്യവ്യാപാരങ്ങളിൽനിന്നും വിരമിച്ചു് അന്തർമുഖനായി തന്നെ ആനന്ദാനുഭൂതിയിൽ ലയിയ്ക്കുന്നതായി ആ കാവ്യത്തിൽ വർണ്ണിയ്ക്കുന്നു. മനുഷ്യന്റെ ഹൃദയം പരിശുദ്ധമായി ഏകാഗ്രതയോടുകൂടി ഏതെങ്കിലും വസ്തുവിൽ ലയിയ്ക്കുമ്പോൾ ഇപ്രകാരമുള്ള ആനന്ദാനുഭവം ഒരു വ്യക്തിയ്ക്കുണ്ടാകുന്നുവെന്നു് പ്രൊഫസർ ക്ലാസ്സിൽ പറഞ്ഞു. ഇപ്രകാരമുള്ള അനുഭവങ്ങൾ ഒരു ആളിൽ താൻ കണ്ടിരുന്നുവെന്നും അദ്ദേഹം ദക്ഷിണേശ്വരത്തു വസിച്ചിരുന്ന ശ്രീരാമകൃഷ്ണപരമഹംസദേവനായിരുന്നുവെന്നും പ്രൊഫസർ ആ അവസരത്തിൽ പ്രസ്താവിച്ചു. ഇപ്രകാരം ശ്രീരാമകൃഷ്ണപരമഹംസദേവനെപ്പററി നരേന്ദ്രൻ ആദ്യമായി കേൾക്കുന്നതിനിടയായി.

കോളേജിൽ പഠിച്ചിരുന്ന ആദ്യത്തെ രണ്ടു വഷങ്ങളിൽ പാശ്ചാത്യന്യായശാസ്ത്രവും അടുത്ത രണ്ടു വർഷങ്ങളിൽ തത്വശാസ്ത്രവും പുരാതനവും ആധുനികവുമായ യൂറോപ്പുചരിത്രവും നരേന്ദ്രൻ അവഗാഢമായി ചിന്തിയ്ക്കുകയും പഠിയ്ക്കുകയും ചെയ്തു. സംഗീതവിദഗ്ദ്ധരായിരുന്ന അഹമ്മദ്ഖാൻ, ബേനിഗുപ്ത എന്നിവരിൽനിന്നും അദ്ദേഹം സംഗീതം അഭ്യസിച്ചു. നരേന്ദ്രനു ഇതുമൂലം നല്ലവണ്ണം പാടുന്നതിനും പല സംഗീതയന്ത്രങ്ങൾ വായിയ്ക്കുന്നതിനും സാധ്യമായിത്തീർന്നു. അഹമ്മദ്ഖാനിൽനിന്നും ഉറദു, പേർഷ്യൻ, ഹിന്ദി എന്നീ ഭാഷകളിലെ ഭക്തിപരമായ പല കീർത്തനങ്ങളും നരേന്ദ്രൻ പഠിച്ചു. ഇൻഡ്യക്കാ

രും ഇംഗ്ലീഷുകാരുമായ പല പ്രൊഫസർമാരും നരേന്ദ്രൻ ഭാവിയിൽ ഒരു മഹാനായിത്തീരുമെന്നു വിശ്വസിച്ചിരുന്നു. കോളേജ് പ്രിൻസിപ്പാൾ വില്യം ഹെയിസ്റ്റി ഒരിയ്ക്കൽ ഇപ്രകാരം പ്രസ്താവിച്ചു. "നരേന്ദ്രനാഥൻ ഒരു ബുദ്ധിമാൻതന്നേയാണ്. ഞാൻ വളരെ സ്ഥലങ്ങളിൽ സഞ്ചരിച്ചിട്ടുണ്ട്. അവിടെയെങ്ങും നരേന്ദ്രനെപ്പോലെ ബുദ്ധിമാനായ ഒരു വിദ്യാർത്ഥിയെ കണ്ടിട്ടില്ല. വിശിഷ്യ ജർമ്മൻ സർവ്വകലാശാലയിലെ തത്വജ്ഞാനം പഠിയ്ക്കുന്ന വിദ്യാർത്ഥികളുടെ കൂട്ടത്തിൽപോലും കാണുന്നതിനിടയായിട്ടില്ല. അദ്ദേഹത്തിൻെറ ജീവിതം ഏററവും വിജയകരം തന്നെയായിരിയ്ക്കും."

നരേന്ദ്രനാഥനു ഇക്കാലത്തു മാനസികമായ ഒരു മാററം സംഭവിച്ചു. അദ്ദേഹം ഒരു സത്യാന്വേഷകനും ആദർശപുരുഷനും ആയിത്തീർന്നു. ലോകസുഖങ്ങളിൽ അദ്ദേഹത്തിനു ഒട്ടുംതന്നെ തൃപ്തിയുണ്ടായില്ല. ലോകത്തിലെ സംഭവഗതികൾക്കു കാരണമെന്തായിരുന്നുവെന്നു അദ്ദേഹം ഗാഢമായി ആലോചിച്ചുതുടങ്ങി. ഈശ്വരസാക്ഷാത്കാരത്തിനുള്ള അഭിവാഞ്ഛ നരേന്ദ്രനിൽ ഈ അവസരത്തിൽ അങ്കുരിച്ചു. മററുള്ളവരിൽനിന്നും ഭിന്നമായ ഒരു ജീവിതം തനിയ്ക്കു നയിയ്ക്കേണ്ടതായിട്ടുണ്ടായിരുന്നുവെന്നു ചെറുപ്പകാലം മുതല്ക്കുതന്നെ അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടുതുടങ്ങി

നരേന്ദ്രൻ സതീർത്ഥ്യരോടുകൂടി വിനോദങ്ങളിലും നേരമ്പോക്കുകളിലും ഏർപ്പെടുക പതിവായിരുന്നു. അദ്ദേഹത്തിൻെറ ഒരു സ്നേഹിതനു ബി. ഏ. പരീക്ഷയ്ക്കു ചേരുന്നതിനു ഫീസു കൊടുക്കാൻ നിവൃത്തിയില്ലാതെ വന്നു. ഈ കാര്യത്തിൽ വേണ്ട ആനുകൂല്യങ്ങൾ നല്കുന്നതിനു കോളേജ് സൂപ്രണ്ടിനോടു നരേന്ദ്രൻ അഭ്യർത്ഥിച്ചു. അതുകൊണ്ടു പ്രയോജനമില്ലാതെ വന്നപ്പോൾ സൂപ്രണ്ടിനെ വഴിയിൽ വെച്ച് അദ്ദേഹം കാണുകയും തൻെറ സ്നേഹിതൻെറ വിഷമതകളെപ്പററി അറിയിയ്ക്കുകയും ചെയ്തു. തത്ഫലമായി ആ വിദ്യാർത്ഥിക്കു ഫീസടയ്ക്കുന്ന കാര്യത്തിൽ വേണ്ടത്ര ആനുകൂല്യം ലഭിച്ചു. നരേന്ദ്രൻ നെപ്പോളിയനെ പലപ്പോഴും സ്തുതിയ്ക്കുകയും എന്തെങ്കിലും വലിയകാര്യം സാധിയ്ക്കണമെങ്കിൽ മാർഷൽനേ തൻെറ ചക്രവർത്തിയോടു കാണിച്ച വിധത്തിലുള്ള വണക്കവും അനുസരണയും ആവശ്യമായിരുന്നുവെന്നു പറയുകയും ചെയ്തിരുന്നു.

ഈ കാലഘട്ടത്തിൽ നരേന്ദ്രൻ ബ്രഹ്മസമാജക്കാരുടെ ആദർശങ്ങളോടും ആശയങ്ങളോടും അനുയോജിയ്ക്കുകയും തന്മൂലം ആ സംഘത്തിലെ ഒരു അംഗമായിത്തീരുകയും ചെയ്തു. അവരുടെ പ്രാർത്ഥനായോഗങ്ങളിലും നരേന്ദ്രൻ പങ്കെടുത്തിരുന്നു. ബ്രഹ്മസമാജത്തിലെ പ്രമുഖ അംഗമായിരുന്ന കേശബ് ചന്ദ്രസേനനോടു നരേന്ദ്രനു വലിയ ബഹുമാനമുണ്ടായിരുന്നു. 1878-ാമാണ്ടു ചില അഭിപ്രായവ്യത്യാസംമൂലം ബ്രഹ്മസമാജത്തിൽ ഒരു ഭിന്നിപ്പുണ്ടായി. ആ അവസരത്തിൽ പണ്ഡിതശിവനാഥശാസ്ത്രിയുടേയും വിജയകൃഷ്ണഗോസ്വാമിയുടേയും നേതൃത്വത്തിൽ 'സാധാരണ ബ്രഹ്മസമാജം' എന്ന സംഘം രൂപവൽക്കരിയ്ക്കപ്പെട്ടു. നരേന്ദ്രൻ ആ സംഘത്തിലെ ഒരു പ്രമുഖ അംഗമായിത്തീർന്നു. മനസ്സുകൊണ്ടും, പ്രവൃത്തികൊണ്ടും വാക്കുകൊണ്ടും ബ്രഹ്മചര്യം അനുഷ്ഠിയ്ക്കേണ്ടിയിരുന്നതു യുവാക്കന്മാരുടെ മുഖ്യ ആദർശമായിരുന്നുവെന്ന് അദ്ദേഹം തൻെറ സ്നേഹിതരെ ഉദ്ബോധിപ്പിച്ചുകൊണ്ടിരുന്നു.

നരേന്ദ്രൻ വിവാഹം കഴിയ്ക്കുന്ന പക്ഷം സ്ത്രീധനമായി ലഭിക്കുന്ന ഒരു വലിയ തുകകൊണ്ട് ഐ. സി. എസ്സ്. പരീക്ഷയ്ക്കു ഇംഗ്ലണ്ടിൽ പോകുവാൻ സാധിയ്ക്കുമെന്നു ധരിപ്പിച്ച് വിശ്വനാഥദത്തൻ മകനെ അതിലേയ്ക്കു നിർബന്ധിച്ചു. പക്ഷേ നരേന്ദ്രനാഥൻ ഈ അഭിപ്രായത്തോടു ഒട്ടുംതന്നെ അനുകൂലിച്ചില്ല. ഈശ്വരസാക്ഷാത്കാരം ലഭിയ്ക്കേണമെന്നുള്ള ആഗ്രഹം ഇപ്പോൾ അദ്ദേഹത്തിനു വർദ്ധിച്ചുതുടങ്ങി. നരേന്ദ്രൻ മററു ബ്രഹ്മസമാജക്കാരോടൊപ്പം നിരാകാരസഗുണബ്രഹ്മത്തിൽ വിശ്വസിച്ചിരുന്നു. ആത്മാർത്ഥമായ പ്രാർത്ഥനയുടെ ഫലമായി ഒരു ഭക്തനു ഈശ്വരസാക്ഷാത്കാരം ലഭിയ്ക്കുമായിരുന്നുവെന്ന് നരേന്ദ്രൻ വിശ്വസിച്ചിരുന്നു. അദ്ദേഹം ഉറങ്ങുന്നതിനു മുൻപ് രണ്ടു പ്രകാരത്തിലുള്ള ആദർശജീവിതത്തെപ്പററി ചിന്തിയ്ക്കുക പതിവായിരുന്നു. ഒന്നു ലൌകികവ്യവഹാരങ്ങളിൽ കഴിഞ്ഞുകൂടുന്നതിനുപകരിയ്ക്കുന്ന ജീവിതവും മറേറതു ആത്മീയോത്കർഷപരമായ സന്ന്യാസജീവിതവും ആയിരുന്നു. നരേന്ദ്രനു സന്ന്യാസജീവിതമായിരുന്നു ഏററവും പ്രിയകരമായി തോന്നിയതു്. ബ്രഹ്മസമാജക്കാരുടെ പ്രാർത്ഥനകളിലും കീർത്തനങ്ങളിലും പങ്കെടുത്തതുകൊണ്ടു അദ്ദേഹത്തിനു അല്പം മനശ്ശാന്തിയും ആനന്ദവും ലഭിച്ചു.

എന്നിരുന്നാലും ഈശ്വരസാക്ഷാത്കാരം ലഭിയ്ക്കേണമെന്നുള്ള അതിയായ ആഗ്രഹം അദ്ദേഹത്തിൽ എപ്പോഴും പൊന്തിനിന്നു. അക്കാലത്തു ആത്മീകഗുരുവും സിദ്ധപുരുഷനും ആയിത്തീൎന്നിരുന്ന മഹർഷി ദേവേന്ദ്രനാഥടാഗോറിനെ നരേന്ദ്രൻ ഏതാനും സ്നേഹിതന്മാരോടുകൂടി, ഈശ്വരസാക്ഷാത്കാരത്തിനുള്ള മാൎഗ്ഗത്തെ അന്വേഷിച്ചു സമീപിയ്ക്കുകയുണ്ടായി. ഈ അവസരത്തിൽ മഹർഷി ജപത്തിലും ധ്യാനത്തിലും നിരതനായി ഗംഗയുടെ കരയിൽ താമസിച്ചിരുന്നു. മഹർഷിയെക്കണ്ടയുടൻ "അങ്ങു് ഈശ്വരനെ ദർശിച്ചിട്ടുണ്ടോ?" എന്നു നരേന്ദ്രൻ ഏററവും ആകാംക്ഷയോടുകൂടി ചോദിച്ചു. ആ ചോദ്യത്തിനു മറുപടി നല്കുന്നതിനു മഹർഷിക്കു സാധിച്ചില്ല. യോഗിവൎയ്യനെപ്പോലെയുള്ള കണ്ണുകൾ നരേന്ദ്രനുണ്ടായിരുന്നുവെന്നു് മഹർഷി അഭിപ്രായപ്പെട്ടു. മഹർഷിയുടെ മറുപടിയിൽ നരേന്ദ്രനു നൈരാശ്യം ജനിച്ചു. തന്റെ ആഗ്രഹനിവൃത്തിയ്ക്കായി നരേന്ദ്രൻ മററു പലമതാചാൎയ്യന്മാരെയും കണ്ടുമുട്ടി. പക്ഷേ അവരുടെ മറുപടികൾകൊണ്ടു് നരേന്ദ്രൻ തൃപ്തിപ്പെട്ടില്ല. ഒടുവിൽ ശ്രീരാമകൃഷ്ണനെപ്പററി അദ്ദേഹത്തിനു ഓർമ്മവന്നു. ശ്രീരാമകൃഷ്ണദേവനെ 1881-ാമാണ്ടു നവമ്പർമാസത്തിൽ സുരേന്ദ്രനാഥമിത്രന്റെ ഭവനത്തിൽ വച്ചു കണ്ടിട്ടുണ്ടു്. അപ്പോൾ നരേന്ദ്രൻ പാടിയ കീർത്തനങ്ങൾ അദ്ദേഹത്തിനു അത്യന്തം ഇഷ്ടപ്പെട്ടു. ആ അവസരത്തിൽ അദ്ദേഹം നരേന്ദ്രനെ ദക്ഷിണേശ്വരത്തേയ്ക്കു ക്ഷണിച്ചിരുന്നു. അതനുസരിച്ചു് നരേന്ദ്രൻ ദക്ഷിണേശ്വരത്തേയ്ക്കു പോകുവാൻ നിശ്ചയിച്ചു.

## ശ്രീ വിവേകാനന്ദസ്വാമികളുടെ ഗുരുദർശനം

ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ 'ധർമ്മത്തിനു ക്ഷീണം സംഭവിച്ചിട്ടു് അധർമ്മം നടമാടുമ്പോൾ ധർമ്മത്തെ പുനഃസ്ഥാപിയ്ക്കുന്നതിനും സജ്ജനങ്ങളെ ഉദ്ധരിയ്ക്കുന്നതിനും ഞാൻ ലോകരംഗത്തു് അവതരിയ്ക്കുന്നു' എന്നു പ്രസ്താവിയ്ക്കുന്നു. കച്ചവടത്തിനായി ഇൻഡ്യയിൽ വന്ന ഇംഗ്ലീഷുകാർ 19-ാം നൂററാണ്ടിൽ അവരുടെ സാമ്രാജ്യം ഇവിടെ സ്ഥാപിച്ചു. അതിനെ തുടൎന്നു് അവരുടെ പരിഷ്കാരങ്ങളും ഭരണരീതികളും ഇൻഡ്യയിൽ പ്രചരിപ്പിച്ചു. ഇംഗ്ലീഷുകാർ പ്രചരിപ്പിച്ച മതവും വിദ്യാഭ്യാസവും മൂലം അനവധി ഹിന്ദുക്കൾ ക്രിസ്ത്യാനികളായിത്തീരുകയും പാശ്ചാത്യ ആചാരമൎയ്യാദകളെ ഏററവും ഉത്കൃഷ്ടമായി അംഗീകരിയ്ക്കുകയും ചെയ്തു. വേദങ്ങളിൽ പ്രതിപാദിച്ചിരിയ്ക്കുന്ന ധർമ്മത്തെ ശരിയാംവണ്ണം പരിപാലിയ്ക്കാതെ അധർമ്മത്തിലും അനാചാരത്തിലും മുഴുകി ഭാരതീയർ തങ്ങളുടെ ജീവിതം നയിച്ചുവന്നു. ഈ കാലഘട്ടത്തിൽ സനാതനധർമ്മത്തെ പുനഃസ്ഥാപിച്ചു ഭാരതത്തെ ഉദ്ധരിയ്ക്കുന്നതിനായിട്ടു ലോകകല്യാണഗുണപൂൎണ്ണനായ ജഗദീശ്വരനു ഒരു അവതാരമെടുക്കേണ്ടതായി വന്നുകൂടി. ഈ പ്രാവശ്യം ബംഗാളത്തെ ഹൂഗ്ലി ജില്ലയിൽ കാമാരപുകുരം എന്ന ഗ്രാമത്തിൽ ഭക്തശിരോമണികളായിരുന്ന ചന്ദ്രമണീദേവിയുടെയും ക്ഷുദിരാമ ചതോപാധ്യായന്റെയും ഓമന സന്താനമായിട്ടാണു ഭഗവാൻ അവതരിച്ചതു്. ഈ ഓമനശിശു 1836-ാമാണ്ടു ഫെബ്രുവരി 18-ാംതീയതി ഭൂജാതനായി. ശിശുവിനു ഗദാധരൻ എന്ന പേരു മാതാപിതാക്കൾ നല്കി. ഇദ്ദേഹമാണു പിന്നീടു ശ്രീരാമകൃഷ്ണപരമഹംസദേവനായിത്തീൎന്നതു്. പ്രകൃതിരമണീയമായ ഗ്രാമപ്രദേശത്തു അദ്ദേഹം വളൎന്നു വന്നു. ചെറുപ്പകാലം മുതല്ക്കുതന്നെ ഭഗവത്കഥ കേൾക്കുമ്പോൾ അദ്ദേഹം സമാധിയിലാകുക പതിവായിരുന്നു. കുട്ടിക്കാലത്തു സ്കൂളിൽ പോകുന്നതിനു അദ്ദേഹം വൈമനസ്യം പ്രകടിപ്പിച്ചു. സ്കൂൾവിദ്യാഭ്യാസം ഈശ്വരസാക്ഷാത്കാരത്തിനു ഉപകരിയ്ക്കുകയില്ലെന്നും ശ്രീരാമകൃഷ്ണദേവൻ വിശ്വസിച്ചിരുന്നു. അദ്ദേഹത്തിന്റെ ജ്യേഷ്ഠസഹോദരൻ രാമ്കുമാർ തങ്ങളുടെ അച്ഛന്റെ മരണത്തിനു ശേഷം കല്ക്കട്ടായിൽ പോയി കുട്ടികളെ സംസ്കൃതം പഠിപ്പിയ്ക്കുന്നതിനു ഒരു സ്കൂൾ ഏൎപ്പെടുത്തി. കുറച്ചുനാൾ കഴിഞ്ഞു രാമ്കുമാർ ശ്രീരാമകൃഷ്ണദേവനെ കല്ക്കട്ടായ്ക്കു കൂട്ടിക്കൊണ്ടുപോയി. അക്കാലത്തു കല്ക്കട്ടായ്ക്കു നാലു മൈൽ വടക്കുള്ള ദക്ഷിണേശ്വരത്തു ധനാഢ്യയും ഭക്തശിരോമണിയും ആയിരുന്ന റാണി രാസമണി ഒരു ക്ഷേത്രം പണിയിച്ചു് അതിൽ കാളീദേവിയെ പ്രതിഷ്ഠിച്ചു. റാണിയുടെ മകളുടെ ഭർത്താവായ മഥുരനാഥൻ, രാമ്കുമാരനെ കാളീക്ഷേത്രത്തിലെ പൂജകൾ നിൎവ്വഹിയ്ക്കുന്നതിനു ക്ഷണിച്ചു. അദ്ദേഹം ആ ക്ഷണം സ്വീകരിച്ചു. രാമ്കുമാരനും ശ്രീരാമകൃഷ്ണദേവനും ദക്ഷിണേശ്വരത്തു താമസമാക്കി. അവിടത്തെ ശാന്തമായ അന്തരീക്ഷ

വും സമീപത്തെ ഗംഗയും കാളീദേവിയുടെ സാന്നിദ്ധ്യവും മററും ശ്രീരാമകൃഷ്ണദേവനെ ആകർഷിച്ചു. അനുകൂലമായ ഈ ചുററുപാടിൽ ഈശ്വരസാക്ഷാത്കാരം ലഭിക്കേണമെന്നുള്ള അദ്ദേഹത്തിന്റെ നൈസർഗ്ഗികമായ ഉല്ക്കണ്ഠ വളർന്നു. ശ്രീരാമകൃഷ്ണദേവൻ വിവിധപ്രകാരത്തിലുള്ള ആദ്ധ്യാത്മികസാധനകൾ അതിതീവ്രമായി പരിശീലിച്ചുതുടങ്ങി. അദ്ദേഹത്തിനു ലൌകികവിഷയങ്ങളിൽ പരിപൂർണ്ണമായ വൈരാഗ്യം ഉണ്ടായിരുന്നു. ശ്രീരാമകൃഷ്ണദേവന്റെ ബാല്യം മുതലുള്ള ജീവിതവികാസം ഒരു ഭക്തൻ, ഒരു തപസ്വി, ഒരു ഋഷി, മഹാസിദ്ധൻ, അവതാരപുരുഷൻ, ഭഗവല്ലീനൻ എന്നീ പടികളിൽക്കൂടി നമുക്കു വീക്ഷിയ്ക്കാൻ കഴിയും. അനവധി ഭക്തന്മാർ ഇന്നു് അദ്ദേഹത്തെ ഒരു അവതാരപുരുഷനായി പരിഗണിച്ചു് ആരാധിച്ചുവരുന്നു.

ശ്രീരാമകൃഷ്ണദേവൻ സമാധി അവസ്ഥയിൽ സച്ചിദാനന്ദസ്വരൂപമായ പരബ്രഹ്മത്തിൽ ലയിച്ചിരുന്നുവെങ്കിലും ലോകകല്യാണാർത്ഥം തന്റെ അവതാരോദ്ദേശത്തെ നിർവ്വിഘ്നം നിർവ്വഹിയ്ക്കുന്നതിനായി മനസ്സിനെ ബഹിർലോകത്തിലേയ്ക്കു വ്യാപരിപ്പിച്ചിരുന്നു. ലോകജനനിയായ കാളീദേവിയുടെ അനുഗ്രഹം മൂലം ശ്രീരാമകൃഷ്ണദേവനു് തന്നെ സംബന്ധിച്ചും ഒട്ടനവധി ആദ്ധ്യാത്മികവിഷയങ്ങളെ സംബന്ധിച്ചും അനവധി ദീർഘദർശനങ്ങൾ ഉണ്ടായിരുന്നു. അദ്ദേഹം ഒരു അവതാരപുരുഷനായിരുന്നെന്നും തന്റെ ആത്മ്യാത്മികസാധനകൾ എല്ലാം ലോകകല്യാണാർത്ഥമായിരുന്നെന്നും വാസ്തവത്തിൽ താൻ നിത്യമുക്തനാണെന്നും അദ്ദേഹം അറിഞ്ഞിരുന്നു. എല്ലാ മതങ്ങളും ഒരേ സത്യത്തെ പ്രതിപാദിയ്ക്കുന്നവയായിരുന്നെന്നും ഓരോ മതവും ഈശ്വരസാക്ഷാത്കാരത്തിനുള്ള മാർഗ്ഗമാണെന്നും ഉള്ള പരമാർത്ഥതത്വം ശ്രീരാമകൃഷ്ണദേവൻ അറിഞ്ഞിരുന്നു. ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നിവ വിഭിന്നങ്ങളല്ലായിരുന്നെന്നും, അവകൾ ഓരോന്നും ഈശ്വരസാക്ഷാത്കാരം ലഭിക്കുന്നതിനുള്ള ഉപകരണങ്ങളുടെ അവിഭാജകഘടകങ്ങളായിരുന്നെന്നും അവകൾ എല്ലാം മോക്ഷപദത്തിലേയ്ക്കുള്ള ഓരോ പടികളായിരുന്നെന്നും അദ്ദേഹം വിശ്വസിച്ചു. ഒരു മനുഷ്യന്റെ മനസ്സു തികച്ചും പരിശുദ്ധമാകുമ്പോൾ അവൻ കർമ്മരഹിതനായിത്തീരുന്നു. അപ്പോൾ അഹങ്കാരംകൊണ്ടു പ്രവർത്തിക്കാൻ തുടങ്ങിയാലും ഈശ്വരൻ അതിനു അനുവദിയ്ക്കുന്നില്ല എന്നു് അദ്ദേഹം പ്രഖ്യാപിച്ചു. എന്നാൽ സാധാരണ മനുഷ്യൻ ഈശ്വരനെ ആശ്രയിച്ചു തന്റെ കർത്തവ്യങ്ങൾ അനാസക്തിയോടുകൂടി അനുഷ്ഠിക്കേണ്ടതാണെന്നും ജനങ്ങളെ പ്രത്യേകം അദ്ദേഹം ഉദ്ബോധിപ്പിച്ചിരുന്നു. ദേവിയുടെ അനുഗ്രഹം മൂലം അദ്ദേഹത്തിന്റെ ജീവിതം വെളിപ്പെടുത്തിയ ആദർശത്തെ മുൻനിറുത്തി സനാതനധർമ്മത്തെ പ്രചരിപ്പിയ്ക്കുന്നതിനുള്ള ഒരു പുതിയ സംഘം ആവിർഭവിയ്ക്കുമെന്നു് അദ്ദേഹം ചിലപ്പോൾ സൂചിപ്പിച്ചിരുന്നു.

തന്നെ സമീപിച്ച ജനങ്ങൾക്കു ശ്രേയസ്സിനുള്ള മാർഗ്ഗം ഉപദേശിയ്ക്കുന്നതിൽ ശ്രീരാമകൃഷ്ണദേവൻ സദാ ജാഗരൂകനായിരുന്നു. ഗൌരീപണ്ഡിതൻ, പത്മലോചനൻ, വൈഷ്ണവചരൻ, ശശിധരതർക്കചൂഡാമണി, കേശബ്ചന്ദ്രസേനൻ, പ്രതാപ്ചന്ദ്രമജുംദാർ, വിജയകൃഷ്ണഗോസ്വാമി, നാഗമഹാശയൻ തുടങ്ങി പ്രഖ്യാതരായ വിദ്വാന്മാരും സാധകന്മാരും പല ജനവിഭാഗത്തിൽപെട്ട അനേകം സാധാരണ ഭക്തന്മാരും ശ്രീരാമകൃഷ്ണദേവന്റെ ദിവ്യപ്രഭാവത്താൽ ആകൃഷ്ടരായിത്തീർന്നു. കവികളും തത്വചിന്തകരും മതപ്രചാരകരും ധനാഢ്യരും ദരിദ്രരും ദുഃഖിതരും കൂട്ടംകൂട്ടമായി ശാന്തിയ്ക്കും സമാധാനത്തിനും അദ്ദേഹത്തെ സമീപിച്ചിരുന്നു. ഇവർക്കെല്ലാവർക്കും അദ്ദേഹത്തിന്റെ ആശിസ്സു ലഭിച്ചിരുന്നു. ഈ സന്ദർഭത്തിൽ നരേന്ദ്രനാഥനും അത്യന്തം ഉല്ക്കണ്ഠയോടുകൂടി ശ്രീരാമകൃഷ്ണദേവനെ സമീപിയ്ക്കുകയുണ്ടായി.

നരേന്ദ്രനാഥനും മററു പല യുവാക്കന്മാരും ശ്രീരാമകൃഷ്ണദേവനെ ഗുരുവായി സ്വീകരിച്ചു. അവരാണു പിന്നീടു രാമകൃഷ്ണസംഘത്തിലെ പ്രമുഖസന്യാസികളായിത്തീർന്നതു്. വിഗ്രഹാരാധന മൂലം ഈശ്വരസാക്ഷാത്കാരം ലഭിയ്ക്കുമെന്നതിനു അദ്ദേഹത്തിന്റെ അനുഭവം മററുള്ളവർക്കു ഉദാഹരണമായിത്തീർന്നു.

(തുടരും.)

സ്വാമി ജൈത്രാനന്ദ.



# പ്രബുദ്ധകേരളം

വാല്യം 48 1963 ഫെബ്രുവരി ലക്കം 2

## അമൃതവാണി

കേദാരഗൌഡരാഗം ചമ്പതാളം

സുചരിതം വിചരിതം പ്രാഗമേയം യദജിതം ത്വരിതമവലോകയേയം

പല്ലവം

മമ ഖലു മനോ മഹിതമയതി മോദം മദരിതഭോജനൃപരചിതഖേദം

ഹന്താദ്യ മമ വിഹതമശുഭജാതം നന്താസ്മി ഹരിപദം യദഭിജാതം
വിശ്വമപി ശകുനമിഹ കുശലരൂപം വീക്ഷേയ വിധുമുഖം തദഭിരൂപം
ഫലവദപി ജന്ദരജനി നന്ദ മദീയം പശ്യേയമപാംഘനം യദദസീയം
അരിപക്ഷഗോഽയമിതി കിമുത നിന്ദേദതിഭക്തിഭാഗിതി സ കിമുത നന്ദേത്

ഏവം ചിന്താം വിതന്വന്വിവിധമയമയൻ ഗാന്ദിനേയോ ദിനാന്തേ
സംപ്രാപ്തോ ഗോകുലം തത്തദന്ദ തത ഇതഃ സങ്കുലം ഗോകുലേന
ഭദ്രാം ശ്രീപാദമുദ്രാം യവകുലിശസരോജാങ്കുശാദ്യങ്കിതാം തേ
കിം കിം നാലോക്യ ചക്രേ ശിവശിവ നിതരാം ഭക്തിഭാരാകുലാത്മാ.

മാഹാദോഹനലോകനാകുലതരസ്വാന്തൌ ചരന്തൌ മുദാ
സായാഹ്നാഹിതമജ്ജനാമലതരസ്വാന്തൌ ഭവന്തൌ തദാ
സംവീതാസിതപീതരൂപവസനൌ ത്രൈലോക്യസംമോഹനൌ
വ്യാലോകിഷ്ട സ ഹൃഷ്ടധീഃ കതിപയൈരാഭൂഷിതൌ ഭൂഷണൈഃ

ഭവതാ ഭവതാപഹൃതാ ഭജതാമസതാമപി താപമിഹാവഹതാ
അവലോകയതാ ഹലിനാ സഹ തം മുമുദേ ജഗദേകപതേ നിതരാം
ഭക്ത്യാ ദൂരാന്നമന്തം പ്രണയവിവശമുത്ഥാപ്യ ചാലിംഗ്യ ദോർഭ്യാം
കേശിവ്യോമാഭിധാനാസുരഹനനവിധാശ്ലാഘിതാഭ്യാമുഭാഭ്യാം

പ്രോദ്യത്പ്രാജ്യപ്രഹർഷം പരപൂരുഷവരാപോരുഭാഗ്യപ്രകർഷം
സഭ്രാതാഭ്യർഹയാമാസിഥ നതശിരസം ഗാന്ദിനീനന്ദനം തത്
കരകമലേന തദീയകരം പരികലയൻ ഹലിനാപി സമമ്
നിരതിശയം നിലയം നിഭൃതം തമസി നിനേഥ ദിനേ ഽഥ ഗതേ.

(അക്രൂരൻ ഇപ്രകാരം മനസ്സിൽ സങ്കല്പിക്കുന്നു.) വേഗം ഞാൻ ഒരിക്കലും പരാജയമില്ലാത്ത ശ്രീകൃഷ്ണചന്ദ്രനെ കാണും. ഇതു നിശ്ചയമായും മുൻപ് ഞാൻ അനുഷ്ഠിച്ചിരിക്കുന്ന പുണ്യരാശിയുടെ ഫലമാണ്—ഗർവ്വിയായ ഭോജവംശത്തിൽ പിറന്ന കംസനുണ്ടാക്കിയ ദുഃഖങ്ങളെക്കൊണ്ടു നിറഞ്ഞ എന്റെ മനസ്സ് നിശ്ചയമായും മഹാമോദം പ്രാപിച്ചുകൊണ്ടിരിക്കുന്നു. ആശ്ചര്യം! ഇന്നെന്റെ പാപരാശിയെല്ലാം നിഹതമായി. എന്തുകൊണ്ടെന്നാൽ മംഗളകരമായ ഹരിപാദപത്മങ്ങളിൽ ഞാൻ നമസ്കരിക്കാൻപോകുന്നു. കാണുന്ന ശകുനമെല്ലാം ഇവിടെ കുശലമായിട്ടുതന്നെയാണ് കാണപ്പെടുന്നതു്. അതിനു ചേർന്നവണ്ണം തീർച്ചയായും ഞാൻ സോമസുന്ദരനായ നന്ദനന്ദനനെ ദർശിക്കും. അവിടത്തെ ദിവ്യമംഗളവിഗ്രഹം കാണാൻ പോകുന്ന എന്റെ ജന്മംതന്നെ സഫലമായിത്തീർന്നില്ലേ? ശത്രുക്കളോടു പക്ഷപാതിയാണെന്ന് എന്നെ അവിടുന്നു നിന്ദിക്കുമോ അതോ വളരെ ഭക്തിയുള്ളവനാണെന്ന് അനുമോദിക്കുമോ, എന്തോ.

ഇങ്ങിനെ പലതരത്തിലുള്ള ചിന്തകളോടുകൂടി ഗാന്ദിനീപുത്രനായ അക്രൂരൻ നടന്നുനടന്ന് പകൽ കഴിയാറായപ്പോഴേക്കും ഗോകുലം പ്രാപിച്ചു. ആ ഗോകുലമാകട്ടെ സന്ധ്യയായപ്പോഴേക്കും അവിടവിടെ കാലിക്കൂട്ടംകൊണ്ടു നിറഞ്ഞിരുന്നു. എന്നു മാത്രമല്ല, ഭഗവാന്റെ മംഗളകരമായ തിരുവടികൾ പതിഞ്ഞിരുന്ന സ്ഥലങ്ങളിൽ യവം, കുലിശം, സരസിജം, അങ്കുശം ഇവയുടെ മുദ്രയും പ്രത്യക്ഷമായിരുന്നു. ഇവയെല്ലാം കണ്ടിട്ട് ശിവശിവ ഭക്തിഭാരംകൊണ്ട് മനസ്സിളകിമറിഞ്ഞ ആ ഗാന്ദിനേയൻ എന്തെല്ലാമാണ് കാട്ടിയതു്!

അവിടെ അപ്പോൾ പശുക്കറവ നടക്കുന്നു. ബലരാമനും ശ്രീകൃഷ്ണനും അതുകണ്ട് സന്തുഷ്ടഹൃദയരായി സാനന്ദം ചുററിനടക്കുന്നു. ഇരുവരും വൈകിട്ട് കുളികഴിഞ്ഞ് അതിവിശുദ്ധന്മാരായിരിക്കുന്നു അപ്പോൾ. ജ്യേഷ്ഠനു വെളുത്ത വസ്ത്രം, അനുജനു പീതാംബരം. രണ്ടുപേരുടേയും ശരീരത്തിൽ ഏതാനും ചില ആഭരണങ്ങൾ മാത്രമേയുള്ളു. മൂന്നു ലോകങ്ങളേയും സമ്മോഹിപ്പിക്കുന്ന ആ രൂപസൗന്ദര്യം ആനന്ദനിർഭരനായി അക്രൂരൻ കണ്ടു.

അല്ലയോ ലോകൈകനാഥാ, ഭജിക്കുന്നവരുടെ സംസാരതാപത്തെ ഇല്ലാതാക്കുന്നവനും, ദുർജ്ജനങ്ങൾക്കു താപമുളവാക്കുന്നവനുമായ അവിടുന്ന് ഹലായുധനോടുകൂടി ആ അക്രൂരനെ നോക്കി വളരെ സന്തോഷിച്ചു.

വളരെ ദൂരത്തിൽ കണ്ടപ്പോൾതന്നെ അക്രൂരൻ പ്രേമവിവശനായി അത്യന്തഭക്തിയോടുകൂടി ഭൂമിയിൽ വീണു നമസ്കരിച്ചു. അപ്പോൾ നിന്തിരുവടി കേശി, വ്യോമാസുരൻ തുടങ്ങിയ അസുരന്മാരെ സംഹരിക്കുകകൊണ്ട് സർവ്വരുടേയും ശ്ലാഘനേടിയിട്ടുള്ള ആ രണ്ടു കൈകളാൽ അക്രൂരനെ ഉയർത്തി അത്യന്തം സന്തോഷത്തോടുകൂടി ആലിംഗനംചെയ്തു. അതിശ്രേഷ്ഠന്മാരായിട്ടുള്ളവർക്കുപോലും ലഭിക്കാൻ വളരെ ഞെരുക്കമായിട്ടുള്ള ഒരു മഹാഭാഗ്യമാണിതു്. പിന്നീട് സാദരം തലകുനിച്ചുനിൽക്കുന്ന ആ അക്രൂരനെ ജ്യേഷ്ഠനോടുകൂടി അവിടുന്നു വേണ്ടവണ്ണം പൂജിച്ചു. പകൽ കഴിഞ്ഞു. ഇരുട്ടായിത്തുടങ്ങി. അപ്പോൾ നിന്തിരുവടിയുടെ കരകമലത്തിൽ ആ അക്രൂരന്റെ കൈ പിടിച്ചുംകൊണ്ട് ഹലധാരിയോടുകൂടി ശാന്തമായ അന്തഗ്ഗൃഹത്തിൽ പ്രവേശിച്ചു. (കൃഷ്ണഗീതയിൽനിന്നും)

# നിർദ്ധനത്വം

യാതൊരു വിഭവവുമില്ലാത്ത ദരിദ്രാവസ്ഥയിൽ ജനിച്ചവരും കാലപര്യയംകൊണ്ടു് ധനഹാനി വന്നവരും ഏകാന്തഭക്തി വളർത്തുവാൻ വേണ്ടി അകിഞ്ചനത്വം വരിച്ചവരും എല്ലാം പുറമേയുള്ള നോട്ടത്തിൽ ദരിദ്രന്മാരാണു്. ഇവൎക്കു് സമ്പന്നാവസ്ഥ എന്ന ഒരു കുപ്പായമില്ല. കുപ്പായത്തിൻെറ രൂപകം കുറേക്കൂടി ആലോചിക്കേണ്ടതാണു്. ആടിനും പട്ടിക്കുമെല്ലാമുള്ള കുപ്പായം അല്ലെങ്കിൽ ചട്ട തിങ്ങിവളൎന്ന പൂടയാണു്. ചെമ്മരിയാടിൻെറ രോമം അറുത്തിട്ടാണല്ലോ മനുഷ്യർ കമ്പളിയുണ്ടാക്കുക. രോമമെല്ലാം അറുത്തുകളഞ്ഞാൽ പ്രാണികൾക്കതു ദുഃസഹമായിത്തോന്നും. മനുഷ്യനിടുന്ന ചട്ടകളുടെ വിശേഷം അതെടുക്കാനും മാററാനും ഇടാനും കഴിയുമെന്നുള്ളതാണു്. തനിക്കുള്ള സ്വത്തെല്ലാം തൻെറ തന്നെ ഒരു ഭാഗമാണെന്നു വിചാരിക്കുന്നവനു് ധനഹാനി ദുഃഖജനകമാണു്. പണംപോയാൽ മഞ്ഞുകാലത്തു് രോമമെല്ലാം വെട്ടിക്കളഞ്ഞ ആടിനെപ്പോലെ വിഷമിക്കും.

നിമിത്തങ്ങളാൽ വന്ന ഒരു ഉപാധിയാണു് ധനമെന്നു വിചാരിച്ചു് ഈശ്വരാനുഗ്രഹംകൊണ്ടു ലഭിച്ച ആ സമൃദ്ധിയെ ഒരു വെറും രക്ഷാധികാരിയെപ്പോലെ കാത്തുരക്ഷിച്ചു് തൻെറ ആവശ്യത്തിനു അല്പമായി ഉപയോഗിച്ചു് ബാക്കി ധൎമ്മാൎത്ഥം വിനിയോഗിക്കുന്നവനു് ധനം കുപ്പായംപോലെ ഇഷ്ടംപോലെ എടുത്തു മാററാവുന്നതായിത്തീരുന്നു. വിപ്ലവമോ തൻെറ ഭോഗമോ ദാനമോകൊണ്ടു് ധനക്ഷയം വന്നാലും ഈവിധം ത്യാഗഭാവമുള്ളവൻ ദുഃഖിതനാകുന്നില്ല. സ്വാൎത്ഥപ്രിയനാണു് ക്രൂരനും അവിവേകിയും വ്യാകുലനുമായിത്തീരുന്നതു്. ഈശ്വരഭക്തിയാകട്ടെ ശാന്തഹൃദയത്തിൽ സത്ഗുണങ്ങളുടെ തണലിൽ വളരുന്ന കല്പതരുവാണു്. ഈശ്വരഭക്തൻ അൎത്ഥം സമാൎജ്ജിക്കുമ്പോൾ ധാൎമ്മികത വിടുന്നില്ല, ഭഗവത് കൈങ്കൎയ്യത്തിനുവേണ്ടി അതിൻെറ അംശം ഉപയോഗിക്കുകയും ചെയ്യുന്നു. ഭഗവത്സേവയുടെ മറവിൽ സ്വാൎത്ഥലാഭത്തിനായി അയാൾ മുതിരുന്നില്ല. അതു സംഭവിക്കാതിരിക്കാൻ ശ്രേയോഭിലാഷി വേണ്ടത്ര ശ്രദ്ധിക്കണം. നിസ്സ്വാൎത്ഥത പരിശീലിക്കാൻ ഒരു ഉപായമുണ്ടു്. താൻ സമ്പാദിച്ചതിൻെറ ഒരു നല്ല ഭാഗം ദീനന്മാൎക്കും അനാഥന്മാൎക്കും വിഭവങ്ങളില്ലാത്തതുകൊണ്ടു് ദുഃഖിതരും നിഷ്പ്രഭന്മാരുമായ സദ്‌വൃത്തന്മാൎക്കും ദാനം ചെയ്യുക. അങ്ങിനെ ചെയ്താൽ ധനാൎജ്ജനം ദോഷകരമാകയില്ല. മഹാന്മാരുടെ അൎത്ഥകാൎശ്യം തന്നെ അവൎക്കൊരു ഭൂഷണമാണു്.

ദേവീമാഹാത്മ്യത്തിൻെറ ഒന്നാം അദ്ധ്യായത്തിൽ വൎണ്ണിച്ച സമാധി എന്ന വൈശ്യനും സുരഥൻ എന്ന രാജാവും രാജപദവിയെ ത്യജിച്ച ബുദ്ധനും നിർദ്ധനന്മാരായിത്തീൎന്നു. ഗരുഡനും കൊതുകും പറവകൾ തന്നെയല്ലേ? നിർദ്ധനത്വം നിർദ്ധനന്മാരുടെയെല്ലാം വിശേഷമാണെന്നിരുന്നാലും തമ്മിൽ വലിയ ഭേദമുണ്ടു്. സമാധി നിർദ്ധനനായിത്തീൎന്നതു് അയാളുടെ സമ്പത്തെല്ലാം വഷളന്മാരായിത്തീൎന്ന ഭാൎയ്യയും മക്കളും നശിപ്പിച്ചു് അയാളെ പുറത്തു തള്ളിയതുകൊണ്ടാണു്. സുരഥൻ ഭൂലോകചക്രവൎത്തിയായിരുന്നുവെങ്കിലും പ്രബലശത്രുക്കൾ രാജ്യമാക്രമിച്ചു് സൎവ്വസ്വവും അപഹരിച്ചു് കാട്ടിൽ തള്ളിയതുകൊണ്ടാണു് ദരിദ്രനായിത്തീൎന്നതു്. ബുദ്ധനാകട്ടെ രോഗവും വാൎദ്ധക്യവും മരണവും മനുഷ്യൻെറ കൂടപ്പിറപ്പാകയാൽ പ്രാപഞ്ചികദുഃഖങ്ങളിൽനിന്നും മുക്തിനേടുന്നതിനുവേണ്ടി രാജ്യവും രാജധാനിയും വിട്ടു് പരിവ്രാജകനായിത്തീൎന്നു. ഇവരുടെ നിർദ്ധനത്വവും, അലസനും മൂഢനും പുണ്യഹീനനുമായ ഒരുവൻെറ ദൈന്യതയും തമ്മിൽ അന്തരം വളരെയുണ്ടു്. ഗരുഡനെപ്പോലെത്തന്നെ ഒരു പറവയാണു് താനും എന്നഭിമാനിക്കുന്നതുകൊണ്ടു് എന്തെങ്കിലും ഗുണം ചിലപ്പോൾ കൊതുകിനും കണ്ടെന്നുവരാം. ദരിദ്രനായി പിറന്നവൻ തൻെറ അവസ്ഥ പൂൎവ്വകൎമ്മഫലമാണെന്നുറച്ചു് എല്ലാ ഫലങ്ങളും ഈശ്വരനിൽനിന്നുമാണു ലഭിക്കുന്നതെന്നു സങ്കല്പിച്ചു് തൻെറ ദാരിദ്ര്യം ഉന്നതിക്കുള്ള ഉപകരണമായി വിചാരിക്കുന്ന പക്ഷം തൻെറ നൈസൎഗ്ഗികമായ ദാരിദ്ര്യത്തെ ഒരു ത

പസ്സായി പരിണമിപ്പിക്കാൻ കഴിയും. ധനഹാനിയിൽ നിന്നുമുണ്ടാകുന്ന കഷ്ടതകൾ ഇങ്ങിനെ സ്വഭാവഗുണംകൊണ്ട് ചിലപ്പോൾ ഹിതകരമാക്കാൻ കഴിയും.

കൃപണന്ന് പരമാത്മാവിനെ ലഭിക്കുവാൻ കഴിയുകയില്ലെന്ന് ശ്രുതി പറയുന്നു. ദാരിദ്ര്യത്തിൽ പിറന്നാലും തന്റെ അവസ്ഥയിൽ ഒരുവന്ന് അസന്തോഷമില്ലെങ്കിൽ അവൻ കൃപണനല്ല. കോടിപതിയായാലും അസന്തുഷ്ടനാണെങ്കിൽ കൃപണൻതന്നെ. സുഖസാമഗ്രികൾ സമ്പാദിക്കുവാൻ കഴിയുന്നില്ലല്ലോ എന്നുള്ള വ്യാകുലതയുളവാക്കുന്നതാണ് ദാരിദ്ര്യത്തിന്റെ ദോഷം. പുരാണങ്ങളിൽ നരകങ്ങളെ വർണ്ണിക്കുന്ന കൂട്ടത്തിൽ സൂചീമുഖം എന്നൊരു നരകത്തിന്റെ പേരു വരുന്നു. സൂചീമുഖമെന്ന യാതനാശരീരം ലഭിച്ചവന്ന് സൂചിയോളം ദ്വാരമുള്ള വായും വിശപ്പു കത്തിക്കാളുന്ന സമുദ്രത്തോളം വലിയ വയറുമാണുള്ളത്. മുൻപിലാകട്ടെ ഏററവും രുചികരമായ ഭക്ഷ്യങ്ങൾ മലപോലെ കൂട്ടിയിട്ടുണ്ട്. പാനീയ സരസ്സുകളും എത്ര വേണമെങ്കിലും എടുക്കാൻ തക്കവിധം ഏർപ്പാടു ചെയ്തിട്ടുണ്ട്. പക്ഷേ ഈ ഉദരപൂരണ പദാത്ഥങ്ങളെല്ലാം വിശപ്പുകൊണ്ടു പൊരിയുന്ന ഇവക്ക് നിഷ്പ്രയോജനമാണ്. എണ്ണമില്ലാത്തത്ര ആശകൾ അനുക്ഷണം പൊങ്ങുന്ന ദരിദ്രന്റെ അവസ്ഥ ഇതുതന്നെ. തൃപ്തിയില്ലാത്ത ചക്രവർത്തിപോലും ദരിദ്രനേക്കാൾ കഷ്ടമാണ്. സംയമവും തപസ്സുമുള്ള ദരിദ്രന്ന് കഷ്ടതകൾ ഏററവും കുറവാണ്. ജന്മനാ ലഭിച്ചിട്ടുള്ള ദരിദ്രതപോലും ഈ വിധം നോക്കുമ്പോൾ ഒരു തരത്തിൽ ശ്രേഷ്ഠം തന്നെയാണ്. ത്യാഗിയുടെ നിർധനത്വം ലോകരുടെ പ്രശംസക്കു വിഷയമാകുന്നു. ജന്മസിദ്ധമായ ദരിദ്രതയാകട്ടെ അന്യരുടെ നിന്ദക്കും കാരണമാകുന്നു. അതുകൊണ്ടുതന്നെയാണ് കുചേലൻ തന്റെ ഭാര്യയുടെ നിർബ്ബന്ധം അസഹ്യമാകുന്നതുവരെ ദ്വാരകയിലേക്കു പുറപ്പെടാതിരുന്നത്. നാരായണഭട്ടതിരി കുചേലോപാഖ്യാനം പ്രബന്ധത്തിൽ ഇങ്ങിനെ പറയുന്നു.

ഐശ്വര്യ സംഭവാത് സോഽയം
ഈശ്വരസ്മൃതിരോധകാത്
ദരിദ്രതാം വരം മേനേ
ഹരിസ്മൃതി വിധായിനീം

ഈശ്വരസേവക്കായി നിഷ്കിഞ്ചനന്മാരായിത്തീരുന്നവർ വഴിതെററിലോകപൂജയും മാനവും കൊതിച്ചു ഭ്രഷ്ടന്മാരായിത്തീരുന്നത് വിധിവൈപരീത്യംകൊണ്ടുതന്നെയാണ്. സേവാപരമായ ഒരു ജീവിതത്തിന്റെ ആദ്യഘട്ടത്തിൽ ആചരിച്ച ത്യാഗത്തിനും സഹിച്ച നഷ്ടത്തിനും പ്രതിവിധിയായി പരോപകാരികളെന്നഭിമാനിക്കുന്നവർ പിന്നീടു പദവിയും സമ്പത്തും പ്രതീക്ഷിക്കുകയും അവകാശപ്പെടുകയും ചെയ്യുന്നപക്ഷം അതും പ്രശസ്തമാവുകയില്ല. ത്യാഗം പൂർത്തിയാക്കാൻ ലോകസേവ ചെയ്യുന്നു. അതിലേക്കു വേണ്ട സാധനങ്ങൾ കൈവശം വരുമ്പോൾ അത് തന്റെ സ്വത്താണെന്നുള്ള ബോധം വളർത്തുന്ന പക്ഷം വാസ്തവത്തിൽ ത്യാഗമാകുന്നതല്ല. അങ്ങിനെ കൈവന്ന ധനം സ്വേഛപോലെ വിനിയോഗിക്കാൻ സ്വാതന്ത്ര്യം വേണമെന്നവകാശപ്പെടുന്നപക്ഷം സ്വയം വരിച്ച നിർദ്ധനത്വത്തെക്കാൾ ജന്മസിദ്ധമായ ദാരിദ്ര്യം ലോകസ്തുതിക്കു പാത്രമാകാത്തതുകൊണ്ട് മേലാണെന്നു വിചാരിക്കുന്നതിൽ എന്താണു ദോഷം? തല്ക്കാലത്തെ സൌകര്യം ഭാവിയിലെ ഭാഗ്യത്തിനുവേണ്ടി ദരിദ്രതമൂലം കൈമാറാൻ ശ്രമിക്കുന്നത് മോശംതന്നെയാണ്. വസ്തുത നോക്കുമ്പോൾ ദാരിദ്ര്യത്തിന്റെ ശരിക്കുള്ള രൂപം ഇരന്ന് അന്യരെ വെറുപ്പിക്കുക എന്നുള്ളതാണ്. ഒരു പഴയ ശ്ലോകം സരസമായ രീതിയിൽ ഒരു വലിയ തത്വമാണ് പ്രതിപാദിക്കുന്നത്.

ദാരിദ്ര്യസ്യ പരാമൂർത്തിഃ
യാച്ഞാ ന ദ്രവിണാല്പതാ
ജരദ്ഗവധനഃ ശർവഃ
തഥാപി പരമേശ്വരഃ

ദാരിദ്ര്യത്തിന്റെ അങ്ങേ അററത്തെ രൂപം ഇരക്കലാണ്. പണച്ചുരുക്കമല്ല. ശിവന്റെ ധനം മൂതുകാളയാണ്. എങ്കിലും അവിടന്ന് പരമേശ്വരനാണല്ലോ.

ദരിദ്രന്മാരുടെ അവസ്ഥ സ്വാഭാവികമായിട്ടുള്ളതാണെങ്കിൽ അത് ഈശ്വരസങ്കല്പമാണെന്നു വിചാ

രിക്കുന്നത് സംതൃപ്തിയും ശാന്തിയും നൽകും. താൻ വരിക്കാതെ തനിക്കു നേരിടുന്ന സംഗതികളിൽ ഈശ്വരേച്ഛ വീക്ഷിക്കുവാൻ പ്രയാസമില്ലല്ലോ. ഉറച്ച ഈശ്വരവിശ്വാസമുള്ളവർക്ക് ദാരിദ്ര്യപീഡ അത്ര ക്ഷോഭകരമല്ല. അധികം വേണമെന്ന് ആശയില്ലാത്തവന്റെ മനസ്സ് ശാന്തമാകും. ശാന്തമനസ്സോടെ ശ്രദ്ധാപൂർവ്വമനുഷ്ഠിക്കുന്ന കർമ്മങ്ങൾ ഫലവത്തായിത്തീരും. അപ്പോൾ ദാരിദ്ര്യത്തിന്റെ പീഡകളിൽനിന്നും ഒഴിയുവാനും കഴിയും. ദാരിദ്ര്യവും ദുഷ്പൂരമായ ഭോഗവാഞ്ഛയും കൂടിച്ചേർന്നാൽ സൂചീമുഖനരകമാകുമെന്ന് മുൻപു പറഞ്ഞുകഴിഞ്ഞു. ആ സംഗതിതന്നെ നേരംപോക്കായി ഒരു പ്രാചീനപദ്യത്തിൽ ഈവിധം പറഞ്ഞിരിക്കുന്നു.

ദ്വാവിമൌ സലിലേ പാത്യൌ
ഗളേ ബദ്ധ്വാ ദൃഢാം ശിലാം
ധനിനം ചാപ്രദാതാരം
ദരിദ്രം ചാതപസ്വിനം.

കട്ടിയുള്ള കരിങ്കല്ല് കഴുത്തിൽ കെട്ടി വെള്ളത്തിൽ തള്ളേണ്ടവരാണ് ആർക്കും ഒന്നും ദാനംചെയ്യാത്ത ധനികനും തപസ്സനുഷ്ഠിക്കാത്ത ദരിദ്രനും.

ആവശ്യത്തിനുള്ള പദാർത്ഥങ്ങളെല്ലാം ലഭിക്കുന്ന പക്ഷം പണം വേണ്ടെന്നു പറയുന്നത് ത്യാഗസന്നദ്ധതയാണെന്നു ചിലർ വിചാരിക്കുന്നു. ത്യാഗികൾക്കു ലഭിക്കുന്ന സമാദരവും സമ്പന്നനായാൽ ഉണ്ടാകുന്ന സുഖസൌകര്യങ്ങളും ഒന്നിച്ച് ഉളവാക്കുന്നതിനുള്ള ഒരു ഉപായം മാത്രമാണ് ഈ വാദം. സത്വഗുണം കൈവിട്ട രജസ്തമോഗുണികളായ ത്യാഗികളാണ് ഈ വിധം പറയുക. കഴിഞ്ഞ കുറെ അധികം ഖണ്ഡികകളിൽ അർത്ഥകാമങ്ങളെപ്പററിയും ശ്രേയോമാർഗ്ഗത്തിൽ മുന്നോട്ടുപോകുന്നവൻ ഏതു മനോഭാവമാണ് അവലംബിക്കേണ്ടതെന്നും ഏറക്കുറെ വിസ്തരിക്കുകയുണ്ടായി. ദൈവികമാർഗ്ഗത്തിൽ പുരോഗമിക്കാൻ സഹായിക്കുന്ന വിധത്തിലാണ് ആ വർണ്ണന ചെയ്തിട്ടുള്ളത്. എന്നിരുന്നാലും മുമുക്ഷുക്കൾക്കു മാത്രമല്ല, സാധാരണക്കും ശാന്തി ലഭിക്കുന്നതിനു പ്രയോജനപ്പെടുന്ന സദുപദേശങ്ങൾ ധാരാളം അതിൽ കാണാൻ കഴിയും. അടുത്ത പ്രാവശ്യം ധർമ്മത്തെപ്പററി ചിന്തിക്കാം.

സ്വാമി വിമലാനന്ദ.

# ഈശ്വരസാക്ഷാൽക്കാരം

അനന്തകല്യാണഗുണനിധിയായ ഭഗവാന്റെ പരിപാവനങ്ങളായ തിരുനാമങ്ങൾ ഉച്ചരിക്കുക, ഭഗവൽഗുണങ്ങൾ സ്മരിക്കുക, സൽകഥാശ്രവണം ചെയ്യുക, സൽസംഗം ശീലിക്കുക, ചില സമയങ്ങളിൽ ഏകാന്തമായിരുന്നു ചിന്ത ചെയ്യുക, ഈ വഴികളിൽകൂടെയാണ്. ഈശ്വരസന്നിധിയിലേക്ക് മനസ്സിനെ തിരിച്ചുവിടുക.

പ്രാരംഭദശയിൽ ഏകാന്തവാസം അത്യാവശ്യമാണ്. ഒരു ചെടി മുളച്ചുവന്നു മരമായിത്തീരുന്നതുവരെ അതിനെ വേലികെട്ടി കന്നുകാലികളിൽനിന്നു രക്ഷിക്കേണ്ടുന്നതത്യാവശ്യമാണ്. ഈശ്വരചിന്തയാകുന്ന മഹാവൃക്ഷം, ഹൃദയമാകുന്ന ആരാമത്തിൽ വളർന്നുവരുവാൻ പ്രഥമദശയിൽ ലൌകികചിന്തകളാകുന്ന കന്നുകാലികളിൽനിന്ന് അതിനെ രക്ഷിക്കേണ്ടത് അത്യാവശ്യമാണ്. ഈശ്വരൻ മാത്രമാണ് ഏകമായ നിത്യവസ്തുവെന്നും മററുള്ളതെല്ലാം അനിത്യവും ചഞ്ചലവുമാണെന്നു ചിന്തചെയ്തു ദൃഢമായുറപ്പിക്കേണം.

ലൌകികവസ്തുക്കളിൽ നിസ്സംഗത്വം ശീലിക്കേണം. ആമ വെള്ളത്തിൽകൂടി എപ്പോഴും നീന്തിക്കളിക്കുന്നു; എന്നാൽ അതിന്റെ വിചാരധാരയുറപ്പിച്ചിട്ടുള്ളത്, കരക്ക് പൂഴിയിൽ കിടക്കുന്ന അതിന്റെ മുട്ടകളിന്മേൽ മാത്രമാണ്.

യജമാനന്റെ വീട്ടിലെ ഭൃത്യവേല ചെയ്യുന്ന ദാസി യജമാനന്റെ കുട്ടികളെ തന്റെ കുട്ടികളെയെന്നപോലെ വളർത്തുകയും സ്നേഹിക്കുകയും ചെയ്യുന്നുണ്ടെങ്കിലും അവളുടെ കുട്ടികൾ അവരല്ലെന്നും താമസിക്കു

ന്നതു് സ്വന്തം വീട്ടിലല്ലെന്നും അവർക്കു് നല്ലവണ്ണം അറിയാം. ഈ പ്രപഞ്ചം സ്ഥിരവാസസ്ഥലമല്ലെന്നും പ്രപഞ്ചത്തിൽ കാണുന്നതു് നശ്വരമാണെന്നും ഉള്ള ബോധം എപ്പോഴും ഹൃദയത്തിൽ വെച്ചുകൊണ്ടിരിക്കണം.

പ്രാപഞ്ചികധർമ്മങ്ങളാകുന്ന പനസത്തെ മുറിക്കുവാൻ അടുക്കുന്നതിനു മുമ്പായി ഹൃദയത്തിൽ ഈശ്വരപ്രേമമാകുന്ന വെളിച്ചെണ്ണ പുരട്ടാതിരുന്നാൽ ചക്കയുടെ വെളഞ്ഞീരു് (പശ) കൈകളിൽ ഒട്ടിപ്പിടിച്ചു് ബുദ്ധിമുട്ടേണ്ടിവരും. തേൻ കുടിച്ചു മദിച്ചുറങ്ങിപ്പോയ വണ്ടു് താമരയുടെ ഉള്ളിൽ നശിച്ചുപോകുന്നതുപോലെ ലോകസുഖങ്ങളിൽ ലയിച്ചു് അധഃപതിച്ചുപോകും.

ഈശ്വരസാക്ഷാൽക്കാരമാകുന്ന സൂര്യോദയത്തിനു മുമ്പുണ്ടാകുന്ന സുപ്രഭാതമാണു് അതിതീക്ഷ്ണമായ ഈശ്വരപരമായ ദർശനേച്ഛ. ഈശ്വരദർശനം ഉണ്ടായവർക്കു് ഈശ്വരനെയൊഴിച്ചു് വേറെ യാതൊന്നിനെപ്പററിയും സംസാരിക്കുവാനോ സംസാരിക്കുന്നതു കേൾക്കുവാനോ ഇഷ്ടമുണ്ടാകയില്ല. ഏഴു സമുദ്രങ്ങളും, ഗംഗാനദിയും, യമുനയും, മററുള്ള പുഴകളും നിറച്ചു വെള്ളമുണ്ടായാലും ചാതകം (വേഴാമ്പൽ പക്ഷി) മഴവെള്ളത്തിനുവേണ്ടി മാത്രമേ ആഗ്രഹിക്കുകയുള്ളു.

ഈശ്വരദർശനത്തിനുള്ള അത്യന്തമായ ഇച്ഛ ഒരാളുടെ ഹൃദയത്തിൽ വളർന്നുതുടങ്ങി, ക്രമേണ നിറഞ്ഞു വഴിഞ്ഞാൽ കാമം ക്രോധം മുതലായ വൃത്തികൾക്കു് ഹൃദയത്തിൽ പിന്നീടു സ്ഥാനമില്ല. അവ തനിയെ മാഞ്ഞുപോകുന്നു. ഭക്തിമാർഗ്ഗത്തിന്റെ രഹസ്യം ഇതാണു്.

ആത്മികസാധനകൾ പരിശീലിച്ചു പരിശുദ്ധനായി ഈശ്വരകാരുണ്യമുണ്ടായാൽ ഈശ്വരദർശനം കിട്ടുന്നു. ശാസ്ത്രപരിജ്ഞാനത്താൽ (സയൻസ്സ്) ഈശ്വരനെ അറിവാൻ കഴികയില്ല. പഞ്ചേന്ദ്രിയങ്ങളെക്കൊണ്ടു് അറിയപ്പെടുന്ന വസ്തുക്കളെക്കുറിച്ചു മാത്രമേ സയൻസ്സ് പ്രതിപാദിക്കുന്നുള്ളു. അതിനാൽ സാധാരണ ബുദ്ധിശക്തികൊണ്ടു് ഈശ്വരനേയോ, ഈശ്വരതത്വങ്ങളേയോ അറിവാൻ സാദ്ധ്യമല്ല. ഈശ്വരതത്വം ഗ്രഹിക്കാനുള്ള ഏകവഴി സജ്ജനസംസർഗ്ഗമാണു്. ഉദാഹരണമായി—ഒരു വൈദ്യൻ വൈദ്യശാസ്ത്രങ്ങൾ ഗ്രഹിച്ചിട്ടുണ്ടെങ്കിലും നാഡി പരിശോധന മുതലായതു് പഠിക്കേണമെങ്കിൽ ഒരു വിദഗ്ദ്ധവൈദ്യന്റെ കൂടെ പരിശീലിക്കുകതന്നെ വേണം. ശാസ്ത്രങ്ങളും, പുരാണങ്ങളും മനഃപാഠം പഠിച്ചാലും ഈശ്വരദർശനം സാദ്ധ്യമല്ല.

ഈശ്വരദർശനാനന്ദം മററുള്ളവർക്കു് പറഞ്ഞുകൊടുപ്പാനും പറഞ്ഞുകൊടുത്താൽ മനസ്സിലാക്കാനും പ്രയാസം. ഭാര്യാസുഖം ഇന്നതാണെന്നു അഞ്ചുവയസ്സായ കുട്ടിയോടു് പറഞ്ഞുകൊടുത്താൽ മനസ്സിലാകുകയില്ല.

ദേഹം, മനസ്സു്, വാക്കു് ഇവയുടെ എല്ലാ ശക്തികളും ഏകീകരിച്ചു് ഈശ്വരദർശനത്തിനുപയോഗിക്കണം. മനസ്സിലുള്ള മലിനതകൾ തീർക്കണം. മനസ്സാകുന്ന വസ്ത്രം പരിശുദ്ധമായാൽ അതിനെ ഏതു ചായത്തിൽ മുക്കിയാലും ആ ചായത്തിന്റെ നിറം വസ്ത്രത്തിനു് സിദ്ധിക്കും. നിർമ്മലമായ മനസ്സു് ഈശ്വരപരമായിത്തീരും.

ഈശ്വരദർശനം സിദ്ധിച്ച ആൾ കുട്ടിയെപ്പോലെ ആയിത്തീരുന്നു. അയാൾ ത്രിഗുണാതീതനാണു്. മൂന്നു ഗുണങ്ങളോടും അയാൾക്കു് ബന്ധമില്ല. ഭ്രാന്തനെപ്പോലെ ചിരിക്കുകയും കരയുകയും ചെയ്യും. ചിലപ്പോൾ വലിയ പരിഷ്കാരിയെപ്പോലെ ഉടുപ്പുകൾ ധരിക്കും. അടുത്ത നിമിഷം ഉടുപ്പുകൾ അഴിച്ചു കക്ഷത്തിൽ വെച്ചു നഗ്നമായി നടക്കുകയും ചെയ്യും. ചിലപ്പോൾ ജഡവസ്തുവെപ്പോലെയും ഇരിക്കും. (ശ്രീരാമകൃഷ്ണന്റെ ആശയങ്ങൾ.)

# വിവേകാനന്ദപഞ്ചകം

(ആശയം 'Altar Flowers' എന്ന സ്തോത്രസമാഹാരത്തിൽ നിന്നെടുത്തതു്—
ഓമനക്കുട്ടൻ എന്ന രീതി.

1 നിത്യമായത നിത്യത്തിൽനിന്നു്
വേർതിരിച്ചതിലാരുവാൻ
വിജ്ഞാനംകൊണ്ടും വൈരാഗ്യംകൊണ്ടും
ശുദ്ധിചെയ്ത തൻ ചിത്തത്തെ
കേവലമൊരു ലീലയെന്നോണ–
മേകാഗ്രമാക്കി നിർത്തിയോ
അവ്വിവേകാത്മ മൂർത്തിയെ നമി–
ച്ചീടുന്നേ നിവനാദരാൽ.

2 വിജ്ഞാനാനന്ദം തന്നിലാരുടെ
ചിത്തമെന്നുമേ മഗ്നമോ
വിജ്ഞാന ദാനമൊന്നിൽ മാത്രമൊ
രാനന്ദ മാരു കണ്ടുവോ
വിജ്ഞാനദീപ്തിയാരുടെ കാന്തി
മോഹനമാക്കിച്ചെയ്തുവോ
അവ്വിവേകാത്മ മൂർത്തിയെ നമി–
ച്ചീടുന്നേനിവനെപ്പോഴും.

3 ആരുടെ കാന്തിസത്യജ്ഞാനങ്ങൾ–
ക്കാധാരമായി നിന്നെന്നും
ആദ്യന്തഹീനമായുള്ളാനന്ദ–
മശ്രാന്തം പരത്തീടുന്നോ
ആനന്ദമൂർത്തിയാകുമപ്പര–
മാത്മാവേ നമിച്ചീടുന്നേൻ.

4 സൂര്യനെക്കാണും മാത്രയിൽതന്നെ
കൂരിരുൾനീങ്ങും പോലേയും
വിഷ്ണുഭഗവദ്ദർശനത്തിങ്കൽ
ദ്വേഷ്ടർമായുന്ന പോലേയും
ആരുടെ ദിവ്യകാന്തി പൂരത്തിൽ
താപത്രയങ്ങളററുപോം,

5 അദ്ദേശികേന്ദ്രൻ മാധുര്യമൂർത്തി
സംശുദ്ധൻ ലോകപാലകൻ
യോഗീന്ദ്രൻ ലോകനന്മക്കുവേണ്ടി
മാനുഷവേഷം പൂണ്ടവൻ
ദിവ്യനവ്വിവേകാനന്ദനെൻെറ
സാഷ്ടാംഗനമസ്കാരങ്ങൾ.
ത്യാഗരാജനും താപഹാരിയും
സച്ചിദാനന്ദസാരവും
സ്വാമിയുമാകും വിവേകാനന്ദ
സൂരിക്കെന്നുടെ കൂപ്പുകൈ.

എ. കരുണാകരമേനോൻ.

# വിരക്തനാരാണു്?

മഹാരാജാധിരാജനായ ഭോജൻ ധാരാനഗരിയിൽ ഉത്സാഹഭരിതനായി ഒരു ക്ഷേത്രം നിർമ്മിച്ചു. അതിൽ പ്രതിഷ്ഠിയ്ക്കാൻ ഒരു വിഗ്രഹം തയാറാക്കപ്പെട്ടു. ഭോജരാജൻെറ ശ്രദ്ധയും രാജജ്യോതിഷിയുടെ ശാസ്ത്രജ്ഞാനവും ആ മൂർത്തിയിൽ രൂപമെടുത്തിരുന്നു. നിശ്ചിതസമയത്തിനുള്ളിൽ വിഘ്നം കൂടാതെ കാര്യങ്ങളെല്ലാം പൂർത്തിയായി. ക്ഷേത്രത്തിൽ ശിവപ്രതിഷ്ഠയാണുദ്ദേശിച്ചിരുന്നതു്. പ്രധാനമായി ലിംഗവിഗ്രഹവും അതിൻെറ പിന്നിൽ ഭിത്തിയോടു ചേർത്തു് സിംഹാസനാധിഷ്ഠിതനായ ശ്രീ ശങ്കരഭഗവാൻെറ വിഗ്രഹവുമാണു് ശ്രീകോവിലിൽ പ്രതിഷ്ഠിക്കാൻ തീർച്ചപ്പെടുത്തിയിരുന്നതു്. ലിംഗപ്രതിഷ്ഠ കഴിഞ്ഞു. പിന്നിൽ മഹാദേവൻെറ ശ്രീമൂർത്തി പ്രതിഷ്ഠിയ്ക്കുവാനായി ആനയിക്കപ്പെട്ടു. സിംഹാസനത്തിൽ വിഗ്രഹം സ്ഥാപിച്ചു. പക്ഷേ അതൊരു വശത്തേയ്ക്കു ചരിഞ്ഞതല്ലാതെ എത്ര പ്രയത്നിച്ചിട്ടും നേരേ ഇരിയ്ക്കുന്നില്ല.

എന്തെങ്കിലും ഒരു വശത്തേയ്ക്കു ചരിഞ്ഞോ മുഖം ഇരിയ്ക്കുന്നുള്ളു എന്തായാലും നേരെ ഇരിയ്ക്കുന്നില്ല. ഭോജരാജൻ പ്രതിമ നേരെ പ്രതിഷ്ഠിക്കാനുള്ള മനുഷ്യപ്രയത്നമെല്ലാം ഫലിക്കാത്തതു കണ്ടു രാജജ്യൗതിഷിയുടെ പാദത്തിൽ തലകുനിച്ച് ഭഗവാൻ ആസനം സ്വീകരിക്കാത്തതിൻെറ കാരണമെന്തെന്നു ചോദിച്ചു.

മഹാരാജൻ, യഥാർത്ഥത്തിൽ വിരക്തിയുള്ള ഒരാൾ ഈ വിഗ്രഹം സ്ഥാപിച്ചാൽ സ്ഥാനത്തിൽ നിലകൊള്ളും. ഇതുകേട്ട് പ്രതാപശാലിയായ ഭോജരാജൻ ചിന്താകുലനായി. യഥാർത്ഥവിരക്തനാണെങ്കിൽ എന്തിനു വേണ്ടിയാണ് അയാൾ രാജഭവനത്തിലേയ്ക്കുവരുന്നത്? ധാരാനഗരിയിൽ വന്നതുകൊണ്ടോ ഭോജരാജാവിൻെറ വൈഭവംകൊണ്ടോ അദ്ദേഹത്തിനെന്തു പ്രയോജനം? ഇങ്ങിനെയാണെങ്കിലും ഭോജരാജൻ മന്ത്രിയോടു കല്പിച്ചു. "സമ്പൂർണ്ണവിരക്തനായ ഒരു മഹാത്മാവിനെ അന്വേഷിച്ചു കണ്ടുപിടിയ്ക്കുന്നതിനു സകല പ്രയത്നവും ചെയ്യണം" എന്നു്.

രാജജ്യൗതിഷികൻ വെറും ജ്യോത്സ്യൻ മാത്രമായിരുന്നില്ല. ധാരാപുരിയുടെ അധിഷ്ഠാത്രീദേവതയായ മഹാദേവി അദ്ദേഹത്തിനു പ്രത്യക്ഷയായിരുന്നുവെന്നു പറയപ്പെടുന്നു. അദ്ദേഹം അത്യന്തം നിഷ്ഠയോടുകൂടി ജഗദംബയെ ആരാധിച്ചുവന്നു. മഹാരാജാവിൻെറ ചോദ്യത്തിനുത്തരം കൊടുക്കുവാൻ പഞ്ചാംഗം തുറന്നു നോക്കുകയോ ഗണിച്ചുനോക്കുകയോ ചെയ്യേണ്ട ആവശ്യം അദ്ദേഹത്തിനുണ്ടായിരുന്നില്ല. അദ്ദേഹം അവിടെനിന്നും മിണ്ടാതെ ദേവീക്ഷേത്രത്തിലേയ്ക്കു നടന്നുപോയി ഭഗവതീമൂർത്തിയുടെ മുമ്പിൽ തലകുനിച്ച് ആസനസ്ഥനായി. അഞ്ചുമണിക്കൂർ കഴിഞ്ഞു് രാജജ്യൗതിഷികൻ രാജഭവനത്തിലേയ്ക്കു മടങ്ങി. മഹാരാജാവു തനിയെ വന്നു പാദവന്ദനം ചെയ്തു. ദേവീക്ഷേത്രത്തിൽ തനിയ്ക്കുണ്ടായ അറിവിനെപ്പററി ഇപ്രകാരം മഹാരാജാവിനോടു പറഞ്ഞു: "ജ്ഞാനദാതാവും സർവ്വവിദ്യകൾക്കും ആദിഗുരുവുമായ ദക്ഷിണാമൂർത്തിയെയാണ് അങ്ങ് ഇവിടെ പ്രതിഷ്ഠിക്കാനാഗ്രഹിയ്ക്കുന്നതു്. ദക്ഷിണാമൂർത്തി രൂപത്തിൽ അവിടന്ന് എങ്ങിനെയാണ് ഒരു നരപതി നൽകിയ ആസനം ഗ്രഹിയ്ക്കുക? സത്യമായും വിരക്തനും അധികാരിയുമായിട്ടുള്ള ഒരാൾ ആസനം നൽകിയാൽ അദ്ദേഹം നിശ്ചയമായും സ്വീകരിയ്ക്കും."

ശങ്കരഭഗവാൻെറ ദക്ഷിണാമൂർത്തിവിഗ്രഹം തയ്യാറായിവന്നതു കണ്ടപ്പോൾമുതൽ മഹാരാജാവിനു ഭക്തിയുടെ ആവേശമുണ്ടായി. ആ വിഗ്രഹം കണ്ടവർക്കെല്ലാം ദക്ഷിണാമൂർത്തിതന്നെ ഉപദേശം നൽകാൻ വന്നിരിയ്ക്കുന്നുവെന്നു് തോന്നിപ്പോയി. ആ വിഗ്രഹം കണ്ടിട്ട് രാജജ്യൗതിഷികൻ ഇങ്ങിനെ പറഞ്ഞു: ധാരാനഗരത്തിൻെറ ദേവതയായ മഹാശക്തിയുടെ കാരുണ്യം ആദ്യംതന്നെ മഹാരാജാവിനുണ്ടായിട്ടുണ്ടു്. ശ്രദ്ധാപൂർണ്ണമായ സ്വരത്തിൽ ഇങ്ങിനെ തുടർന്നുപറഞ്ഞു: ഇപ്പോൾ ജ്ഞാനത്തിൻെറ അധിഷ്ഠാതാവായ ദക്ഷിണാമൂർത്തി അങ്ങയുടെ പൂജ സ്വീകരിയ്ക്കുന്നതിനായി തനിയെ വന്നിരിയ്ക്കുന്നു. അവിടത്തെ അനുഗ്രഹമെന്നു പറഞ്ഞു് മഹാരാജാവു് ഗുരുവിനെ നമസ്കരിച്ചു.

ധാരാനഗരി ധാരാളം പണ്ഡിതന്മാരുള്ള സ്ഥലമാണ്. എങ്കിലും ദൂരത്തിലുള്ള കാശി, പ്രതിഷ്ഠാനപുരം എന്നിവിടങ്ങളിൽനിന്നും കർമ്മകുശലന്മാരായ വിദ്വാന്മാരെ ക്ഷണിച്ചിരുന്നു. വിഗ്രഹം സ്ഥാപിച്ച് പ്രാണപ്രതിഷ്ഠചെയ്യാനുള്ള വിധികളെല്ലാം ആദരവോടുകൂടി സമ്പാദിച്ചിരുന്നു. വിധികളെന്തെല്ലാമാണെന്നറിയുന്നതിലാകട്ടെ അനുഷ്ഠിയ്ക്കുന്നതിലാകട്ടെ യാതൊരു കുറവുമുണ്ടായിരുന്നില്ല. അന്യൂനമായ ശ്രദ്ധയും യജമാനനുണ്ടായിരുന്നു. ശുദ്ധമായ സാമഗ്രി, സമ്പൂർണ്ണവിധി, ശ്രദ്ധയോടും ശാസ്ത്രജ്ഞാനത്തോടും കൂടിയ യജമാനൻ, വിധികൾ നല്ലപോലെ അറിയുന്ന സംയമിയും അവധാനപൂർണ്ണനുമായ ഋത്വിക് ഇതൊക്കെയായിട്ടും പ്രതിമ ശരിയായി ആസനം സ്വീകരിക്കാതെ പോയതിൻെറ കാരണം എന്തെന്നു പലർക്കും തോന്നി.

എല്ലാവർക്കും ആനന്ദമുണ്ടായി. എങ്കിലും പ്രതിഷ്ഠിക്കേണ്ട വിഗ്രഹം സിംഹാസനത്തിൽ എത്തിച്ചപ്പോൾ എല്ലാ പ്രയത്നവും വിഫലമായി കണ്ടിട്ട് അവിടെ കൂടിയിരുന്ന ബ്രാഹ്മണരെല്ലാം ഒരു സ്വരത്തിൽ ഇപ്രകാരം പറയാൻ തുടങ്ങി. മഹാരാജാവെ നിശ്ച

യമായും ഭഗവാൻ ബിംബത്തിൽ സ്ഥാനം സ്വീകരിക്കാതിരിക്കുന്നതിനു എന്തെങ്കിലും കാരണമുണ്ടായിരിക്കണം. ആ അദ്ഭുതകാരണം എന്തായിരിക്കും?

ഭോജരാജാവിന്റെ ആജ്ഞപ്രകാരം അഖണ്ഡയജ്ഞം ആരംഭിക്കപ്പെട്ടു. ഉത്തമന്മാരായ വിദ്വാന്മാരാണ് അതിൽ പങ്കെടുത്തതു്. വിരക്തനായ മഹാത്മാവിനെ തേടുന്നതിന്നായി ഏററവും സമർത്ഥനായ സേവകനെ പ്രധാനമന്ത്രി നിയമിച്ചു. രാജജ്യൌതിഷികൻ ഭഗവതീക്ഷേത്രത്തിൽ പോയി വിശേഷപൂജ നടത്താൻ കുറെ ശിഷ്യന്മാരെ അയച്ചു. ഇതെല്ലാം നടന്നുകൊണ്ടിരിക്കുന്നു. ഇതൊക്കെയായിട്ടും ശ്രീ ദക്ഷിണാമൂർത്തിയുടെ വിഗ്രഹത്തിനു പ്രതിഷ്ഠയുണ്ടാകുന്നില്ല. സന്യാസികളും, വൈഷ്ണവരും, ജടാധാരികളും, മുണ്ഡിതന്മാരും, ഭസ്മധാരികളും, കാഷായവസ്ത്രക്കാരും, വെള്ളവസ്ത്രക്കാരും, മഞ്ഞപ്പട്ടുടുത്തവരും വെറും കൌപീനധാരികളുമെല്ലാം വന്നു. സാധുക്കളുടെ കൂട്ടത്തിൽ ദിഗംബരന്മാരും അവധൂതന്മാരുമുണ്ടായിരുന്നു. ത്യാഗികളെന്നും തപസ്വികളെന്നും പ്രഖ്യാതി സമ്പാദിച്ചവരെ മുഖ്യമന്ത്രി നേരിട്ടു സ്വീകരിച്ചു. നിഷ്പരിഗ്രഹന്മാരും അനികേതന്മാരും അത്യുഗ്രതപസ്വികളും വന്നുചേർന്നു. കാഷ്ഠമൌനികളും കൈപൊക്കിക്കൊണ്ടെപ്പോഴും നിൽക്കുന്നവരും മററുമെല്ലാം വന്നുചേർന്നെങ്കിലും ആരിൽനിന്നും ആശിച്ച കാര്യം സാധിച്ചില്ല. മൂന്നുവർഷമായിട്ടും വിഗ്രഹം പ്രതിഷ്ഠിക്കാൻ കഴിഞ്ഞില്ല. അവരിൽ ചിലർ പ്രത്യേകാനുഷ്ഠാനങ്ങളും ചിലർ വിശേഷജപവും യജ്ഞവും പൂജയും മററും ചെയ്യണമെന്നുപദേശിച്ചു. അവയെല്ലാം നടത്തി. ഉപദേശമാരുടേതും ഫലിച്ചില്ലെങ്കിലും ഒരു സാധുവിനെയും നിന്ദിക്കുകയോ ഉപേക്ഷയായി നോക്കുകയോ ചെയ്തില്ല. ഈ വിഷയത്തിൽ മഹാരാജാവിന്റെ പ്രത്യേകാജ്ഞയുണ്ടായിരുന്നു. കാര്യം സാധിക്കാത്തവരുടെ മനസ്സിൽ ഖേദമുണ്ടാകുക പതിവാണ്. എങ്കിലും ഉദ്യോഗസ്ഥന്മാർ അവരെ ബഹുമാനിച്ചുതന്നെ മടക്കി.

ഇതു് എന്റെ പാപഫലമാണ്, ഞാൻ ഏതോ അപരാധം ചെയ്തിരിക്കണം എന്നു മഹാരാജാവു ഖേദിക്കുവാൻ തുടങ്ങി. അദ്ദേഹത്തിന്റെ മുഖശോഭ മങ്ങി ശരീരം ചടയ്ക്കാൻ തുടങ്ങി. പ്രാതഃസ്നാനം കഴിഞ്ഞു് ഇഷ്ടദേവതയെ പൂജിക്കുന്നതിനായി ദേവാലയത്തിൽ പോകുമ്പോൾ കണ്ണുനീരു തടയാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നില്ല. എന്റെ രാജ്യത്തിൽ മാത്രമല്ല, ഭാരതഭൂമിയിൽതന്നെയും വീതരാഗനായ മഹാപുരുഷനില്ലായിരിക്കാം. കുലപുരോഹിതന്റെ കാൽ പിടിച്ചുകൊണ്ടു് ഭോജരാജാവു് ഒടുവിൽ ഇങ്ങിനെ പറയാൻ തുടങ്ങി. “ഭോജന്റെ പ്രാണൻ കൊടുത്തെങ്കിലും വിരക്തനായ മഹാത്മാവിനെ ധാരാപുരിയിൽ കൊണ്ടുവരണം. അങ്ങു എത്ര പ്രയത്നിച്ചിട്ടും അപ്രകാരം ഒരാളെ കിട്ടുന്നില്ലെന്നു പറയുന്നതു് എനിക്കു വിശ്വാസമാകുന്നില്ല.” ഇതു കേട്ടു് പുരോഹിതൻ പറഞ്ഞു. “പ്രയത്നിക്കുന്നതിലല്പംപോലും ഞാൻ അശ്രദ്ധ കാണിച്ചിട്ടില്ല. കുറെ ഗംഭീരഭാവത്തിൽ അദ്ദേഹം തുടർന്നുപറഞ്ഞു: പരീക്ഷിക്കാനുള്ള എന്റെ മാനദണ്ഡം ശരിയല്ലെന്നു് എനിക്കു തോന്നുന്നു. ഈ അവസ്ഥയിൽ മനുഷ്യപ്രയത്നം മാത്രം കണക്കിലെടുത്താൽ പോര. എനിക്കു ഒരാശ്രയമേ ഉള്ളൂ. അങ്ങു ചിന്താകുലനാകേണ്ടതില്ല. പുത്രൻ എപ്പോഴാണോ വിടാതെ നിർബ്ബന്ധിക്കുന്നതു് അപ്പോൾ ദയാമയിയായ മാതാവു് ബാലകൻ സിദ്ധാന്തം പിടിക്കുന്ന കാര്യം പൂർത്തിയാക്കുകതന്നെ വേണം.” മഹാരാജാവിനാശ്വാസം വന്നു. രാജപുരോഹിതൻ ഭഗവതീക്ഷേത്രത്തിൽ നിത്യവും പൂജയ്ക്കു വയ്ക്കുന്ന ആസനത്തിൽനിന്നും എഴുന്നേററില്ല. നേരം ഉച്ചതിരിഞ്ഞു. കുടുംബാംഗങ്ങൾക്കും ശിഷ്യന്മാർക്കും വലിയ പരിഭ്രമമായി. ഉച്ചതിരിഞ്ഞു, രാത്രിയായി. രാജപുരോഹിതനു സമ്പൂർണ്ണം ഉപവാസമാണ്. അദ്ദേഹം താൻ ഇരുന്ന ആസനത്തിൽനിന്നും അനങ്ങുന്നില്ല. ആരു വിളിച്ചിട്ടും കേൾക്കുന്നില്ല. നിമീലിതനേത്രനായി അശ്രുധാര പൊഴിക്കുന്നു. വിവരം അറിഞ്ഞു മഹാരാജാവു ആചാര്യൻ ഉപവാസമിരിക്കുമ്പോൾ അധമനായ ഞാൻ സുഖമായി ഊണു കഴിച്ചുപോയല്ലോ എന്നു ദുഃഖിച്ചു. ആചാര്യൻ സന്തുഷ്ടനായി ക്ഷേത്രത്തിൽനിന്നും മടങ്ങുന്നതുവരെ ഞാൻ ക്ഷേത്രത്തിൽനിന്നും പുറത്തു വരുന്നതല്ല എന്നു തീർച്ചപ്പെടുത്തി. വൈകിട്ടു രാജഭവനത്തിലാ

കട്ടെ ഉയൎന്ന ഉദ്യോഗസ്ഥന്മാരുടെ വീട്ടിലാകട്ടെ ആരും ആഹാരം കഴിച്ചില്ല. രാജപുരോഹിതന്റെ വീട്ടിലും അന്നു മുഴുവൻ എല്ലാവരും ഉപവാസമായിരുന്നു. ഇത്രയെല്ലാം കോലാഹലമുണ്ടായെങ്കിലും ക്ഷേത്രത്തിനുള്ളിൽ ആൾക്കൂട്ടമുണ്ടാകാൻ മഹാരാജാവു സമ്മതിച്ചില്ല. ദീപാരാധനയും അത്താഴപ്പൂജയുമെല്ലാം കഴിഞ്ഞു. ആരാധകൻ ഒരിടത്തു് അനങ്ങാതിരുന്നാൽ ആരാധ്യയുടെ ശയനത്തിനാരാണു വ്യവസ്ഥ ചെയ്യുക? ക്ഷേത്രത്തിലെ പ്രധാന അൎച്ചകൻ ഭഗവതിയുടെ ശയനത്തിനുള്ള ദീപാരാധന നടത്തിയില്ല. പുറത്തെ വാതിൽ സാക്ഷയിട്ടു അദ്ദേഹം ശ്രീകോവിലിനുള്ളിൽ ഒരു മൂലയിൽ ഇരിപ്പായി. അൎദ്ധരാത്രി കഴിഞ്ഞു. അപ്പോൾ 'അമ്മേ കൃപാനിധി' എന്നു വിളിച്ചുകൊണ്ടു രാജപുരോഹിതൻ മഹാരാജാവിനെയും പൂജാരിയെയും ആശ്ചൎയ്യപ്പെടുത്തി. ദീൎഘസമയമിരുന്ന രാജാവിനും പുരോഹിതനും ഉറക്കം പിടിച്ചിരിയ്ക്കണം. ശബ്ദം കേട്ടു് അവർ നോക്കിയപ്പോൾ രാജപുരോഹിതൻ ദേവീപ്രതിമയുടെ മുമ്പിൽ അടിപണിഞ്ഞു കിടക്കുന്നതു കണ്ടു. അല്പം ശാന്തനായി പുരോഹിതൻ ഇപ്രകാരം പറഞ്ഞു. "മഹാരാജാവേ രാജഭവനത്തിലേക്കു തന്നെ മടങ്ങിയാലും. ജഗന്മാതാവുതന്നെ ഭാരം ഏറ്റെടുത്തിട്ടുണ്ടു്. നമുക്കിനിയും ചിന്തിയ്ക്കേണ്ടതായി ഒന്നുമില്ല. അന്നു അൎദ്ധരാത്രിക്കു ശേഷമാണു് പൂജാരി ദേവിക്കു് ശയനത്തിനുള്ള ആരാത്രികം നടത്തിയതു്.

ലക്ഷ്മീചന്ദു് എന്ന ഒരു വ്യാപാരി കാളവണ്ടിയിലും കഴുതപ്പുറത്തും ഒട്ടകത്തിന്റെ പുറത്തും സാമാനങ്ങൾ കയററി ദൂരദേശത്തേക്കു കൊണ്ടുപോയി വിററു് ഉപജീവിച്ചുവന്നു. വാൎദ്ധക്യമായതുകൊണ്ടു് യാത്രക്കു് പോകുക പതിവായിരുന്നു. മകൻ കാൎയ്യമെല്ലാം നടത്തിവന്നു. ലക്ഷ്മീചന്ദിന്റെ അച്ഛൻ വളരെ വൎഷങ്ങൾക്കു മുമ്പു് കാൎയ്യഭാരം പുത്രനെ ഏല്പിച്ചപ്പോൾ അവരുടെ യാത്രാസംഘം വളരെ ചുരുങ്ങിയതായിരുന്നു. ഇപ്പോൾ ലക്ഷ്മീചന്ദിന്റെ ഏഴു മക്കളും ഏഴു വൎത്തകസംഘത്തിന്റെ തലവന്മാരായി പുറമെ യാത്ര ചെയ്യുമായിരുന്നു. ചില സമയം ലക്ഷ്മീചന്ദുകൂടിയും പുറപ്പെടുമായിരുന്നു. എട്ടാമതൊരു സംഘത്തിൽ അക്കാലത്തു നടന്നും കാളവണ്ടി വഴിയായും കുതിരപ്പുറത്തും ദൂരദേശത്തിൽ പോയി വ്യാപാരം ചെയ്യുന്നവരെ രക്ഷിക്കുന്നതിനു വേണ്ടി അസ്ത്രധാരികളായ ഭടന്മാർ കൂടി പോകുമായിരുന്നു. വിലക്കു കിട്ടുന്ന വസ്തുക്കളെല്ലാം വാങ്ങി ശരിക്കു വിലകിട്ടുന്നിടത്തു വില്ക്കുകയായിരുന്നു ഇവരുടെ വ്യാപാരം. വസ്ത്രം, വിരിപ്പു്, പാത്രങ്ങൾ, മരുന്നുകൾ ഇവയെല്ലാം വ്യാപാരത്തിൽ ഉൾപ്പെട്ടിരുന്നു. ലക്ഷ്മീചന്ദിന്റെ വ്യാപാരയാത്രയിൽ താൻ പൂജിച്ചിരുന്ന ഇഷ്ടദേവതയുടെ പൂജാസാമഗ്രികളും പുരോഹിതനും കൂടിയുണ്ടായിരുന്നു എന്നുള്ളതാണു് ഒരു വിശേഷം. പൂജ മിക്കവാറും രണ്ടു സമയവും ലക്ഷ്മീചന്ദു്തന്നെ നടത്തിക്കൊണ്ടിരുന്നു. മഴയായാലും യാത്ര കല്ലിൽകൂടിയായാലും യാത്രികന്മാർ രണ്ടുപ്രാവശ്യം യാത്ര നിറുത്തി പൂജ നടത്തിവന്നു. ഉത്തമരത്നങ്ങളോ വിലപിടിച്ച വസ്ത്രങ്ങളോ കിട്ടിയാൽ രണ്ടോ മൂന്നോ ദിവസം ഒരിടത്തുതന്നെ താമസിച്ചെന്നും വരും. വിലപിടിച്ച വസ്തുക്കൾ എന്തു കിട്ടിയാലും (മരത്തിലോ, ആനക്കൊമ്പിലോ ഉള്ള കൊത്തുപണികളും മററും) സംഗ്രഹിക്കുക പതിവായിരുന്നു. വില്ക്കാൻ കഴിയാത്ത ഈ സാധനങ്ങളെല്ലാം എന്തിനു വാങ്ങിവെക്കുന്നെന്നു ചോദിച്ചാൽ ഇതെല്ലാംകൊണ്ടു ഭഗവാനു സന്തോഷമുണ്ടാകുന്നെന്നു മാത്രം പറയും.

ലക്ഷ്മീചന്ദു് സമ്പത്‌സമൃദ്ധിയുള്ള വൎത്തകനായിരുന്നു. എങ്കിലും പരുത്ത വസ്ത്രം, സാധാരണ വിരിപ്പു്, പഴകിപ്പൊട്ടിയ ചെരിപ്പു് ഇവ മാത്രമെ വാൎദ്ധക്യത്തിൽപോലും ഉപയോഗിച്ചിരുന്നുള്ളു. തന്റെ ഇഷ്ടദേവതയോടുള്ള അത്യധികമായ പ്രീതിയൊന്നു മാത്രമാണു് ആ വൃദ്ധന്റെ പ്രത്യേകത. അതൊരു ഭ്രാന്തായിത്തീൎന്നു. യാത്രയ്ക്കിടയിൽ ചില ദിവസങ്ങൾ വൈഷമ്യം നിറഞ്ഞിരുന്നതായിരുന്നുവെങ്കിലും ഇഷ്ടപൂജക്കുവേണ്ടി പത്തുപന്ത്രണ്ടു പദാൎത്ഥങ്ങൾ ഉണ്ടാകും. എവിടെയെങ്കിലും ഒരു നല്ല തോട്ടം കണ്ടാൽ പൂജക്കു് അവിടത്തെ പൂവു കൂടിയേ കഴിയൂ. സാൎത്ഥസംഘത്തിനു് ലക്ഷ്മീചന്ദിന്റെ ഈ ഭക്തിഭ്രമംകൊണ്ടു് പല തൊന്തരവുകളും സഹിക്കേണ്ടതായി വന്നിട്ടുണ്ടു്. എ

ങ്കിലും അതൊന്നും ലക്ഷ്മീചന്ദ് വകവെച്ചിട്ടില്ല. അയാാൾക്ക് ഊണിന്റെ കാര്യമാകട്ടെ പണത്തിന്റെ കാര്യമാകട്ടെ വിചാരമില്ല. മക്കളുടെ ആഗ്രഹം സാധിക്കുവാൻ കൂടി ആഗ്രഹമില്ല. ഒരു പുഷ്പമോ ഫലമോ തന്റെ ഇഷ്ടദേവതക്കു പ്രിയമാകുമെന്നു തോന്നിയാൽ പണസഞ്ചിയിലുള്ളതെല്ലാം കൊടുക്കുവാൻ തയാറാണ്.

ഈ ഭക്തിഭ്രമം പിടിച്ച ലക്ഷ്മീചന്ദ് തന്റെ സംഘവുമായി ധാരാപുരിയിലെത്തി. രാജാവു മാനിക്കത്തക്ക വിശേഷതയെന്താണ് ഇയാളിലുള്ളത്. രാജപുരോഹിതനും ആദരവോടെ ഒഴിഞ്ഞുപോയി. ചുരുക്കത്തിൽ ഒടുവിൽ സംഭവിച്ചതിതാണ്: ലക്ഷ്മീചന്ദ് സ്നാനം കഴിഞ്ഞ് നിത്യപൂജ നടത്തിയ ശേഷം ഒരു പാത്രം ജലവുമായി ശിവക്ഷേത്രത്തിലേക്കുപോയി. ശിവലിംഗവിഗ്രഹത്തിൽ അതുകൊണ്ടഭിഷേകം ചെയ്തു. തല ഉയർത്തി നോക്കിയപ്പോൾ പിന്നിൽ ദക്ഷിണാമൂർത്തി വിഗ്രഹം നോട്ടത്തിൽ പെട്ടു. വിഗ്രഹം ചരിഞ്ഞു വളഞ്ഞിരിക്കുന്നതുകണ്ട് 'ഭഗവാനേ നേരെ അഭിമുഖമായിരുന്നെങ്കിൽ' എന്നു പറഞ്ഞ് നേരെ ഇരുത്തി. അപ്പോൾ വിഗ്രഹം ശരിയായി ആസനത്തിൽ സ്ഥിതിചെയ്തു. യഥാർത്ഥത്തിലുള്ള വിരക്തൻ ഈ ലക്ഷ്മീചന്ദാണെന്നു ജനങ്ങൾ പറയാൻ തുടങ്ങി. എന്തുകൊണ്ടെന്നാൽ അയാൾക്ക് അയാളുടെ ഇഷ്ടദേവതയിലൊഴിച്ച് മറ്റൊന്നിലും യാതൊരാസക്തിയുമില്ലായിരുന്നു. (കല്യാൺ മാസികയിൽനിന്നും തർജ്ജിമ ചെയ്ത ഒരു കഥ.)

## മധുര

നാനായോഗി മുനീന്ദ്രഹൃന്നിവസതീം
നാനാർത്ഥ സിദ്ധിപ്രദാം
നാനാപുഷ്പവിരാജിതാംഘ്രിയുഗളാം
നാരായണേനാർച്ചിതാം
നാദബ്രഹ്മമയീം പരാൽപരതരാം
നാനാർത്ഥതത്വാത്മികാം
മീനാക്ഷീം പ്രണതോऽസ്മി സന്തതമഹം
കാരുണ്യവാരാം നിധിം.

അസംഖ്യം യോഗികളുടേയും മുനീശ്വരന്മാരുടേയും ഹൃദയങ്ങളിൽ വസിക്കുന്നവളും പലതരത്തിലുള്ള സിദ്ധികളെ പ്രദാനം ചെയ്യുന്നവളും വിവിധതരത്തിലുള്ള പുഷ്പങ്ങളാൽ മൂടപ്പെട്ട പാദയുഗ്മങ്ങളോടു കൂടിയവളും ഭഗവാൻ നാരായണനാൽ തന്നെ ആരാധിക്കപ്പെടുന്നവളും നാദബ്രഹ്മമയിയും എല്ലാത്തിന്റേയും പരമതത്വമായിരിക്കുന്നവളും നാനാതത്വങ്ങളുടേയും സാരസർവ്വസ്വവും കരുണാസമുദ്രവുമായ മീനാക്ഷിയെ ഞാൻ സർവ്വദാ പ്രണമിയ്ക്കുന്നു.

— ശ്രീ ശങ്കരാചാര്യർ.

ദക്ഷിണറെയിൽവേയുടെ പരിധിയിൽ വരുന്ന മധുര ജങ്ഷൻ വൈഗൈ നദിയുടെ തീരത്തു സ്ഥിതിചെയ്യുന്നു. ദക്ഷിണേന്ത്യയിലെ ഏററവും പ്രസിദ്ധവും പാവനവുമായ ക്ഷേത്രങ്ങളിലൊന്നായ മധുര മീനാക്ഷി ക്ഷേത്രം ഇവിടെ നിലകൊള്ളുന്നു. ദേവിമീനാക്ഷിയുടെ പ്രതിഷ്ഠയും ദേവിയുടെ പ്രാണനാഥനായ ഭഗവാൻ ശങ്കരന്റെ സുന്ദരേശ്വരരൂപത്തിലുള്ള പ്രതിഷ്ഠയും ഇവിടെയുണ്ട്. 847 അടി നീളവും 729 അടി വീതിയുമുള്ള ഒരു ദീർഘചതുരത്തിന്റെ പരിധിക്കുള്ളിൽ വരുന്ന ഈ ദചിമൂർത്തിക്ഷേത്രത്തിന്നു ഒൻപതു ഗോപുരങ്ങളുണ്ട്. ഏററവും വലിയ ഗോപുരത്തിന്ന് 152 അടി ഉയരമുണ്ട്.

'കദംബവനത്തിൽ വസിച്ചരുളുന്ന ദേവി' എന്നർത്ഥംവരുന്ന കദംബവനവാസിനിയെന്ന പേരിൽ ദേവി അറിയപ്പെടുന്നുണ്ട്. സംസ്കൃതത്തിലുള്ള 'ഹാലൃാസ്യമാഹാത്മ്യം' എന്ന ഗ്രന്ഥത്തിലും, തമിഴിലുള്ള 'തിരുവിളയാടൽപുരാണം' എന്ന ഗ്രന്ഥത്തിലും ഈ പുണ്യസ്ഥലത്തിന്റെ മാഹാത്മ്യത്തെപ്പററി വർണ്ണിച്ചിട്ടുണ്ട്. ദക്ഷിണേന്ത്യയിലെ പ്രാചീനവും പ്രബലവുമായ പാണ്ഡ്യരാജ്യത്തിന്റെ തലസ്ഥാനമാ

യിരുന്നു മധുര. പാണ്ഡ്യരാജാവിനെ ദക്ഷിണത്തിലെ നേതാവും അനേകം അശ്വമേധയാഗങ്ങളുടെ അനുഷ്ഠാതാവുമായി കാളിദാസൻ തൻെറ രഘുവംശത്തിലെ ആറാംസർഗ്ഗത്തിൽ (ശ്ലോകം 60-65) ചിത്രീകരിച്ചിട്ടുണ്ട്. പ്രസിദ്ധ ഋഷിപുംഗവനായ അഗസ്ത്യൻ അദ്ദേഹത്തിൻെറ സൌഹൃതികനായിരുന്നുവത്രെ. (യാഗാനന്തരം രാജാവ്, അവഭൃതസ്നാനം കഴിച്ചപ്പോൾ മഹർഷി അദ്ദേഹത്തെ അനുഗ്രഹിച്ചുവെന്നു് പറയപ്പെടുന്നു.) ശ്രീ ശങ്കരഭക്തനായിരുന്ന അദ്ദേഹം ഭഗവാനെ പ്രീതിപ്പെടുത്തി ഒരു ദിവ്യായുധം കരസ്ഥമാക്കി. സിംഹളരാജാവായ രാവണൻ അദ്ദേഹത്തിൻെറ മൈത്രി സമ്പാദിക്കുവാൻ ശ്രമിച്ചതായി പറയപ്പെടുന്നു.

അടുത്തൊരു സ്ഥലത്തിലെ ധനഞ്ജയനെന്നുപേരായ ഒരു കച്ചവടക്കാരൻ ഈ വനപ്രദേശത്തിലൂടെ വരുമ്പോൾ ഇന്ദ്രൻ സ്വയംഭൂവായ ഒരു ശിവലിംഗത്തെ ആരാധിക്കുന്നതായി കണ്ടുവത്രെ. പാണ്ഡ്യരാജാവായ മണവൂരിലെ കുലശേഖരൻ ഈ വാർത്തയറിയാനിടയായി. പുറമെ ശിവൻ സുന്ദരേശ്വരസ്വരൂപത്തിൽ അദ്ദേഹത്തിനു് സ്വപ്നത്തിൽ പ്രത്യക്ഷമായി ശിവൻെറ ജടയിൽനിന്നും അമൃതു തുള്ളികൾ പ്രസ്തുത സ്ഥലത്തു വീണതായി പറയപ്പെടുന്നു. അമൃതിൻെറ മാധുര്യം ഹേതുവായി ആ സ്ഥലത്തിനു് മധുര അല്ലെങ്കിൽ മധുരൈ എന്ന പേരുണ്ടായി. അവിടെ പെട്ടെന്നു പ്രത്യക്ഷപ്പെട്ട ഒരു സർപ്പം ഇഴഞ്ഞുകൊണ്ടു് ആ നഗരത്തിൻെറ അതിർത്തികളെ അടയാളപ്പെടുത്തി. ആ വളഞ്ഞ സർപ്പത്തിൻെറ വാലും തലയും കൂട്ടിമുട്ടിയ (ഹാലാസ്യ) സ്ഥലത്തെ ക്ഷേത്രത്തിൻെറ ഗർഭഗൃഹമായി തിരഞ്ഞെടുത്തു. പാണ്ഡ്യരാജാവുതന്നെയാണ് ക്ഷേത്രനിർമ്മാണം നടത്തിയതെന്നു പറയപ്പെടുന്നു.

ഒരിക്കൽ ഇന്ദ്രൻെറ ഗുരുവായ ബൃഹസ്പതി ഇന്ദ്രനോടു കോപിച്ചു് അവിടംവിട്ടു പോയത്രെ. തദവസരത്തിൽ വൃത്രൻ ഇന്ദ്രനെ യുദ്ധത്തിൽ തോല്പിച്ചു. ഇന്ദ്രൻ നഹുഷരാജാവിൻെറ സഹായം തേടി. നഹുഷൻ വൃത്രനെ തോല്പിച്ചശേഷം ഇന്ദ്രൻെറ സ്ഥാനം കരസ്ഥമാക്കി. മാത്രമല്ല, ഇന്ദ്രൻെറ പത്നിയായ ഇന്ദ്രാണിയെ തൻേറതാക്കുവാൻ മുതിർന്നു. നയജ്ഞയായ അവൾ അദ്ദേഹത്തോടു് പല്ലക്കിലേറി സപ്തർഷിമാരെക്കൊണ്ടു് അതു വഹിപ്പിച്ചുവരുവാനാവശ്യപ്പെട്ടു. അക്ഷമനായ നഹുഷൻ മെല്ലെ നടന്നിരുന്ന ഋഷിമാരോടു് 'സർപ്പ സർപ്പ' (വേഗത്തിൽ നടക്കുക, വേഗത്തിൽ നടക്കുക) എന്നു കല്പിച്ചു് അധിക്ഷേപിച്ചു. സർപ്പമെന്നും ആ വാക്കുകൾക്കു് അർത്ഥമുണ്ടു്. തുടന്നു് കോപിച്ച ഋഷികൾ അദ്ദേഹത്തെ സർപ്പമായിത്തീരട്ടെയെന്നു ശപിച്ചു. ഈ അവസരത്തിൽ മേൽപറഞ്ഞ കദംബവനത്തിൽ വന്നു് ഇന്ദ്രൻ ശിവലിംഗത്തെ ആരാധിച്ചുവത്രെ. പ്രസാദിച്ച ശിവൻ, ഇന്ദ്രനു സിംഹാസനം മടക്കിക്കൊടുപ്പിക്കുകയും, ചിത്രാപൂർണ്ണിമദിവസം തന്നെ ആരാധിക്കുവാനുള്ള പ്രത്യേകാവകാശം ഇന്ദ്രനു് അനുവദിച്ചുകൊടുക്കുകയുംചെയ്തു. ഈ ദിവസം വളരേ ഉത്സാഹത്തോടും ഭക്തിയോടുംകൂടി മധുരയിൽ ആഘോഷിക്കപ്പെടുന്നു.

ദേവി മീനാക്ഷി പാണ്ഡ്യരാജാവായ മലയധ്വജൻെറ പുത്രിയായ് പിറന്നുവെന്നു പറയപ്പെടുന്നു. ശിവൻ സുന്ദരൻെറ രൂപം കൈക്കൊണ്ടു് അവരെ വിവാഹം ചെയ്തുവത്രെ.

ഒരവസരത്തിൽ അടുത്ത പ്രദേശത്തിലെ ഒരു രാജാവു് ആനപ്പുറത്തു കയറി മധുരയെ ആക്രമിച്ചതായി പറയപ്പെടുന്നു. പാണ്ഡ്യരാജാവു് ഭഗവാനു് പതിനാറു തൂണുകളുള്ള ഒരു മണ്ഡപം കെട്ടുവാൻ പ്രാർത്ഥിച്ചതിൻെറ ഫലമായി ചൈതന്യം നശിച്ച ആന ഒരു പാറയായി ഉറച്ചുപോയത്രെ. ആ പാറ ഇപ്പോൾ ആനമല എന്ന പേരിലാണറിയപ്പെടുന്നതു്.

ഭഗവാൻ നടരാജൻ സാധാരണ തൻെറ ഇടത്തുകാൽകൊണ്ടാണത്രെ നൃത്തംചെയ്യാറുള്ളതു്. രാജശേഖരപാണ്ഡ്യൻെറ പ്രത്യേകാഭ്യർത്ഥനയനുസരിച്ചു് ഭഗവാൻ തൻെറ വലത്തുകാൽകൊണ്ടു നൃത്തംചെയ്തതായി വിശ്വസിക്കപ്പെടുന്നു. ഭഗവാൻ അപ്രകാരം നൃത്തംചെയ്ത സ്ഥലമാണ് വെള്ളിയമ്പലം.

ഒരിക്കൽ തന്നോടു് ഇടയുകകാരണം ബ്രഹ്മാവു തൻെറ പത്നിയായ സരസ്വതിയെ ശപിക്കുകയും അ

അനുസരിച്ച് അവർക്ക് മനുഷ്യയോനികളിൽ ജന്മമെടുക്കേണ്ടിവരികയുമുണ്ടായി. സരസ്വതി സ്വകാന്തിയെ നാല്പത്തിയെട്ട് കവികൾക്കിടയിൽ ഭാഗിക്കുകയും അങ്ങിനെ ആ നാല്പത്തിയെട്ടുകവികൾ വളരെ പ്രസിദ്ധന്മാരും അഗാധപണ്ഡിതന്മാരുമായിത്തീരുകയുംചെയ്തു. ഭഗവാൻ സുന്ദരേശ്വരൻതന്നെയായിരുന്നു അവരുടെ നേതാവ്. ഈ പ്രസിദ്ധ തമിഴ്കവികൾക്കായി ഒരു കലാകേന്ദ്രം സ്ഥാപിക്കപ്പെട്ടു. അങ്ങിനെയാണ് കലാമന്ദിരം അഥവാ സംഗം രൂപമെടുത്തതു്.

പുരാതനകാലത്തുതന്നെ മധുര തമിഴ്വിജ്ഞാനത്തിന്റെ കേന്ദ്രമായിത്തീർന്നിരുന്നുവെന്നും സാഹിത്യകാരന്മാരുടേയും കവികളുടേയും സംഗമെന്ന പേരിലറിയപ്പെടുന്ന സമ്മേളനങ്ങൾ പലപ്പോഴും അവിടെ നടത്തിയിരുന്നുവെന്നും ഐതിഹ്യങ്ങൾ തെളിയിക്കുന്നു.

വിശ്വനാഥനായകന്റെ മന്ത്രിയായിരുന്ന അരിയനായകമുതലിയാണ് ക്രിസ്താബ്ദം 1560ൽ ഈ ക്ഷേത്രത്തിലെ ആയിരം കാൽമണ്ഡപം നിർമ്മിച്ചതെന്നു വിശ്വസിക്കപ്പെടുന്നു. ഇവിടുത്തെ ശിലാസ്തംഭങ്ങളിൽ ഏററവും മനോഹരമായ കൊത്തുപണികൾ ചെയ്യപ്പെട്ടിട്ടുണ്ട്. നടവഴികളിലെ ചുമരുകളിൽ ഭഗവാന്റെ 64 ലീലകളെ ചിത്രണംചെയ്തിട്ടുണ്ട്.

333 അടി നീളവും 105 അടി വീതിയുമുള്ളതും ശില്പവേലകളെക്കൊണ്ട് ആകർഷണീയവുമായ പുതുമണ്ഡപം ഭഗവാന്റെ വസന്തകാലത്തെ വാസസ്ഥാനമാണ്. (വസന്തമണ്ഡപം) ഏതാണ്ട് ക്രിസ്താബ്ദം 1623നും 45നുമിടക്കാണ് അതു നിർമ്മിക്കപ്പെട്ടിട്ടുള്ളതു്. മധുരയിലെ നായക്‌വംശത്തിലെ രാജാക്കന്മാരുടെ പ്രതിമകൾ അവിടെ കാണപ്പെടുന്നു.

ക്ഷേത്രത്തിൽനിന്നും മുക്കാൽ നാഴിക ദൂരത്തായിട്ടാണ് തിരുമലനായ്ക്കരുടെ കൊട്ടാരം നിലകൊള്ളുന്നതു്. തിരുമലനായ്ക്കരുടെ ഭരണകാലത്താണ്, അതായതു് ക്രിസ്താബ്ദം 1623നും 45നുമിടക്കാണ് അതു നിർമ്മിക്കപ്പെട്ടിട്ടുള്ളതു്. ഗവർമ്മേണ്ടിന്റെ ഓഫീസുകളായി ഇന്നു് ഈ കൊട്ടാരം ഉപയോഗപ്പെടുത്തിവരുന്നു. ഗോളാകൃതിയിലുള്ള മനോഹരശിഖരങ്ങളും കമാനങ്ങളും ഇവിടെയുണ്ട്. ഒരിക്കൽ രാജാവായ നായക്കിന്ന് ജലദോഷസംബന്ധമായ ഒരു രോഗം പിടിപ്പെട്ടുവത്രെ. അക്കാലത്തു് ഒരുദിവസം ദേവി അദ്ദേഹത്തിനു സ്വപ്നത്തിൽ പ്രത്യക്ഷയാവുകയും തലസ്ഥാനം തൃശ്ശിനാപ്പള്ളിയിൽനിന്നും മധുരയിലേക്കു മാററുവാൻ അദ്ദേഹത്തോട് ആവശ്യപ്പെടുകയും ചെയ്തതായി പറയപ്പെടുന്നു. മീനാക്ഷീക്ഷേത്രത്തെ വികസിപ്പിക്കുവാനും ദേവി രാജാവിനോടു കല്പിച്ചു. തുടർന്നു് അദ്ദേഹത്തിന്റെ രോഗവും മാറിയത്രെ. ക്ഷേത്രങ്ങളിലെ മനോഹരങ്ങളായ ഭാഗങ്ങളെല്ലാംതന്നെ തിരുമലനായ്ക്കർ നിർമ്മിച്ചതാണ്. മധുരയിൽ സ്ഥിരതാമസം തുടങ്ങിയ അദ്ദേഹം, ഇന്നു് അദ്ദേഹത്തിന്റെ പേരിലറിയപ്പെടുന്ന കൊട്ടാരം പണിചെയ്യിച്ചു. അലങ്കാരം, സൌന്ദര്യം, നിർമ്മാണകൌശലം എന്നീ കാര്യങ്ങളിൽ കൊട്ടാരത്തിലെ സ്വർഗ്ഗവിലാസം എന്ന ഭാഗം മററുഭാഗങ്ങളെ അപേക്ഷിച്ച് മുന്നിൽനിൽക്കുന്നു. അതിന്ന് 60 അടി വ്യാസവും 70 അടി ഉയരവുമുള്ള ഒരു അർദ്ധഗോളാകാരശിഖരവുമുണ്ട്.

ദക്ഷിണേന്ത്യ അനവധി ചെറുരാജ്യങ്ങളായി വിഭജിക്കപ്പെട്ടിരുന്നു. ചോളം, പാണ്ഡ്യം, കേരളം എന്നിവയായിരുന്നു അവയിൽ പ്രധാനപ്പെട്ടവ. കച്ചവടത്തിലും പാണ്ഡിത്യത്തിലും പാണ്ഡ്യന്മാർ മററുള്ളവരെ പിന്നിട്ടിരുന്നു. മധുര, തിരുനെൽവേലി എന്നീജില്ലകളടങ്ങിയിരുന്ന ഭൂവിഭാഗമാണവർ ഭരിച്ചിരുന്നതു്. ക്രി. മു. ഒന്നാംനൂററാണ്ടിൽ ഒരു പാണ്ഡ്യരാജാവ് റോമൻസാമ്രാജ്യാധിപതിയായ അഗസ്റ്റസ്സിന്റെ അടുക്കലേക്കു തന്റെ പ്രതിനിധിയെ അയച്ചതായി പറയപ്പെടുന്നു. മുസ്‌ലിം ചരിത്രകാരന്മാർ ഈ രാജ്യത്തെ മാബാർ എന്നാണ് വിളിച്ചുവന്നിരുന്നതു്, മാബാറിലെ ഗവർണ്ണരായിരുന്ന ജലാലുദ്ദീൻ ആഷാൻഷാ ക്രിസ്തുവിന് പിൻപ് 1335ൽ താൻ ഒരു സ്വതന്ത്രരാജാവാണെന്ന് പ്രഖ്യാപിച്ചു. ഈ സ്വതന്ത്രമുസ്‌ലീം രാജ്യം 1378 വരെ നിലനിന്നു. പിന്നീടതു ക്രിസ്താബ്ദം 1336ൽ സ്ഥാപിതമായിരുന്ന വിജയനഗരസാമ്രാജ്യത്തിന്റെ ഒരു ഭാഗമായിത്തീർന്നു. വിജയനഗരസാമ്രാജ്യത്തിന്റെ പ്രതിനിധികളായിരു

ന്നു ശ്രീരംഗപട്ടണത്തിലേയും ബേട്നൂരിലേയും മറ്റു നായകവംശജരായ മധുരയിലേയും തഞ്ചാവൂരിലേയും നായ്ക്കന്മാരും കാലക്രമത്തിൽ തങ്ങളുടേതായ സ്വതന്ത്ര രാജ്യങ്ങൾ സ്ഥാപിച്ചു.

ദേവിയുടെ നയനങ്ങൾക്ക് മീനിന്റെ രൂപസാദൃശ്യമുള്ളതുകൊണ്ടാണ് ദേവിയെ മീനാക്ഷിയെന്നു വിളിക്കുന്നത്. മാതാവായ മത്സ്യം തന്റെ കുഞ്ഞുങ്ങളെ വെറും നോട്ടത്തിലൂടെയാണ് വളർത്തിവരുന്നതത്രെ. അപ്രകാരം ദേവിയായ മീനാക്ഷി തന്റെ കടാക്ഷങ്ങളിലൂടെ ഭക്തന്മാരെ അനുഗ്രഹിക്കുന്നു. ഗർഭഗൃഹത്തിന്നകത്തുള്ള ദേവിയുടെ മനോഹരമായ കരിങ്കൽവിഗ്രഹം പൂർവ്വദിക്കിനെ അഭിമുഖീകരിച്ചുകൊണ്ട് സ്ഥിതിചെയ്യുന്നു. രത്നാലങ്കാരങ്ങളും ദേവിയുടെ ആരാധനക്ക് ഉപയോഗിക്കുന്ന മററു സാമഗ്രികളും വളരെ വിലപിടിച്ചവയാണ്. ശ്രീമദ് സുന്ദരപതിയായ ദേവിയുടെ ദർശനം അനുഭവപ്പെട്ടതായി വകാശപ്പെടുന്ന അനവധി ഭക്തന്മാരുണ്ട്. കദംബവനം അഥവാ ഹാലാസ്യം അഥവാ മധുരയിലുള്ള മീനാക്ഷിയുടെ ഈ പ്രസിദ്ധപുണ്യക്ഷേത്രം പ്രധാനശക്തിപീഠങ്ങളിലൊന്നാണെന്ന് ദേവീഭാഗവതം പറയുന്നു.

(ടി. ഗംഗാധരൻ ഹിന്ദിയിൽനിന്നും തർജ്ജമചെയ്തത്)

# ശ്രീകൃഷ്ണാവതാരത്തിന്റെ മാഹാത്മ്യവും ശ്രീഭഗവാന്റെ സന്ദേശവും

ധാർമ്മികജീവിതത്തിന്ന് കാലക്രമേണ മാററം വന്നുകൊണ്ടിരിക്കുന്നതായിട്ടാണ് ചരിത്രദ്രഷ്ടാ അനുഭവപ്പെടുന്നത്. ധർമ്മത്തിന്നധഃപതനം വരുമ്പോഴെല്ലാം ധർമ്മസംസ്ഥാപനത്തിന്നായി അവതാരങ്ങൾ ഉണ്ടായതായും ചരിത്രത്തിൽ കാണുന്നുണ്ട്. അവതാരകാലത്ത് നിർവ്വഹിച്ച കൃത്യങ്ങളിൽനിന്നാണ് അതിന്റെ മാഹാത്മ്യം തീരുമാനിക്കപ്പെടുന്നത്. ശ്രീകൃഷ്ണാവതാരത്തിന്റെ ഉദ്ദേശം ദുഷ്ടനിഗ്രഹവും, ധർമ്മപരിപാലനവും ആണല്ലോ.

"പരിത്രാണായ സാധൂനാം
വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ
സംഭവാമി യുഗേ യുഗേ."

എന്ന് ശ്രീഭഗവാൻ തന്നെ ഗീതയിൽ പറഞ്ഞിട്ടുണ്ട്. അവതാരോദ്ദേശമായ ധർമ്മസംസ്ഥാപനം കാലത്തിന്നനുസരിച്ച് സന്ദർഭോചിതം ഭഗവാൻ നിർവ്വഹിച്ചതായി പുരാണങ്ങളിലും മററും കാണുന്നുണ്ട്. അധാർമ്മികരായ രാക്ഷസന്മാരെക്കൊണ്ട് ഭാരം വർദ്ധിച്ചതുകാരണം അവശയായിത്തീർന്ന ഭൂമിദേവിയുടെ സങ്കടനിവാരണാർത്ഥം ബ്രഹ്മാവ് പ്രാർത്ഥിച്ചതു കാരണമാണ് സാക്ഷാൽ ശ്രീനാരായണൻ വസുദേവഗൃഹത്തിൽ ദേവകീപുത്രനായി അവതരിച്ചതെന്നാണ് ഭാഗവതത്തിലും മററും കാണുന്നത്. ധർമ്മസംസ്ഥാപനത്തിന്നായി പല അവതാരങ്ങളും ഉണ്ടായിരുന്നെങ്കിലും ആ അവതാരങ്ങളിൽ എല്ലാത്തിലുംവച്ച് പൂർണ്ണമാണ് ശ്രീകൃഷ്ണാവതാരമെന്നാണ് വിശ്വസിക്കപ്പെടുന്നത്. ഈ പൂർണ്ണതതന്നെയാണ് ശ്രീകൃഷ്ണാവതാരത്തിന്ന് കൂടുതൽ മാഹാത്മ്യം കല്പിക്കുന്നത്.

ഭഗവാൻ ശ്രീകൃഷ്ണനെ ഭാഗവതത്തിലും മഹാഭാരതത്തിലും ആണ് പ്രധാനമായി കാണുന്നത്. ഭാഗവതത്തിൽ ശ്രീകൃഷ്ണനെ ഭക്തന്മാരുടെ ആരാധനാമൂർത്തിയായിട്ടാണ് കാണുന്നതെങ്കിലും മഹാഭാരതത്തിൽ സ്നേഹിതനും ആത്മീയഗുരുവും ആയിട്ടാണ് കാണപ്പെടുന്നത്. മഹാഭാരതത്തിൽ ശ്രീകൃഷ്ണനെ സന്ദർഭോചിതം അവതരിപ്പിച്ച് ഗ്രന്ഥത്തിന്റെ മാഹാത്മ്യം വർദ്ധിപ്പിച്ചിരിക്കയാണ്. അവിടെ ശ്രീകൃഷ്ണനെ ഏററവും പ്രധാനമായി കാണുന്നത് ഭാരതയുദ്ധാവസരത്തിൽ അർജ്ജുനന്റെ സാരഥിയും ആദ്ധ്യാത്മികഗുരുവുമായിട്ടാണ്. സ്വധർമ്മമാകുന്ന യുദ്ധ

ത്തിൽനിന്നു് പിൻതിരിഞ്ഞോടാൻ ശ്രമിക്കുന്ന അർജ്ജുനനെ ജ്ഞാനോപദേശംചെയ്തു് സ്വധർമ്മനിഷ്ഠയുള്ളവനാക്കി യുദ്ധം ചെയ്യിക്കുന്നതായിട്ടാണ് ഇവിടെ കാണുന്നതു്. ഈ അവസരത്തിൽ ശ്രീഭഗവാൻ അർജ്ജുനനു ചെയ്ത ജ്ഞാനോപദേശമാണ് ശ്രീമത് ഭഗവത്ഗീതാ എന്ന പേരിൽ അറിയപ്പെടുന്നതു്. മനുഷ്യജീവിതത്തിന്റെ നാനാഭാഗങ്ങളേയും സ്പർശിച്ചുകൊണ്ടു് വ്യക്തിയെ പൂർണ്ണതയിലേക്കു് നയിക്കുക എന്നതാണ് ഭഗവത്ഗീതാസന്ദേശത്തിന്റെ ലക്ഷ്യം.

ഹിന്ദുക്കളുടെ മതഗ്രന്ഥങ്ങളിൽവെച്ചു് ഏററവും പ്രാധാന്യമർഹിക്കുന്നതു് വേദമാണ്. പ്രശാന്തചിത്തന്മാരായ ഋഷിമാരുടെ സമാധിദൃഷ്ടിക്കു് വിഷയീഭവിച്ച തത്വസംഹിതയാണ് വേദം. വേദത്തിന്റെ അന്ത്യഭാഗമായി സ്ഥിതിചെയ്യുന്ന ഉപനിഷത്തുകളെ വേദത്തിന്റെ കഴമ്പായിട്ടാണ് സ്വീകരിക്കപ്പെടുന്നതു്. മന്ത്രദ്രഷ്ടാക്കളായിരുന്ന ഋഷിമാരുടെ അദ്ധ്യാത്മചിന്ത ഉയർന്നുയർന്നു് ഉപനിഷത്തിലായിരുന്നു പര്യവസാനിച്ചിരുന്നതു്. വേദശിരസ്സെന്നും, വേദാന്തമെന്നും മററും പറയപ്പെടുന്ന ഉപനിഷത്തുകളുടെ സാരമാണ് ലോകോപകാരാർത്ഥം ഭഗവാൻ ശ്രീകൃഷ്ണൻ ഭഗവത്ഗീതയിൽ സംഭരിച്ചുവെച്ചിട്ടുള്ളതു്.

"സർവ്വോപനിഷദോ ഗാവോ
ദോഗ്ദ്ധാ ഗോപാലനന്ദനഃ
പാർത്ഥോ വത്സഃ സുധീർഭോക്താ
ദുഗ്ദ്ധം ഗീതാമൃതം മഹത് ॥

ഗോപാലനന്ദനൻ സർവ്വ ഉപനിഷത്തുകളാകുന്ന പശുക്കളെ പാർത്ഥനാകുന്ന കുട്ടിയെക്കൊണ്ടു കുടിപ്പിച്ചു് കറന്നെടുത്തു് ബുദ്ധിമാന്മാരെ അനുഭവിപ്പിച്ച പാലാണ് അമൃതതുല്യവും മഹത്തുമായ ഈ ഗീതാശാസ്ത്രം എന്നാണ് ഗീതയുടെ മാഹാത്മ്യത്തെപ്പററി പറയുന്നതു്.

ഭാരതയുദ്ധാവസരത്തിൽ യുദ്ധക്കളത്തിൽ വച്ചായിരുന്നു, ശ്രീ ഭഗവാൻ അർജ്ജുനനെ നിമിത്തമാക്കി ഭഗവത്ഗീതാസന്ദേശം ലോകത്തിനു നൽകിയതു്. ഇതരമതസ്ഥന്മാരെപ്പോലെ ഭഗവാൻ ശ്രീകൃഷ്ണൻ ഗീതോപദേശം ചെയ്തു് ഒരു പ്രത്യേകമതം സ്ഥാപിച്ചിരുന്നില്ലെന്നതു് ഇവിടെ പ്രത്യേകം പ്രസ്താവയോഗ്യമാണ്. അങ്ങിനെയാണെങ്കിൽ പിന്നെ ഗീതോപദേശം ചെയ്തു് എന്താണു സ്ഥാപിച്ചതെന്നു ചോദിച്ചാൽ ഭഗവാൻ ശ്രീകൃഷ്ണൻ യാതൊന്നും പുതുതായി സ്ഥാപിച്ചിരുന്നില്ലെന്നുതന്നെയാണുത്തരം. പുതുതായി ഒന്നുംതന്നെ സ്ഥാപിക്കാത്തതിന്നു് എന്താണ് ഇത്രയൊക്കെ മാഹാത്മ്യം എന്നു ചോദിച്ചാൽ ശ്രീമത് ഭഗവത്ഗീത പ്രത്യേകമായി ഒന്നുംതന്നെ സൃഷ്ടിച്ചു സ്ഥാപിക്കാതിരുന്നതിലാണ് അതിന്റെ അതുല്യമാഹാത്മ്യം സ്ഥിതിചെയ്യുന്നതെന്നു മാത്രമാണ് ഉത്തരം. കാരണം സ്ഥാപിതതത്വങ്ങൾക്കെല്ലാം കാലാന്തരത്തിൽ മാററം വരുമെന്നതു തീർച്ചയാണ്. നാമരൂപാദികളോടുകൂടിയ ഈശ്വരന്മാരെക്കുറിച്ചുപോലും ഇതു പരമാർത്ഥമാണ്. അതായതു് സൃഷ്ടിസ്ഥിതി സംഹാരനിയമങ്ങൾക്കു് അധീനമായി സ്ഥിതി ചെയ്യുന്ന സമസ്തവും കാലാന്തരത്തിൽ മാറിക്കൊണ്ടിരിക്കുമെന്നു താല്പര്യം. സൃഷ്ടിസ്ഥിതി സംഹാരനിയമങ്ങൾക്കും ദേശകാലാവസ്ഥകൾക്കും നാമരൂപാദികൾക്കും അതീതമായി ആദ്യന്തവിഹീനമായി പ്രപഞ്ചത്തിന്നു് പരമകാരണമായി ഏതൊരു വസ്തു സ്ഥിതി ചെയ്യുന്നുവോ ആ പരമാർത്ഥവസ്തുവിനെ അനുഭവപ്പെടുത്തി ഈ സംസാരസാഗരത്തിൽനിന്നു മുക്തനാവുക എന്നതാണ് ശ്രീ ഭഗവാൻ ഗീതയിലൂടെ ലോകത്തോടുപദേശിക്കുന്നതു്.

"യതോ വാ ഇമാനി ഭൂതാനി ജായന്തേ
യേന ജാതാനി ജീവന്തി
യത്പ്രയന്ത്യഭിസംവിശന്തി
തദ് വിജിജ്ഞാസസ്വ
തദ് ബ്രഹ്മ |"

"ഏതൊരു വസ്തുവിൽനിന്നു് ഈ കാണപ്പെടുന്ന സകല പ്രാണികളുമുണ്ടാകുന്നുവോ ഉണ്ടായവയെല്ലാം ഏതൊന്നിനെ ആശ്രയിച്ചു നിൽക്കുന്നുവോ, ഒടുവിൽ ഏതൊന്നിൽ ലയിക്കുന്നുവോ ആ വസ്തുവിനെ അറിയു

വാൻ ശ്രമിക്കുക. അതുതന്നെ ബ്രഹ്മമെന്നും അറിഞ്ഞുകൊള്ളുക,'' എന്നു് തൈത്തരീയോപനിഷത്തിൽ പറയുന്നു. അനശ്വരമായി സൃഷ്ടിസ്ഥിതിലയങ്ങൾക്കു് കാരണമായി സർവ്വാന്തര്യാമിയായി സ്ഥിതിചെയ്യുന്ന ബ്രഹ്മത്തെ അല്ലെങ്കിൽ പരമാത്മാവിനെ അറിയുക എന്നു് ഉപനിഷത്തിൽ പറയപ്പെടുന്ന ലക്ഷ്യംതന്നെയാണു് ശ്രീമത് ഭഗവത്ഗീതയുടേയും ലക്ഷ്യം. ഈ ലക്ഷ്യത്തെ അനുഭവപ്പെടുത്തേണ്ടതിലേക്കു് ആവശ്യമായ പല മാർഗ്ഗങ്ങളേയും ശ്രീ ഭഗവാൻ ഗീതവഴി ഉപദേശിച്ചു.

ഭാരതയുദ്ധാവസരത്തിൽ യുദ്ധം ചെയ്യാനായി പോർക്കളത്തിൽ വന്നുചേർന്ന അർജ്ജുനനെ രണ്ടവസ്ഥയിലായിട്ടാണു് കാണപ്പെടുന്നതു്. ആചാര്യന്മാരെയും ബന്ധുമിത്രാദികളേയും യുദ്ധത്തിൽ വധിക്കുന്നതിലുള്ള ഭീരുത്വം ഹേതുവായിട്ടു് യുദ്ധക്കളത്തിൽനിന്നും ഓടിപ്പോയി ഭിക്ഷാന്നംകൊണ്ടു ജീവിക്കാൻ തുനിയുന്നതാണു് അർജ്ജുനന്റെ ഒന്നാമത്തെ അവസ്ഥ. ഗീതോപദേശം കഴിഞ്ഞതിൽ ശേഷം സർവ്വസംശയങ്ങളും തീർന്നു് യുദ്ധം ചെയ്യാമെന്നു് നിശ്ചയിച്ചു് യുദ്ധത്തിന്നായി വില്ലും അമ്പും കയ്യിലെടുത്തു് തയ്യാറായ അവസ്ഥയാണു് രണ്ടാമത്തേതു്. ഒന്നാമത്തെ അർജ്ജുനൻ ക്ഷത്രിയന്റെ സ്വധർമ്മമായ യുദ്ധത്തിൽനിന്നു് പിന്തിരിഞ്ഞോടാൻ ശ്രമിക്കുന്നവൻ, രണ്ടാമത്തെ അർജ്ജുനൻ സ്വധർമ്മനിഷ്ഠാബോധം വന്നു് യുദ്ധം ചെയ്യാനൊരുങ്ങിയവൻ. ഒന്നാമത്തെ അർജ്ജുനൻ നിത്യാനിത്യവസ്തുവിവേകജ്ഞാനമില്ലാത്തവൻ, രണ്ടാമത്തെ അർജ്ജുനൻ നിത്യാനിത്യവസ്തുവിവേകജ്ഞാനം സിദ്ധിച്ചവൻ. ഒന്നാമത്തെ അർജ്ജുനൻ താൻ സൃഷ്ടിസ്ഥിതി സംഹാരനിയമങ്ങൾക്കു് അധീനനായി ദേശകാലാവസ്ഥകൾകൊണ്ടും നാമരൂപാദികൾകൊണ്ടും വ്യത്യസ്ഥപ്പെട്ട ഒരു പ്രത്യേക വ്യക്തിയാണെന്നു വിശ്വസിച്ചിരിക്കുന്നവൻ. രണ്ടാമത്തെ അർജ്ജുനൻ സൃഷ്ടിസ്ഥിതി സംഹാരനിയമങ്ങൾക്കും ദേശകാലാവസ്ഥകൾക്കും നാമരൂപാദികൾക്കും അതീതമായി അഖണ്ഡമായി സ്ഥിതിചെയ്യുന്ന സാക്ഷാൽ പരബ്രഹ്മം അല്ലെങ്കിൽ പരമാത്മാതന്നെയാണു താൻ എന്നനുഭവപ്പെട്ടവൻ.

ഒന്നാമത്തെ അർജ്ജുനനിൽ കാണുന്നതു് ജീവധർമ്മവും, രണ്ടാമത്തെ അർജ്ജുനനിൽ കാണുന്നതു് ആത്മധർമ്മവുമാകുന്നു. അതായതു് നാമരൂപാദികൾകൊണ്ടു വ്യത്യസ്തമായി ഒരു പ്രത്യേകകാലത്തിലും ദേശത്തിലും കുടുംബത്തിലും ജീവിക്കുന്ന പാണ്ഡവകുമാരനാണു് താൻ എന്ന മിഥ്യയായ ജീവഭാവത്തിൽനിന്നു്, നാമരൂപാദികൾക്കും ദേശകാലാവസ്ഥകൾക്കും സൃഷ്ടിസ്ഥിതിസംഹാരനിയമങ്ങൾക്കും അതീതമായി അനശ്വരമായി സർവ്വവ്യാപിയായി സർവ്വാന്തര്യാമിയായി സ്ഥിതിചെയ്യുന്ന സാക്ഷാൽ പരമാത്മാ തന്നെയാണു് താൻ എന്ന യഥാർത്ഥമായ ആത്മബോധത്തിലേക്കു് അർജ്ജുനൻ ഉയർന്നു എന്നു താല്പര്യം. ഇങ്ങിനെ ഓരോ വ്യക്തിയേയും ജീവധർമ്മത്തിൽനിന്നു് ആത്മധർത്തിലേക്കുയരാൻ സഹായിക്കുന്ന ഒരു മതമഹാഗ്രന്ഥമാണു് ശ്രീമത് ഭഗവൽഗീതാ. മററു വേദാന്തശാസ്ത്രങ്ങൾ കർമ്മം ബന്ധകരമായതുകൊണ്ടു് കർമ്മപരിത്യാഗത്തിന്നായി ഉപദേശിക്കുമ്പോൾ ഗീത കർമ്മം ചെയ്യേണമെന്നും അതെങ്ങിനെ ചെയ്യേണമെന്നും ഉപദേശിക്കുന്നു.

ധാർമ്മികനിയമങ്ങളിലുറച്ചുകൊണ്ടു് കർമ്മം ചെയ്തു വ്യക്തി സമുദായത്തിൽ ജീവിക്കുമ്പോൾ ഹൃദയശുദ്ധിയുണ്ടാവുകയും, ഹൃദയശുദ്ധി നിത്യാനിത്യവസ്തു വിവേകം ചെയ്തു് നിത്യമായ ആത്മസ്വരൂപത്തെ അനുഭവപ്പെടുത്തി മുക്തനാവാൻ തന്നെ സഹായിക്കുകയും ചെയ്യുന്നു. ''ചിത്തസ്യ ശുദ്ധയേ കർമ്മ'' എന്ന തത്വപ്രകാരം ഫലകാംക്ഷ കൂടാതെ കർമ്മം ചെയ്തു് ഹൃദയശുദ്ധി സമ്പാദിക്കുമ്പോൾ ക്രമേണ ആത്മധർമ്മം വ്യക്തിയിൽ പ്രകാശിച്ചുതുടങ്ങും. അതാണു് യുദ്ധമാകുന്ന കർമ്മത്തിൽനിന്നു് ഭീരുവായി ഓടിപ്പോകാൻ ശ്രമിക്കുന്ന അർജ്ജുനനെ ഫലകാംക്ഷകൂടാതെ കർമ്മംചെയ്യാൻ ശ്രീ ഭഗവാൻ ഉപദേശിക്കുന്നതു്. ''കർമ്മണ്യേവാധികാരസ്തേ മാഫലേഷു കദാചന''. ഇപ്രകാരം ഫലകാംക്ഷകൂടാതെ കർമ്മം ചെയ്തു് ചിത്തശുദ്ധി സമ്പാദിച്ചു് നിത്യാനിത്യവസ്തുവിവേകം ചെയ്തു് ജീവധർമ്മത്തിൽനിന്നുയർന്നു് പരമാർത്ഥവസ്തുവായ പരമാത്മാവിനെ അനുഭവപ്പെടുത്തി മുക്തനാവാൻ

ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനെ നിമിത്തമാക്കി ഗീതയെ ലോകത്തോടുപദേശിക്കുന്നു. ഇവിടെ ഭാരതീയ സംസ്കാരം അതിന്റെ ഏററവും ഉച്ചാവസ്ഥയിലെത്തിയിരിക്കയാണു്.

ഇതരരാജ്യങ്ങളോടൊത്തു നോക്കുമ്പോൾ ഭാരതത്തിന്നു് വല്ല മാഹാത്മ്യവുമുണ്ടെങ്കിൽ അതു ഭാരതത്തിന്നു സമ്പാദിച്ചുകൊടുത്തതു് ഭാരതീയസംസ്കാരമാണു്. ഓരോ വ്യക്തിയിലും അഖണ്ഡദീപ്തം ശോഭിക്കുന്ന ഭാരതീയസംസ്കാരം ഗീതവഴി ലോകത്തിന്നുപദേശിച്ച ഭഗവാൻ ശ്രീകൃഷ്ണൻ ഇന്നും ലോകഗുരുവായി ആരാധിക്കപ്പെടുന്നു. സർവ്വത്ര പരിപൂർണ്ണവും ശാശ്വതവും സച്ചിദാനന്ദഘനവും ആയ പരമാത്മാവിന്റെ ഘടാകാശസമ്പ്രദായത്തിൽ അഭിന്നമായി കിടക്കുന്ന ഛായാംശമാകുന്നു ഓരോ വ്യക്തിയിലും സ്ഥിതിചെയ്യുന്ന ജീവാത്മാക്കൾ എന്ന തത്വമാണു് ഭാരതീയസംസ്കാരം ലോകത്തിന്നുപദേശിക്കുന്നതു്. ഈ മഹത്തായ തത്വത്തിന്റെ അടിസ്ഥാനത്തിൽ മാത്രമെ സർവ്വലോകസാഹോദര്യവും ലോകശാന്തിയും സ്ഥാപിക്കാൻ സാധിക്കയുള്ളു.

(എൻ. കെ. കൃഷ്ണൻ എം. എ. പി. എച്ച്. ഡി.
ശ്രീ വാസുദേവ ആശ്രമം കോഴിക്കോടു്.)

# വിവേകാനന്ദസ്വാമി.

ആനന്ദപരവശനായിട്ടല്ലാതെ എനിക്കു് വിവേകാനന്ദസ്വാമിയെക്കുറിച്ചു് എഴുതുക സാദ്ധ്യമല്ല. വാസ്തവത്തിൽ അദ്ദേഹത്തോടു് ഗാഢപരിചയം നേടാൻ ഭാഗ്യംലഭിച്ചവർക്കുപോലും അദ്ദേഹത്തെപ്പററി വേണ്ടവണ്ണം ഗ്രഹിക്കുവാനോ അദ്ദേഹത്തിന്റെ ആഴം അളക്കുവാനോ കഴിഞ്ഞിരുന്നില്ല. അദ്ദേഹത്തിന്റെ വ്യക്തിത്വം സമ്പന്നവും ഗംഭീരവും നാനാമുഖവുമായിരുന്നു. ഈ വ്യക്തിത്വമായിരുന്നു അദ്ദേഹത്തിന്റെ ഉപദേശങ്ങളെക്കാളും ലേഖനങ്ങളേക്കാളും അധികം സ്വന്തം നാട്ടുകാരുടെ മേൽ, വിശേഷിച്ചും ബംഗാളികളുടെ മേൽ, അത്ഭുതകരമായ സ്വാധീനശക്തി ചെലുത്താൻ അദ്ദേഹത്തെ സഹായിച്ചതു്. മറെറല്ലാത്തിനെയും കാൾ ബംഗാളിക്കു പിടിക്കുന്നതു് ഇത്തരം പൌരുഷമാണു്. സാഹസികമായ ത്യാഗം, നിരന്തരമായ പ്രവർത്തനം, നിസ്സീമമായ സ്നേഹം അഗാധവും നാനാമുഖവുമായ വിജ്ഞാനം, കവിഞ്ഞു പായുന്ന വികാരാവേശം, നിഷ്കരുണമായ പോരാട്ടം, എന്നാലും ശിശുവിന്റെ സരളതയും—ഈ ഗുണങ്ങൾകൊണ്ടു് സ്വാമിജി നമ്മുടെ ലോകത്തിൽ ഒരു അസാധാരണ വ്യക്തിയായിരുന്നു. സിസ്റ്റർ നിവേദിത "ഞാൻ കണ്ട ഗുരുനാഥൻ" എന്ന തന്റെ പുസ്തകത്തിൽ പറഞ്ഞതുപോലെ അദ്ദേഹത്തിന്റെ ആരാധ്യദേവത സ്വന്തം മാതൃഭൂമിയായിരുന്നു. പുരോഹിതന്മാർക്കും ഉയർന്നജാതിക്കാർക്കും ധനികവർഗ്ഗത്തിനും എതിരെ അദ്ദേഹത്തിന്റെ കത്തുകളിലുള്ള ശകാരവർഷം നിങ്ങൾ വായിച്ചിട്ടുണ്ടോ? ഒരു തികഞ്ഞ സോഷ്യലിസ്റ്റിനുപോലും അഭിമാനകരങ്ങളാണു് അവ.

കപടഭക്തി, അദ്ധ്യാത്മികകാര്യങ്ങളിലുള്ള ആത്മസ്തുതി എന്നൊക്കെ പറയുന്നതിന്റെ കണികപോലും സ്പർശിക്കാത്ത ആളായിരുന്നു സ്വാമിജി. അതു കാണുന്നതുപോലും അദ്ദേഹത്തിന്നു് അസഹ്യമായിരുന്നു. 'മോക്ഷം കിട്ടുന്നതു് ഫുട്ബാളിൽ കൂടിയാണു്, ഗീതയിലൂടെയല്ല.' എന്നദ്ദേഹം കപടഭക്തന്മാരോടു് പറയാറുണ്ടായിരുന്നു. വേദാന്തിയായിരുന്നെങ്കിലും അദ്ദേഹം ബുദ്ധഭഗവാന്റെ ഒരു വലിയ ആരാധകനായിരുന്നു. ഒരിക്കൽ അദ്ദേഹം ബുദ്ധഭഗവാനെക്കുറിച്ചു് വളരെ ആവേശത്തോടും താൽപര്യത്തോടുംകൂടി സംസാരിക്കുന്നതു കേട്ടിട്ടു് ആരോ ചോദിച്ചു. "സ്വാമിജി, അങ്ങു് ബുദ്ധമതാനുയായിയാണോ?" എന്നു്. പെട്ടെന്നു് തിളച്ചുപൊന്തുന്ന വികാരംകൊണ്ടു്, അടഞ്ഞ തൊണ്ടയോടെ, അദ്ദേഹം മറുപടി പറഞ്ഞു. എന്തു്? ഞാനൊരു ബൌദ്ധനാണെന്നോ? ബുദ്ധന്റെ "ദാസാനാം ദാസദാസോഽഹം." ബുദ്ധന്റെ മുമ്പിൽ

അദ്ദേഹം അതിവിനീതനായിരുന്നു. "ശങ്കരന്റെ മസ്തിഷ്കവും ബുദ്ധന്റെ ഹൃദയവും"—അതായിരിക്കണം നമ്മുടെ ലക്ഷ്യം, എന്നു് സ്വാമിജി പലപ്പോഴും പറയാറുണ്ടായിരുന്നു.

അതുപോലെ ഒരിക്കൽ അദ്ദേഹം യേശുക്രിസ്തുവിനെപ്പററി പ്രസംഗിക്കുകയായിരുന്നു. അപ്പോഠം ഒരാഠം ഒരു ചോദ്യം ചോദിച്ചു. ഉടൻ അദ്ദേഹം ഗൌരവം പൂണ്ടു് ഗംഭീരനായി മുഴങ്ങുന്ന സ്വരത്തിൽ ഇങ്ങനെ പറഞ്ഞു:— "നാസറത്തിലെ യേശുവിന്റെ കാലത്തു് ഞാനുണ്ടായിരുന്നുവെങ്കിൽ അദ്ദേഹത്തിന്റെ കാലിണ എന്റെ കണ്ണീരുകൊണ്ടല്ല, ഹൃദയരക്തംകൊണ്ടു് കഴുകുമായിരുന്നു."

മർദ്ദിതരോടുള്ള അദ്ദേഹത്തിന്റെ സ്നേഹവായ്പു്! ആഴിപോലെ അളവററതായിരുന്നു അതു്. അദ്ദേഹത്തിന്റെ ആ സന്ദേശം നിങ്ങഠം ഓക്കുന്നോ? 'പറയുവിൻ സോദരരേ' നഗ്നനായ ഭാരതീയൻ, പറയഭാരതീയൻ'എന്റെ സഹോദരനാണു്. 'ഉച്ചത്തിൽ ഘോഷിക്കുവിൻ സോദരരേ' ഭാരതത്തിന്റെ ശ്രേയസ്സാണു് എന്റെ നന്മ. 'ഇരവുപകൽ പ്രാത്ഥിക്കുവിൻ' അയി ഗൌരീപതേ! ശക്തിസ്വരൂപിണിയായ അമ്മേ എന്റെ ദൌർബ്ബല്യം അകററിയാലും, എന്റെ നിർവീര്യം നീക്കിയാലും, എന്നെ പൌരുഷവാനാക്കിയാലും.

പൌരുഷത്തിന്റെ മൂർത്തീകരണമായിരുന്നു സ്വാമിജി. തികഞ്ഞ ഒരു യോദ്ധാവും. അതിനാൽ അദ്ദേഹമൊരു ശക്തി ഉപാസകനായിരുന്നു. സ്വന്തം നാട്ടുകാരുടെ ഉന്നമനത്തിനുവേണ്ടി അദ്ദേഹം വേദാന്തത്തിനൊരു പ്രായോഗികവ്യാഖ്യാനം നൽകി. ബലം, ബലമാണു് ഉപനിഷത്തുകളുടെ സന്ദേശം എന്നദ്ദേഹം കൂടെക്കൂടെ ഉൽഘോഷിച്ചിരുന്നു. സ്വഭാവരൂപവൽക്കരണമാണു് സർവ്വപ്രധാനമായി അദ്ദേഹം ഉപദേശിച്ചിരുന്നതു്.

ദീർഘനേരം ഇങ്ങനെ സംസാരിച്ചാലും ആ മഹാപുരുഷനെക്കുറിച്ചു് അല്പമെങ്കിലും വേണ്ടതുപോലെ പറയാൻ എനിക്കു കഴിഞ്ഞുവെന്നു വരില്ല. അദ്ദേഹം അത്രമാത്രം മഹാനും ഗംഭീരനും നാനാമുഖനുമായിരുന്നു. സത്യസാക്ഷാൽക്കാരം സാധിച്ച ഒരു പരമയോഗി—സ്വദേശത്തിന്റെയും സമസ്യഷ്ടങ്ങളുടേയും ധാർമ്മികവും ആദ്ധ്യാത്മികവുമായ സമുന്നമനത്തിനു വേണ്ടി തൽക്കാലം സ്വജീവിതം മുഴുവൻ സമർപ്പിച്ച മഹാനുഭാവൻ—ഇങ്ങിനെയാണു് ഞാൻ അദ്ദേഹത്തെ വിവരിക്കുന്നതു്. ഇന്നദ്ദേഹം ജീവിച്ചിരുപ്പുണ്ടായിരുന്നുവെങ്കിൽ അദ്ദേഹത്തിന്റെ കാല്ക്കലായിരുന്നേനെ ഞാൻ. എന്റെ കാഴ്ചപ്പാടു് ശരിയെങ്കിൽ ആധുനിബംഗാഠം അദ്ദേഹത്തിന്റെ സൃഷ്ടിയാണു്.

സ്വാമി ദയാനന്ദനോ ആര്യസമാജക്കാരോ ചെയ്തതുപോലെ സംഘടനയുണ്ടാക്കാൻ സ്വാമിജി ആഗ്രഹിക്കുകയോ പരിശ്രമിക്കുകയോ ചെയ്തില്ല. അതൊരു പോരായ്മയായിരിക്കാം. പക്ഷെ, ആളുകളെ പൌരുഷമുള്ളവരാക്കിത്തീക്കുകയാണു് എന്റെ കൃത്യം, എന്നദ്ദേഹം തന്നെക്കുറിച്ചു പറയാറുണ്ടായിരുന്നു. യഥാത്ഥമഹാന്മാരെ രൂപപ്പെടുത്താൻ രാഷ്ട്രത്തിനു് സാധിച്ചാൽ വിനാവിളംബം സംഘടന ഉണ്ടായിക്കൊള്ളുമെന്നു് അദ്ദേഹത്തിനറിയാമായിരുന്നു. സ്വശിഷ്യന്മാക്കു പരിശീലനം നല്കുന്നതിൽ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അവരുടെ വ്യക്തിത്വത്തേയോ സ്വതന്ത്രചിന്തയേയോ തകക്കാൻ ഒരിക്കലും ശ്രമിച്ചിട്ടില്ല. അതിനാൽ ഒരു ശിഷ്യനേയും അധികകാലം തന്റെ കൂടെ അദ്ദേഹം പാർപ്പിച്ചിരുന്നില്ല. ഒരു വൻമരത്തിന്റെ തണലിൽ വേറൊരു വൻമരത്തിനു വളരാൻ ഒക്കുകയില്ല എന്നദ്ദേഹം പറയാറുണ്ടു്. സ്വതന്ത്രചിന്തയെ പൊറുക്കാത്തവരും, നമ്മുടെ ചിന്താശക്തിയൊക്കെ അവരുടെ കാൽക്കൽ അടിയറവെക്കണമെന്നും നമുക്കു വേണ്ടി ചിന്തിക്കാൻ അവരെ അനുവദിക്കണമെന്നും ആശിക്കുന്നവരുമായ പില്ക്കാലത്തെ ചില മഹാപുരുഷന്മാരിൽനിന്നും എന്തൊരന്തരം.

(നേതാജിസുഭാഷ് ചന്ദ്രബോസ് ഇംഗ്ലീഷിലെഴുതിയതിന്റെ തജ്ജിമ.)

# നമ്മുടെ രാഷ്ട്രീയവിദ്യാഭ്യാസസമ്പ്രദായം

സാധാരണഗതിയിൽ ഭാരതവർഷത്തിലെ പഴയ വിദ്യാഭ്യാസ സമ്പ്രദായത്തിന്റെ കാര്യമെടുക്കുമ്പോൾ ഗുരുകുലസമ്പ്രദായമാണ് ഓർമ്മയിൽ വരുന്നതു്. ഈ ഗുരുകുലസമ്പ്രദായം കേവലം ആദർശത്തിനുവേണ്ടിയായിരുന്നുവോ അതോ വ്യവഹാരത്തിലും അപ്രകാരംതന്നെയായിരുന്നുവോ എന്നു ചിലപ്പോൾ ഒരു പ്രശ്നമുദിക്കുന്നുണ്ടു്. വാസ്തവത്തിൽ നമ്മുടെ ദേശത്തിന്റെ ചരിത്രം വളരെ വിശാലമാണ്. ഏതെങ്കിലും സമ്പ്രദായത്തെ ഭാരതീയസമ്പ്രദായമെന്നു പറയുക ഉചിതമല്ലാത്ത വിധം ജീവിതത്തിന്റെ വൈചിത്ര്യങ്ങൾ അതിൽ അന്തർഭവിച്ചിട്ടുണ്ടു്. ഭാരതീയ വിദ്വാന്മാർ ജീവിതത്തിന്റെ നിരവധി സമസ്യകളെ നാനാതരത്തിലുള്ള ചുററുപാടുകളിൽ വീക്ഷിക്കുകയും യഥാവസരം അവയുടെ പരിഹാരാർത്ഥം പുതിയ മാർഗ്ഗങ്ങളെക്കുറിച്ചു ചിന്തിക്കുകയും ചെയ്തിരുന്നു. എല്ലാസമയവും ഈ മാർഗ്ഗങ്ങൾ ഒന്നുപോലെയായിരുന്നില്ല. എല്ലാ ചുററുപാടിലും ചിന്തിച്ചിരുന്ന പരിഹാരമാർഗ്ഗങ്ങളും നന്നായിരുന്നില്ല. ഇന്നു് പരിതഃസ്ഥിതി വളരെ മാറിയിട്ടുണ്ടു്. നമ്മുടെ മുമ്പിൽ വിദ്യാഭ്യാസത്തെയും ജ്ഞാനത്തെയും വ്യാപിപ്പിക്കുന്നതിനുള്ള നവീനവും ശക്തിയുക്തങ്ങളുമായ സാമഗ്രികളുമുണ്ടു്. അതേസമയം നമ്മുടെ മാർഗ്ഗത്തിൽ അനനുഭൂതങ്ങളായ പുതിയ തടസ്സങ്ങളുമുണ്ടു്. നമ്മുടെ പൂർവ്വികന്മാർ കൂടി പ്രസ്തുത പരിതഃസ്ഥിതികളെ അഭിമുഖീകരിച്ചിട്ടുണ്ടു്. നമുക്കും അഭിമുഖീകരിക്കേണ്ടതുണ്ടു്. നമ്മുടെ സുദീർഘമായ ചരിത്രത്തിലെ ഏററവും പ്രയാസമേറിയ കാലത്തുപോലും നാം ധൈര്യം വിട്ടിട്ടില്ല. ഇന്നും വിടാൻ പാടില്ല.

ഭാരതവർഷത്തിനു കിട്ടിയിട്ടുള്ള ഏററവും പ്രാചീനസാഹിത്യത്തിൽത്തന്നെ ബ്രാഹ്മണർക്കും വിദ്യക്കും തമ്മിൽ വളരെയധികം ബന്ധമുള്ളതായി കാണുന്നുണ്ടു്. ഇന്നുള്ളത്രയും ജാതിസമ്പ്രദായം പുരാതനകാലത്തുണ്ടായിരുന്നിരിക്കയില്ല. എന്നാൽ ബ്രാഹ്മണർ മുക്കാലും ഒരു ജാതിയായിത്തന്നെ കഴിഞ്ഞിരിക്കാം. ഇതിനുള്ള തെളിവു പഴയ സാഹിത്യത്തിൽനിന്നു കിട്ടുന്നുണ്ടു്. പഴയ കാലം മുതൽതന്നെ ഭാരതവർഷത്തിൽ വിദ്യക്കും കലക്കും വെവ്വേറെ ക്ഷേത്രങ്ങൾ സ്വീകരിക്കപ്പെട്ടിരുന്നുവെന്നു തോന്നുന്നു. വേദങ്ങളെയും ബ്രഹ്മവിദ്യയെയും സംബന്ധിക്കുന്ന അദ്ധ്യയനാദ്ധ്യാപനങ്ങൾ വിദ്യയുടെ അഥവാ ജ്ഞാനത്തിന്റെ രൂപത്തിലും എഴുതുക, വായിക്കുക, കണക്കുകൾ ശേഖരിക്കുക, ജീവിതയാത്രക്കുപകരിക്കുന്ന വേറെ കാര്യങ്ങൾ സമ്പാദിക്കുക എന്നിവ കലയുടെ രൂപത്തിലും കരുതപ്പെട്ടിരുന്നു. വളരെ മുൻപു മുതൽതന്നെ 'വിദ്യ' ഒരു വിശേഷതരത്തിലുള്ള വേദാംഗത്തിന്റെ പേരായിക്കഴിഞ്ഞിരുന്നു. അതുകൊണ്ടു് എഴുതുക, വായിക്കുക, കണക്കുപുസ്തകങ്ങൾ സൂക്ഷിക്കുക, വിവിധഭാഷകളും വിദ്യകളും മനസ്സിലാക്കുക ഇവയെല്ലാം 'കല' എന്ന പേരിൽ തുടർന്നിരുന്നു. 'വിദ്യയുടെ ക്ഷേത്രം വളരെ മുമ്പു മുതൽതന്നെ ബ്രാഹ്മണരുടെ അധീനത്തിലായിരുന്നു. 'കല'യുടെ ക്ഷേത്രം ക്ഷത്രിയന്മാരുടെയും രാജകുമാരന്മാരുടെയും രാജകുമാരികളുടെയും വൈശ്യരുടെയുമായി നിശ്ചയിക്കപ്പെട്ടിരുന്നു. ഭാരതവർഷത്തിന്റെ സുദീർഘചരിത്രത്തിൽ ഈ നിയമം എന്നും നിലനിന്നുപോന്നിരിക്കാം എന്നു കരുതുന്നതു ശരിയല്ല. വാസ്തവത്തിൽ ഇങ്ങിനെയുള്ള ഒരു സ്ഥിതിവിശേഷം ഒരു പ്രത്യേകസമയത്തു് ഉണ്ടായിരിക്കാം. ബ്രാഹ്മണർ ക്ഷത്രിയരിൽനിന്നു ബ്രഹ്മവിദ്യ അഭ്യസിച്ചിരുന്നുവെന്നുള്ളതിനു് പഴയ സാഹിത്യത്തിൽ അനേകം ഉദാഹരണങ്ങളുണ്ടു്. ശതപഥബ്രാഹ്മണ (11–6–20–5) ത്തിൽനിന്നു് അറിയാൻ കഴിയുന്ന ഒരു സംഗതിയിതാണ്. യാജ്ഞവല്ക്യൻ ജനകനിൽനിന്നു് ബ്രഹ്മവിദ്യ പഠിച്ചിരുന്നു. കാശിരാജാവായ അജാതശത്രുവിൽനിന്നു് ബാലാകിഗാർഗ്യരും വിദ്യ പഠിച്ചിരുന്നു. ഈ കാര്യം ബൃഹദാരണ്യകോപനിഷത്തിൽനിന്നും കൗശീതകി ഉപനിഷത്തിൽനിന്നും

അറിയാൻ കഴിയുന്നുണ്ട് ശ്വേതകേതുവായ ആരുണേയൻ പ്രവാഹണജൈവലിയിൽനിന്നു് ബ്രഹ്മവിദ്യ പഠിച്ചിരുന്നതായി ഛാന്ദോഗ്യത്തിൽനിന്നു് അറിയപ്പെടുന്നു. ഇപ്രകാരം വേറെയും അനേകം ഉദാഹരണങ്ങൾ എടുത്തു കാണിക്കാൻ കഴിയും. ബ്രഹ്മവിദ്യയുടെ മൂലപ്രചാരകന്മാർ വാസ്തവത്തിൽ ക്ഷത്രിയർ തന്നെയായിരുന്നുവെന്നുപോലും ഡായിസൻ എന്ന യൂറോപ്യൻ പണ്ഡിതൻ അനുമാനിക്കുന്നുണ്ട്. എന്നാൽ കർമ്മകാണ്ഡത്തിന്റെ ഉഗ്രവിരോധികളിലും മുഖ്യവിരോധികളിലും ക്ഷത്രിയരുടെ സംഖ്യ വളരെ അധികമാണ്. ജനകൻ, ശ്രീകൃഷ്ണൻ, ബുദ്ധൻ, ഭീഷ്മർ, മഹാവീരൻ തുടങ്ങിയവരെല്ലാം ക്ഷത്രിയരായിരുന്നു. മഹാഭാരതത്തിൽനിന്നാണെങ്കിൽ ശൂദ്രകുലത്തിൽ ജനിച്ചിട്ടുള്ള ജ്ഞാനികളായ ഗുരുക്കന്മാരെക്കുറിച്ചുള്ള വിവരം ലഭിക്കുന്നുണ്ട്. മിഥിലയിൽ ഒരു ധർമ്മനിഷ്ഠനായ വ്യാധൻ (വേടൻ) പരമജ്ഞാനിയായിരുന്നു. തപസ്വിയും ബ്രാഹ്മണനുമായ കൌശികൻ, അവനിൽനിന്നു ജ്ഞാനം നേടിയിരുന്നു. (വന. 206. അ) ശൂദ്രാഗർഭജാതനായ വിദുരൻ വലിയ ജ്ഞാനിയായിരുന്നു. 'സൂത'ജാതിയിൽപെട്ട ലോമഹർഷണൻ, സഞ്ജയൻ, സൗതി തുടങ്ങിയവർ ധർമ്മപ്രചാരകരായിരുന്നു. സൌതിയാകട്ടെ മഹാഭാരതംതന്നെ പ്രചരിപ്പിച്ചിരുന്നു. എങ്കിലും ഹിന്ദുശാസ്ത്രങ്ങളിലെല്ലാം പ്രധാനമായും ബ്രാഹ്മണർതന്നെ ഗുരുവായി സ്വീകരിക്കപ്പെടുന്നു.

ജാതിവ്യവസ്ഥകൾ ഭാരതീയ സമുദായത്തിന്റെ സ്വന്തമായുള്ള പ്രത്യേകതയായിരുന്നുവെങ്കിലും ആദിമയുഗത്തിൽ ലോകത്തിലെല്ലാം ഓരോ കൗശലങ്ങളും വിശേഷവർഗ്ഗങ്ങളിൽതന്നെ പ്രചരിച്ചിരുന്നതായി കാണുന്നു. ഇതിനുള്ള കാരണമെന്താണെന്നു വച്ചാൽ പിതാവിൽനിന്നു വിദ്യപഠിക്കുന്ന സമ്പ്രദായം ഉണ്ടായിക്കൊണ്ടിരുന്നു എന്നതാണ്. അതുകൊണ്ടുതന്നെ വിശേഷവിദ്യകൾ ഓരോ വിശിഷ്ടകുലങ്ങളിൽതന്നെ ഒതുങ്ങിക്കൂടിയിരുന്നു. വേദങ്ങളിൽനിന്നു കിട്ടുന്ന വിവരമെന്തെന്നാൽ ബ്രഹ്മവിദ്യ, കർമ്മകാണ്ഡം തുടങ്ങിയവ വംശപരമ്പരയിൽ കൂടി അഭ്യസിക്കപ്പെട്ടിരുന്നു എന്നത്രെ. ഏതൊരാളുടെ വീട്ടിലാണോ വേദങ്ങളും വേദപരമ്പരകളും മൂന്നുതലമുറ മാത്രം ശേഷിക്കുന്നതു് അവരെ ദുർബ്രാഹ്മണരായി കരുതണമെന്നു് പിന്നീട് സ്മൃതികളിൽ കാണുന്നുണ്ട്. (ബൗധായനഗൃഹ്യപരിഭാഷ 1–10–5–6) എന്നാൽ പല കാരണങ്ങളാലും പിതൃപരമ്പരയിൽക്കൂടി വിദ്യയഭ്യസിക്കുന്ന ക്രമം തുടർന്നു പോയില്ല. സമുദായത്തിൽ ധനസമ്പത്തു വർദ്ധിച്ചുവരികയും രാജാക്കന്മാരും സേട്ടുമാരും പ്രമുഖന്മാരാകയും ചെയ്തപ്പോൾ അവരിൽനിന്നു് ദ്രവ്യമോചനത്തിന്റെ ആവശ്യവും പ്രവൃത്തിയും വർദ്ധിച്ചു. വിദ്യ പഠിപ്പിക്കുന്നതിനും ധനം ലഭിക്കുവാൻ തുടങ്ങി. അങ്ങിനെ ധനത്തിന്റെ ഈ വിതരണവ്യവസ്ഥ കാരണമായി വിദ്യ വംശത്തിനു വെളിയിലും എത്താൻ തുടങ്ങി. ബ്രഹ്മവിദ്യയും വംശപരമ്പരകൊണ്ടു സീമിതമായിരുന്നില്ല. മഹാഭാരതത്തിൽ രണ്ടുതരത്തിലുള്ള അദ്ധ്യാപകന്മാരെക്കുറിച്ച് ഉല്ലേഖനം ചെയ്തിട്ടുണ്ട്. ഒരു കൂട്ടർ അപരിഗ്രഹികളായിരുന്നു. അവരുടെയടുത്തു വിദ്യാർത്ഥികൾ പോയിരുന്നു. അവർ ഭിക്ഷയാചിച്ച് ഗുരുകുടുംബത്തിന്റെയും തന്റെയും ചിലവു നടത്തിയിരുന്നു കൂടാതെ ഗുരുഗൃഹത്തിലെ എല്ലാ പണികളും ചെയ്തിരുന്നു. ചിലപ്പോഴെല്ലാം ഗുരുക്കന്മാർ വിദ്യാർത്ഥികളിൽനിന്നും വളരെയധികം മുതലെടുത്തിരുന്നു. ഇതിന്റെ പ്രതിക്രിയയുടെ ഉദാഹരണവും മഹാഭാരതത്തിൽ കിട്ടുന്നുണ്ട്. തന്റെ ഗുരുവായ വേദാചാര്യന്റെയടുത്തു താമസിച്ചപ്പോൾ ഉത്തംഗനു് അനേകം സങ്കടകരമായ പ്രവൃത്തികൾ ചെയ്യേണ്ടിവന്നിരുന്നു. ഉത്തംഗൻ സ്വയം ആചാര്യനായപ്പോൾ അദ്ദേഹത്തിനു് പഴയ കാര്യങ്ങൾ ഓർമ്മയുണ്ടായിരുന്നു. അദ്ദേഹം വിദ്യാർത്ഥികളിൽനിന്നു മുതലെടുക്കുന്നതു നിർത്തിവെച്ചു. എങ്കിലും എല്ലാംകൊണ്ടും ഗുരുവിങ്കൽ അപാരമായ പ്രേമം ശിഷ്യന്മാരിൽ പ്രകടമായിരുന്നു. വേറൊരു തരക്കാരായ അദ്ധ്യാപകരുണ്ടായിരുന്നു. അവരെ രാജാക്കന്മാർ തങ്ങളുടെ കൊട്ടാരങ്ങളിൽ ചിലവിനു കൊടുത്തു നിയോഗിച്ചിരുന്നു. ദ്രോണാചാര്യരും കൃപാചാര്യരും ഇത്തരം അദ്ധ്യാപകരായിരുന്നു. രാജകുമാരികൾക്കുവേണ്ടി ചിലവുകൊടുത്തു നിയമിച്ച ഇത

രം അദ്ധ്യാപകരെ ഏർപ്പെടുത്തിയിരിക്കാം എന്നു് ദ്രൗപദിയുടേയും ഉത്തരയുടേയും കഥകളിൽ നിന്നു് അറിയാൻ കഴിയുന്നു. ബൌദ്ധയുഗത്തിലും ഈ സമ്പ്രദായം കാണപ്പെടുന്നുണ്ടു്. കേവലം കലാഭ്യാസത്തിനു വേണ്ടി മാത്രം വീടുകളിൽ അദ്ധ്യാപകരെ നിയോഗിച്ചിരുന്നെന്നു ധരിക്കരുതു്. ബ്രഹ്മവിദ്യ പഠിപ്പിക്കാനും അദ്ധ്യാപകരെ വിളിച്ചുവരുത്തിയിരുന്നുവെന്നുള്ളതിനും ഉദാഹരണം കിട്ടുന്നുണ്ടു്. രാജർഷിയായ ജനകൻ പഞ്ചശിഖാചാര്യനെ നാലു വർഷത്തോളം തന്റെ സമീപം പാർപ്പിച്ചിരുന്നു. ഒരു പക്ഷേ അദ്ദേഹം ഒരു ജോലിയും ചെയ്തിരുന്നില്ല.

അത്യന്തം നിരീഹഭാവത്തിൽ ദരിദ്രജീവിതം നയിക്കുക എന്നതായിരുന്നു ബ്രാഹ്മണരുടെ ആദർശം. എങ്കിലും അത്യന്തം ഉന്നതമായ ജ്ഞാനവും സ്വഭാവദാർഢ്യവും പുലർത്തിയിരുന്നു. എന്നാൽ അവരുടെ പ്രവൃത്തിക്കു് എന്തെങ്കിലുമൊരു വ്യവസ്ഥയുണ്ടായിരിക്കും. പ്രതിഗ്രഹം, യാചനം, അദ്ധ്യാപനം ഈ മൂന്നു മാർഗ്ഗങ്ങളിൽകൂടി ബ്രാഹ്മണർ ജീവിതവൃത്തി നിർവ്വഹിച്ചിരുന്നു. യജ്ഞം നടത്തുക പഠിപ്പിക്കുക ഇവ രണ്ടും കൂടുതൽ ആദായകരമല്ലാതായിത്തീർന്ന അവസ്ഥകളും വന്നിരുന്നു. ന്യായമായും ആ സമയത്തു് ദാനം വാങ്ങുന്നതിനെ സർവ്വോത്തമമായ ബ്രാഹ്മണവൃത്തിയായി കരുതിയിരുന്നു. സ്മൃതിചന്ദ്രികയിൽ യമന്റെ ഒരു വചനമുണ്ടു്. അതിൽ പറഞ്ഞിട്ടുണ്ടു്– "പ്രതിഗ്രഹാദ്ധ്യാപനയാചനാനാം പ്രതിഗ്രഹം ശ്രേഷ്ഠതമം വദന്തി" എന്നു്. അതായതു് പ്രതിഗ്രഹം' യാചനം, അദ്ധ്യാപനം ഇവ മൂന്നിലും വെച്ചു് പ്രതിഗ്രഹംതന്നെയാണു് സർവ്വോത്തമമായ പ്രവൃത്തി. ആര്യാവർത്തത്തിൽ യവനരും ഹൂണരും ശാകരും മററും വീണ്ടും വീണ്ടും ആക്രമിച്ചുകൊണ്ടിരുന്നപ്പോൾ യാചനവുംഅദ്ധ്യാപനവും അവസാനിച്ചിരിക്കുമെന്നു് അനുമാനിക്കാൻ സാധിക്കും. ആ സമയം പ്രതിഗ്രഹത്തെ ശ്രേഷ്ഠമെന്നു പറഞ്ഞു് പണ്ഡിതവർഗ്ഗത്തിനു രക്ഷപ്പെടാനുള്ള വ്യവസ്ഥയും ചെയ്തിരുന്നിരിക്കാം.

ബൌദ്ധയുഗത്തിൽ രാജകുമാരന്മാർക്കും രാജകുമാരികൾക്കും വൃത്തിഭോഗികളായ ട്യൂട്ടർമാരെ വെക്കുന്ന സമ്പ്രദായം പ്രചാരത്തിലിരുന്നു. ലളിതവിസ്താരത്തെ അടിസ്ഥാനമാക്കി നോക്കുമ്പോൾ കാണാം സിദ്ധാർത്ഥകുമാരനെ 86 കലകൾ അഭ്യസിപ്പിച്ചിരുന്നു എന്നു്. ഇതിൽ എഴുതൽ, വായിക്കൽ, കണക്കുകൂട്ടൽ എല്ലാം ഉൾപ്പെടും! തുള്ളിച്ചാടുക, കുതിക്കുക, വാൾപ്പയററു്, കുതിരസവാരി തുടങ്ങിയവയെല്ലാം ഉൾപ്പെടുന്നു. ഗ്രന്ഥങ്ങളെഴുതുക, ചിത്രം വരക്കുക, പാടുക, നൃത്തം വെക്കുക തുടങ്ങിയവയും, വസ്ത്രങ്ങളും മണികളും നിറം പിടിപ്പിക്കുക, ചികിത്സിക്കുക, ആന, കുതിര ഇവയെപ്പററി പഠിക്കുക, വേദം, ശാസ്ത്രം ജ്യോതിഷം, രാഷ്ട്രനീതി (രാഷ്ട്രീയം) പക്ഷിവിദ്യാ തുടങ്ങിയവയെല്ലാമിതിലുൾപ്പെടുന്നുണ്ടു്. ഈ 86 കലകളെ കൂടാതെ 64 കാമകലകളും സിദ്ധാർത്ഥനഭ്യസിച്ചിരുന്നു. രാജകുമാരന്മാർ ഈ വിദ്യകളധികവും വീട്ടിൽതന്നെ പഠിച്ചിരുന്നു. സ്ത്രീകൾക്കും നാനാവിധത്തിലുള്ള കലകൾ പഠിക്കേണ്ടിയിരുന്നു. യശോധരയെ ശാസ്ത്രവിധികളിൽ അറിവുള്ളവളായിരുന്നു എന്നു പറഞ്ഞിട്ടുണ്ടു്. വാസ്തവത്തിൽ ഏതു വിദ്യകളെയാണോ കാമകലകളെന്നു വിളിച്ചിരുന്നതു് അതിലും അനേകം ഉപകാരമുള്ള വിദ്യകളുണ്ടായിരുന്നു. സ്ത്രീകൾക്കു പഠിക്കാൻ കലകൾ വേറെയായിരുന്നു. പുരുഷന്മാർക്കുമററൊരു തരത്തിലുള്ളവയും. വാത്സ്യായനൻ പറഞ്ഞിട്ടുള്ള കലകളിൽ ഏകദേശം മൂന്നിലൊന്നു് ശുദ്ധമായ സാഹിത്യകലയത്രെ. പ്രേമികളുടെ മനസ്സിനെ ഇളക്കാൻ പര്യാപ്തമായ കലകളുമുണ്ടു്. ഏകാന്തജീവിതത്തിനുപകരിക്കുന്നവയുമുണ്ടു്. രൂപ്യരത്നപരീക്ഷ വാസ്തുവിദ്യ അഥവാ ഗൃഹനിർമ്മാണകല വിലപിടിച്ച കല്ലുകൾക്കു നിറം കാച്ചുക വൃക്ഷ ആയുർവ്വേദം അഥവാ വൃക്ഷങ്ങളെയും ചെടികളെയും കുറിച്ചു പഠിക്കുക തുടങ്ങിയവ ഉപകാരമുള്ളവയും ആ യുഗത്തിന്റെ സമൃദ്ധിക്കു് അനുകൂലവുമായിരുന്നു. ആ കാലത്തു് വലിയ വലിയ നഗരങ്ങളുണ്ടായിരുന്നിരിക്കാം; നഗരത്തിലെ ആളുകൾ ഗ്രാമത്തിലെ ആളുകളെ അപേക്ഷിച്ചു് വളരെ വ്യത്യസ്ഥ ജീവിതം നയിച്ചിരിക്കും. അവരുടെ വിദ്യാഭ്യാസരീതികളും വ്യത്യസ്തമായിരിക്കാം. കാമസൂത്രത്തിൽ നിന്നും മററു പുസ്ത

കങ്ങളിൽനിന്നും ഇതിന്റെ ശരിയായ വിവരം കിട്ടുന്നുണ്ട്. ഈ കാലത്ത് ഗുരുവിൽ നിന്നു മാത്രമെ വിദ്യാഭ്യസിക്കാവൂ എന്നു നിർബ്ബന്ധമുണ്ടായിരുന്നില്ലെന്നു തോന്നുന്നു. സരസ്വതീമന്ദിരങ്ങളിലും സമാജങ്ങളിലും കവിസമ്മേളനങ്ങളിലും പൗരസഭകളിലും നാനാപ്രകാരത്തിലുള്ള ശാസ്ത്രചർച്ച നടന്നിരുന്നു. അനേകം കാര്യങ്ങൾ അനായാസമായി പഠിക്കാനും സാധിക്കുമായിരുന്നു. പുസ്തകങ്ങൾ വഴിയായും വിദ്യാപ്രചാരം നടന്നിരുന്നു. അല്ലെങ്കിൽ പുസ്തകമെഴുത്ത് പ്രയാസമുള്ള കലയായി കണക്കാക്കുന്നില്ല. യജ്ഞങ്ങളും ഉത്സവങ്ങളും തീർത്ഥങ്ങളും രാജസഭകളും മുഖേന നിർമ്മിക്കുന്ന ശാസ്ത്രങ്ങളിൽക്കൂടി ജനങ്ങൾക്ക് വിജ്ഞാനത്തിന്റെ പരിചയവും ലഭിച്ചുകൊണ്ടിരുന്നു.

സമുദായവും രാഷ്ട്രവും ഈ ജ്ഞാനപ്രചാരകർക്ക് സഹായം ചെയ്തിരുന്നുവെങ്കിലും കലകൾകൊണ്ടും വിദ്യകൊണ്ടും ജീവിതവൃത്തി തേടുക നല്ലതായി കരുതിയിരുന്നില്ല. ദരിദ്രരായ പൗരജനങ്ങൾ കലകൾകൊണ്ടു ജീവിതവൃത്തി ആരംഭിച്ചിരുന്നെങ്കിൽ ഉന്നതമര്യാദയിൽനിന്നു ഭ്രഷ്ടരായി അവരെ കണക്കാക്കിയിരുന്നു. ശൂദ്രകന്റെ 'മൃഛകടിക'നാടകത്തിൽ വസന്തസേനയെന്നു പേരുള്ള ഗണിക ഒരു വേലക്കാരനുമായി ബന്ധം പുലർത്തി "നിങ്ങൾ നല്ല കല അഭ്യസിച്ചിട്ടുണ്ടെ"ന്നുള്ള സന്തോഷംപ്രകടിപ്പിച്ചു. ഞാൻ എന്തുപറയട്ടെ ആര്യേ! എന്നിപ്രകാരം വേലക്കാരൻലജ്ജിച്ച് ഉത്തരം കൊടുത്തു. 'കല'കലയാണെന്നറിഞ്ഞുകൊണ്ടുതന്നെ അഭ്യസിച്ചിരുന്നു. എന്നാൽ ഇപ്പോഴത്ത് ജീവിതോപായമായിത്തീർന്നുകഴിഞ്ഞിട്ടുണ്ട്. രാജകുമാരന്മാരുടെയും ധനാഢ്യരായ ആളുകളുടെയും വീടുകളിൽ ഏതൊരു ഗുരുക്കന്മാരെ നിയോഗിക്കപ്പെട്ടിരുന്നുവോ അവർ നിശ്ചയമായും ബ്രാഹ്മണരായിരുന്നിരിക്കയില്ല. ആ കാലങ്ങളിൽ കലയുടെ പേരിൽ ഇത്തരം ഉപകാരമുള്ള അനേകംവിദ്യകൾ പ്രചാരത്തിലിരുന്നു. അവയെ ബ്രാഹ്മണരാകട്ടെ നല്ല കീൾവഴക്കമായി കരുതിയിരുന്നില്ല.

ഇങ്ങിനെ നമ്മുടെ ദീർഘമായ ചരിത്രത്തിൽ വിദ്യാദാനം ചെയ്തുവന്നിരുന്നു എന്നുള്ളതിന് ഉദാഹരണങ്ങൾ കിട്ടുന്നുണ്ട്. ഇവയെല്ലാം ഭാരതീയ സമ്പ്രദായങ്ങളാണ്. ഇവയിൽ ദേശകാലപാത്രങ്ങളനുസരിച്ച് ചിലക്കുറച്ചും ചിലക്കു കൂടുതലും മഹത്വം ലഭിച്ചുകൊണ്ടിരുന്നു: ഈ സമ്പ്രദായങ്ങളുടെയെല്ലാം ഉള്ളിൽ ഒരു കാര്യം സർവ്വത്ര സാമാന്യമായ രൂപേണ ലഭിക്കുന്നുണ്ട്. അതായത് ഗുരുവിന്റെ പ്രാധാന്യം. ഭാരതീയ ഋഷികൾ അനേകം പ്രയോഗങ്ങളിൽ ഒരു കാര്യത്തിനു മുഖ്യസ്ഥാനം കൊടുത്തിട്ടുണ്ട്. വിദ്യാഭ്യാസത്തിന്റെ മുഖ്യമായ സാധനം ഉത്തമനായ ഗുരുവാണ്. ഉദാരനും നിഃസ്പൃഹനും പ്രേമിയുമായ ഗുരുവിന്റെയത്രയും മഹത്വമുള്ള വസ്തുക്കളെല്ല, നിർദ്ദിഷ്ടമായ സമ്പ്രദായങ്ങൾ അഥവാ വ്യവസ്ഥകൾ. അത്യന്തം സ്പഷ്ടമായുള്ള വേറൊരു കാര്യമെന്തെന്നാൽ മാറിക്കൊണ്ടിരിക്കുന്ന പരിതഃസ്ഥിതികളോടുകൂടി എപ്പോഴും സമരസത ഉറപ്പിക്കാനുള്ള പരിശ്രമം ചെയ്യാൻ കഴിഞ്ഞിട്ടുണ്ടെന്നുള്ളതാണ്. ലഭിച്ചിട്ടുള്ള അവസരങ്ങൾ—യജ്ഞങ്ങൾ തീർത്ഥങ്ങൾ ഉത്സവങ്ങൾ സദസ്സുകൾ സമാജങ്ങൾ ഇവ–യഥേഷ്ടം ഉപയോഗിച്ചുകഴിഞ്ഞിട്ടുണ്ട്. ഒരിക്കലും വിദ്യയെ ജീവിതത്തിൽനിന്നും അകററിനിർത്തിയിട്ടില്ല. പുസ്തകങ്ങളുടെ സഹായം തേടുന്നതിലും മടിച്ചിരുന്നില്ല. എങ്കിലും സർവ്വത്ര, സർവ്വദാ ഗുരുവിന്റെ യാദർശമിതായിരുന്നു–നിസ്പൃഹനും ഉദാരനും പ്രേമിയും സത്സ്വഭാവിയും.

മധ്യയുഗത്തിലും മാറിയ പരിതഃസ്ഥിതികൾക്കനുസരിച്ച് ഏകത്വം സ്ഥാപിക്കപ്പെട്ടിരുന്നു. കഴിഞ്ഞ നൂറു നൂററിഅൻപതു കൊല്ലങ്ങളായി മാർഗ്ഗത്തിൽ തടസ്സങ്ങൾ ഉണ്ടായിട്ടുണ്ട്. പരിതഃസ്ഥിതികൾക്കനുസരിച്ച് ഭാരതീയ വിദ്വാന്മാർക്ക് മാർഗ്ഗാന്വേഷണത്തിനുള്ള അവസരം കൊടുത്തില്ല. വിദേശികളായ വിദ്വാന്മാർ തങ്ങളുടെ ലാഭനഷ്ടങ്ങളെ കണക്കിലെടുത്തുകൊണ്ട് ഈ രാജ്യത്തിനൊരു വ്യവസ്ഥ സൃഷ്ടിക്കുകയും ആ വ്യവസ്ഥയുടെ അച്ചിൽ ആളുകളെ വാർത്തെടുക്കാൻ തുടങ്ങുകയും ചെയ്തു. ഇതുതന്നെയാണ് കാലക്ഷേപത്തിന്റെ കാലം. ഇതിനുമുൻപു ഭാരതീയ വിദ്യാഭ്യാസം നാനാവിധത്തിൽ മ്ലാനമായി

ത്തീർന്നിരുന്നുവെങ്കിലും ഭാരതം തങ്ങളുടെ വിദ്യാഭ്യാസസമ്പ്രദായത്തെ ഒരു വ്യവസ്ഥയിൽ വരുത്തുവാൻ ശ്രമിച്ചിരുന്നു. ക്രിസ്ത്വാബ്ദം 1815 നോടടുത്ത് വാർഡ് എന്നു പേരായ ഇംഗ്ലീഷുകാരൻ ഭാരതവർഷത്തിലെ നിരവധി സ്ഥലങ്ങളിലെ സ്ഥിതികണ്ടിട്ട് "ഹിന്ദൂസ്" എന്ന പേരിൽ ഒരു പുസ്തകം എഴുതിയിരുന്നു. കാശിയിൽ അദ്ദേഹം നിരവധി വിദ്യാലയങ്ങൾ കണ്ടിരുന്നു. ഇവയിൽ വിദ്യാർത്ഥികളുടെ ഏററവും കൂടിയ സംഖ്യ ഇരുപത്തഞ്ചും ഏററവും കുറഞ്ഞത് പത്തും ആയിരുന്നു. ഓരോ പാഠശാലയിലും ഓരോ ഗുരുക്കന്മാരുണ്ടായിരുന്നു. അവരുടെ ജീവിതം സാധാരണഗതിയിൽ മഠങ്ങളും ക്ഷേത്രങ്ങളുമായി ബന്ധിച്ചിരുന്നു. വാർഡൻ ഈ പണ്ഡിതന്മാർക്ക് പഠിപ്പിക്കേണ്ട വിഷയങ്ങളെക്കുറിച്ചുള്ള ഒരു ലിസ്റ്റും കൊടുത്തിട്ടുണ്ട്. ആ കാലങ്ങളിൽ ശിക്ഷണവ്യവസ്ഥയുടെ ചുമതല മഠങ്ങളും ക്ഷേത്രങ്ങളും നിയന്ത്രിച്ചിരുന്നുവെന്നു തോന്നു. എന്നാൽ സർക്കാർ വ്യവസ്ഥകൾ ഈ വ്യവസ്ഥ അധികം സുരക്ഷിതവും പ്രബലവും അല്ലെന്നു കണ്ട് മഠങ്ങളും ക്ഷേത്രങ്ങളുമായുണ്ടായിരുന്ന വിദ്യാബന്ധത്തിന്ന് അറുതി വരുത്തി. ബാഹ്യമായുള്ള കൈകടത്തലുകളെയെല്ലാം മാററി നിർത്തിയിട്ട നമുക്കു ലഭിച്ചിട്ടുള്ള മുഴുവൻ സാമഗ്രികളും ഉപയോഗിച്ച് മാറിയ പരിതഃസ്ഥിതികൾക്കനുസരിച്ച് നമ്മുടെ വിദ്യാഭ്യാസസമ്പ്രദായത്തെ ഏകീകരിക്കുവാൻ സമയമായിട്ടുണ്ട്. ഏതെങ്കിലും വിശേഷ സമ്പ്രദായത്തെ സ്വന്തം രാഷ്ട്രീയ സമ്പ്രദായമെന്നു മാനിക്കുവാനുള്ള അസ്വാതന്ത്ര്യത്തെ സ്വീകരിക്കേണ്ട ആവശ്യമില്ലാത്തവിധം അത്രമാത്രം പ്രയോഗങ്ങൾ പ്രാചീനസാഹിത്യത്തിൽ നിന്നു കിട്ടുന്നുണ്ട്. കേവലം ഒരേ ഒരു കാര്യം നമ്മുടെ രാഷ്ട്രീയപരമ്പരയുടെ സംഭാവനയായുണ്ട്. അതിന്നു നമ്മുടെ സ്വഭാവസംസ്കാരങ്ങളുമായി അവിച്ഛേദമായ ബന്ധമുണ്ട്. "ഗുരുവിന്റെ പ്രാധാന്യം" ആദർശവാനായ ഗുരുവിനെ അന്വേഷിക്കുവാൻ വേണ്ടയത്ര ആവേശം സമ്പ്രദായങ്ങളിലും വ്യവസ്ഥകളിലും നാം ചെലുത്തരുത്. വ്യവസ്ഥകളുടെ അച്ചിൽ മനുഷ്യനെ വാർത്തെടുക്കാൻ പാടില്ല. മനുഷ്യന്റെ ആദർശനത്തിനു മീതെക്കൂടി വ്യവസ്ഥകളെ തിരിച്ചുവിടണം. ഈ അർത്ഥത്തിൽ തന്നെ ഭാരതീയരാഷ്ട്രീയ വിദ്യാഭ്യാസസമ്പ്രദായത്തെ ഗുരുകുലസമ്പ്രദായമെന്നു പറയാം. എന്തുകൊണ്ടെന്നാൽ ഈ വ്യവസ്ഥയുടെ കേന്ദ്രത്തിൽ ഗുരു ഉണ്ടായിരിക്കുക അത്യാവശ്യമാണ്.

(പരിഭാഷകൻ. പി. പി. സുകുമാരൻനായർ)

ഹിന്ദിയിൽ നിന്നും.

# ശ്രീ വിവേകാനന്ദസ്വാമികൾ ശ്രീരാമകൃഷ്ണദേവന്റെ സമീപം എത്തുന്നത്

സർവ്വ ചരാചരങ്ങളുടേയും ജനയിതാവായ ജഗദീശ്വരൻ മനുഷ്യരാശിയുടെ ക്ലേശങ്ങളിലും കഷ്ടതകളിലും ആർദ്രചിത്തനായി മായാവൈഭവത്താൽ ലോകരംഗത്തിൽ അവതരിക്കുന്നു. ഇപ്രകാരം മായയെ അവലംബിക്കുമ്പോൾ ഇതരന്മാരെപ്പോലെ അദ്ദേഹം ലോകരംഗത്തിൽ പ്രവർത്തിക്കുന്നു. അദ്ദേഹത്തിന്റെ ആഗമനം മൂലം അനവധി സജ്ജനങ്ങൾക്ക് ഈശ്വരസാക്ഷാത്ക്കാരം ലഭിക്കുന്നു. അപ്പോൾ ആത്മീയ ലോകത്തിൽ ആകമാനം ഒരു പരിവർത്തനം ഉണ്ടാകുകയും തദ്വാരാ മനുഷ്യരാശി സംസാരസാഗരത്തിൽ നിന്നും ഉദ്ധരിക്കപ്പെടുകയും ചെയ്യുന്നു. സത്വഗുണത്തിന്റെ മൂർത്തീഭാവമായ അവതാരപുരുഷൻ വിഹരിക്കുന്ന രംഗം ചിലപ്പോൾ പരിമിതമായിരിക്കുവാനിടയുണ്ട്. തന്മൂലം അതിവിസ്തൃതമായ ഒരു രംഗത്തു പ്രവർത്തനം നടത്തുന്നതിനായിട്ട് അദ്ദേഹത്തിന്റെ ഒരംശം പുരുഷാകാരത്തോടുകൂടി ലോകത്തിൽ ആവിർഭവിക്കുകയും ശക്തിയോടും ഊർജ്ജസ്വലതയോടും മനുഷ്യരാശിയുടെ ആത്മീയോൽക്കർഷത്തിന്നു വേ

ണ്ടി പ്രവർത്തിക്കുകയും ചെയ്യുന്നു. പല അവതാരപുരുഷന്മാരുടെയും ജീവിതം ഇതിനു ദൃഷ്ടാന്തമാണ്. ശ്രീബുദ്ധദേവന്റെ സന്ദേശം പ്രചരിപ്പിക്കുന്നതിനു ആനന്ദഭിക്ഷുവും ക്രിസ്തുവിന് പത്രോസും ശ്രീകൃഷ്ണന് അർജ്ജുനനും ശ്രീഗൗരാംഗന് നിത്യാനന്ദനുമുണ്ടായിരുന്നു. ശ്രീരാമകൃഷ്ണദേവന്റെ ദിവ്യസന്ദേശം പ്രചരിപ്പിക്കേണ്ടിയിരുന്ന കർത്തവ്യം വിവേകാനന്ദസ്വാമിയുടേതായിരുന്നു. ഇക്കാര്യം നരേന്ദ്രനെ ആദ്യമായി കണ്ടപ്പോൾതന്നെ ശ്രീരാമകൃഷ്ണദേവൻ മനസ്സിലാക്കുകയുണ്ടായി.

ആത്മീയസാധനകൾമൂലം ശ്രീരാമകൃഷ്ണദേവന് ഭൂതഭവിഷ്യത് കാലങ്ങളിലെ കാര്യങ്ങളെക്കുറിച്ചുള്ള ജ്ഞാനം സിദ്ധിച്ചിരുന്നു. തന്റെ അവതാരോദ്ദേശത്തെ ഫലവത്താക്കുന്നതിനു എത്ര ശിഷ്യന്മാർ വന്നുചേരുമെന്നുള്ള വിവരവും അതുകൊണ്ട് തന്നെയാണ് അദ്ദേഹത്തിന് മുൻകൂട്ടി അറിയുവാൻ കഴിഞ്ഞതു്. ഭാരതസംസ്കാരത്തിന്റെ — സനാതനധർമ്മത്തിന്റെ, ഉപനിഷത്തത്ത്വത്തിന്റെ — മൂർത്തീഭാവമായിരുന്നു ശ്രീരാമകൃഷ്ണദേവൻ. ആധുനികലോകത്തിൽ ഒരുവനുണ്ടാകാവുന്ന പല സംശയങ്ങളോടും കൂടിയായിരുന്നു നരേന്ദ്രൻ ശ്രീരാമകൃഷ്ണദേവനെ സന്ദർശിച്ചതു്. ഈ സമാഗമം മൂലമായിരുന്നു പ്രാചീനഭാരതത്തെയും ആധുനികഭാരതത്തെയും തമ്മിൽ കൂട്ടിയിണക്കുന്നതിനും സനാതനർമ്മം പാശ്ചാത്യപൌരസ്ത്യരാജ്യങ്ങളിൽ പ്രചരിപ്പിച്ച് ഒരു നവചൈതന്യം കൈവരുത്തുന്നതിനും പാശ്ചാത്യരുടെ കർമ്മകുശലതയും പൌരസ്ത്യരുടെ ധ്യാനനിരതതയും തമ്മിൽ സംയോജിപ്പിക്കുന്നതിനും 'ആത്മനോ മോക്ഷാർത്ഥം ജഗദ്ധിതായ ച' എന്ന ആദർശത്തെ മുൻനിറുത്തി പ്രവർത്തിക്കുന്നതിനും കാലാനുസൃതമായി ഹിന്ദുമതത്തെ പരിഷ്കരിക്കുന്നതിനും പിന്നീട് വിവേകാനന്ദ സ്വാമികൾക്കു സാധിച്ചതു്.

നരേന്ദ്രനുമായുണ്ടായ പ്രഥമസമാഗമത്തെക്കുറിച്ച് ശ്രീരാമകൃഷ്ണദേവൻ ഇപ്രകാരം പറഞ്ഞിട്ടുണ്ട്. "നരേന്ദ്രൻ പടിഞ്ഞാറുഭാഗത്തുള്ള വാതിലിൽ കൂടി ഈ മുറിയിൽ പ്രവേശിച്ചു. നരേന്ദ്രൻ ശരീരം മോടിപിടിപ്പിക്കുന്നതിലോ വസ്ത്രങ്ങൾ അലങ്കാരമായി ധരിക്കുന്നതിലോ ശ്രദ്ധപതിപ്പിച്ചിരുന്നില്ല. എന്നു മാത്രമല്ല, ലൌകികസുഖങ്ങളിൽ ഒട്ടുംതന്നെ ഭ്രമവും കാണിച്ചിരുന്നില്ല. നരേന്ദ്രന്റെ മനസ്സ് അന്തർമുഖമായി ഏതോ ഒന്നിൽ കേന്ദ്രീകരിച്ചിരുന്നതായി ദൃഷ്ടികൾ വെളിപ്പെടുത്തി. ഭൗതികസുഖങ്ങളിൽ മുഴുകിയിരുന്ന കല്ക്കട്ടാവാസികളുടെ ഇടയിൽ നിന്നും ആത്മീയോത്ക്കർഷത്തിൽ അനവരതം ശ്രദ്ധപതിപ്പിച്ചുകൊണ്ടിരുന്ന ഒരുവനെ കണ്ടതിൽ എനിക്ക് ആശ്ചര്യം തോന്നി. ഗംഗാജലം നിറച്ചുവക്കുന്ന ആ കുടത്തിനുസമീപം തറയിൽ ഒരു പായ് വിരിച്ച് നരേന്ദ്രൻ ഇരുന്നു. എന്റെ ആഗ്രഹപ്രകാരം നരേന്ദ്രൻ ചില കീർത്തനങ്ങൾ പാടി. അവ ബ്രഹ്മസമാജക്കാർ പാടാറുള്ള കീർത്തനങ്ങളായിരുന്നു. അവയിലൊന്ന് ഇപ്രകാരം ആരംഭിച്ചു: "എന്റെ മനസ്സേ നീ നിന്റെ ദേശത്തേക്കുപോകുക. ഭൗതികലോകമാകുന്ന ഈ വിദേശത്തിൽ ഒരു അപരിചിതനെപ്പോലെ വെറുതെ നീ എന്തിനു ചുററിത്തിരിയുന്നു?' ഹൃദയത്തെ അലിയിക്കുന്ന വിധമുള്ള ആ പാട്ടുകേട്ടിട്ട് എന്റെ മനസ്സ് നിയന്ത്രണാതീതമായി ഭാവസമാധിയിൽ ലയിച്ചു. നരേന്ദ്രൻ പിന്നീട് എന്നോട് യാത്രപറഞ്ഞുപോയി. നരേന്ദ്രനെ കാണാതിരുന്നപ്പോൾ എനിക്കുണ്ടായ വ്യഥ ദുഃസഹമായിരുന്നു. ആ സമയം എന്റെ ഹൃദയം പൊട്ടിപ്പോയേക്കുമെന്നുപോലും തോന്നിയിരുന്നു. ആ അവസരത്തിൽ ഞാൻ ആൾസഞ്ചാരമില്ലാത്ത ആ തോപ്പിന്റെ വടക്കുഭാഗത്തേക്കു ഓടിപ്പോയി, 'എന്റെ പ്രിയപ്പെട്ടവനെ നിന്നെക്കാണാതെ എനിക്ക് ഒട്ടുംതന്നെ ജീവിക്കുവാൻ വയ്യ' എന്നു പറഞ്ഞ് ഉച്ചത്തിൽ വിലപിച്ചിരുന്നു. കുറച്ചുകഴിയുമ്പോൾ എന്റെ മനോവ്യഥയ്ക്ക് അല്പാല്പം ശമനമുണ്ടായിക്കൊണ്ടിരുന്നു. ആറുമാസക്കാലത്തോളം ഇപ്രകാരമുള്ള മനഃക്ലേശത്തോടെ എനിയ്ക്കു കഴിച്ചുകൂട്ടേണ്ടിവന്നു. ഇവിടെ മററു പല കുട്ടികളും വന്നിരുന്നെങ്കിലും നരേന്ദ്രനോടുള്ളത്ര മമതയും സ്നേഹവും മററാരോടും എനിക്കു തോന്നിയിരുന്നില്ല."

ആ പ്രഥമസന്ദർശനത്തെക്കുറിച്ച് നരേന്ദ്രൻ പിന്നീട് ചില സ്നേഹിതന്മാരോട് ഇപ്രകാരം പറയു

കയുണ്ടായി. 'ഞാൻ ആ പാട്ടുപാടി കുറച്ചുകഴിഞ്ഞപ്പോൾ അദ്ദേഹം എന്റെ കൈയ്യുംപിടിച്ച് വിജനമായിരുന്ന വടക്കേവരാന്തയിലേക്കു കൂട്ടിക്കൊണ്ടുപോയി. രഹസ്യമായി അദ്ദേഹം എന്നോടെന്തെങ്കിലും ഉപദേശിക്കുമെന്നായിരുന്നു എന്റെ വിചാരം. എന്നാൽ എനിക്ക് ആശ്ചര്യം ജനിക്കത്തക്കവിധത്തിൽ അദ്ദേഹം എന്റെ കയ്യിൽ പിടിച്ചുകൊണ്ട് ആനന്ദബാഷ്പത്തോടുകൂടി ഇപ്രകാരം പറഞ്ഞു: 'നീ ഇവിടെ വരുന്നതിന് എത്ര താമസിച്ചുപോയി. നിനക്കുവേണ്ടി ഇത്രയും ദീർഘകാലം ഞാൻ കാത്തിരിക്കേണ്ടിവന്നുവല്ലോ! ലൌകികസുഖങ്ങളിൽ മുഴുകിയിരിക്കുന്നവരുടെ നീചവും നിന്ദ്യവുമായ വർത്തമാനങ്ങൾകേട്ട് എന്റെ ചെവികൾ നീറിപ്പോകുന്നു. എന്റെ മനോഗതികളെ മനസ്സിലാക്കത്തക്ക പ്രാപ്തിയുള്ള ഒരുവനെ കാണുന്നതിനു ഞാൻ എത്ര ആശിച്ചു? അടുത്തനിമിഷം കൈകൂപ്പിക്കൊണ്ട് അദ്ദേഹം തുടർന്നുപറഞ്ഞു: 'അവിടുന്നാണ് ആ പുരാതനമഹർഷി നരൻ—ലോകത്തിലെ ദുഃഖങ്ങളും ക്ലേശങ്ങളും നിവാരണം ചെയ്യാനുള്ള നാരായണന്റെ അവതാരം, അദ്ദേഹത്തിന്റെ ഈ പെരുമാററം എന്നെ സ്തബ്ധനാക്കി. 'ഞാൻ ആകാംക്ഷയോടെ കാണുവാൻവന്ന ഈ മനുഷ്യൻ ആരാണ്? ഇദ്ദേഹം ഒരു ഭ്രാന്തനെപ്പോലെ പെരുമാറുന്നുവല്ലൊ' എന്നു വിചാരിച്ചു. ഞാൻ വിശ്വനാഥദത്തയുടെ മകനാണ്. എന്നിട്ടും അദ്ദേഹം എന്നെ ഒരു അവതാരപുരുഷനെന്നാണല്ലോ വിളിച്ചത്. അദ്ദേഹം എന്തെങ്കിലും പറഞ്ഞുകൊള്ളട്ടെ എന്നു കരുതി ഞാൻ മൗനം അവലംബിച്ചു. അദ്ദേഹം മുറിയിൽപോയി വേഗത്തിൽ കുറച്ചു കല്ക്കണ്ടവും മധുരപലഹാരങ്ങളും കൊണ്ടുവന്നുതന്നു. ആ മധുര പലഹാരങ്ങൾ എന്റെ സ്നേഹിതന്മാരോടൊന്നിച്ചു ഭക്ഷിക്കുവാൻ അനുവദിക്കുന്നതിനു വീണ്ടും വീണ്ടുമുള്ള എന്റെ അപേക്ഷ അദ്ദേഹം നിരസിച്ചു. അവക്കു പിന്നീടു നൽകാമെന്നായിരുന്നു അദ്ദേഹം മറുപടി പറഞ്ഞത്. അധികം താമസിയാതെ വീണ്ടും അവിടെച്ചെന്നുകൊള്ളാമെന്ന് പ്രതിജ്ഞ ചെയ്യിച്ചിട്ടാണ് എന്നെ അയച്ചത്.'

ജ്ഞാനദേവതയായ സരസ്വതിയുടെ കടാക്ഷം നരേന്ദ്രനിൽ പരിലസിച്ചിരുന്നുവെന്നു ശ്രീരാമകൃഷ്ണദേവൻ പറയാറുണ്ടായിരുന്നു. നരേന്ദ്രനിൽ ആത്മീയോൽക്കർഷത്തിന്റെ ഉച്ചഭാവം സ്ഫുരിച്ചിരുന്നതായി അദ്ദേഹം കണ്ടു. 'ഉറങ്ങുന്നതിനുമുമ്പ് ഒരു ജ്യോതിസ്സ് കാണാറുണ്ടായിരുന്നുവോ' എന്നു ശ്രീരാമകൃഷ്ണദേവൻ ചോദിച്ചതിന് 'കാണാറുണ്ടായിരുന്നു' എന്നായിരുന്നു നരേന്ദ്രന്റെ മറുപടി. ഇതുകേട്ടു ഉടനെ നരേന്ദ്രൻ ധ്യാനസിദ്ധനായിരുന്നുവെന്നും ജന്മനാതന്നെ ധ്യാനനിരതനായിരുന്നുവെന്നും ശ്രീരാമകൃഷ്ണദേവൻ അഭിപ്രായപ്പെട്ടു.

ശ്രീരാമകൃഷ്ണദേവന്റെ വാക്കിലും പ്രവൃത്തിയിലും അസാധാരണമായി യാതൊന്നും നരേന്ദ്രൻ കണ്ടിരുന്നില്ല. പക്ഷേ ആത്മീയ വിഷയങ്ങളെപ്പററിയുള്ള അദ്ദേഹത്തിന്റെ സംഭാഷണങ്ങളും ഭാവാവസ്ഥകളും അദ്ദേഹം ഒരു പരിപൂർണ്ണ ത്യാഗിയായിരുന്നുവെന്നു വെളിപ്പെടുത്തിയിരുന്നു. അദ്ദേഹത്തിന്റെ ആദർശപരമായ ഉപദേശങ്ങളും ജീവിതവും തമ്മിൽ ഒരു അഭേദ്യമായ ബന്ധമുണ്ടായിരുന്നു. ഏററവും ലളിതമായ ഭാഷയിലാണ് അദ്ദേഹം സംസാരിച്ചിരുന്നത്. ഇതെല്ലാം നേരിട്ടു കണ്ടറിഞ്ഞ നരേന്ദ്രൻ, ശ്രീരാമകൃഷ്ണദേവൻ ഒരു ജഗദ്ഗുരുവാണെന്നു നിശ്ചയിച്ച് അദ്ദേഹത്തെ സമീപിച്ച് 'അങ്ങ് ഈശ്വരനെ കണ്ടിട്ടുണ്ടോ? എന്നു ചോദിച്ചു. 'ഉണ്ട്'. ഞാൻ ഈശ്വരനെ കണ്ടിട്ടുണ്ട്, കാണുന്നുമുണ്ട്. ഞാൻ നിങ്ങളെ കാണുന്നതുപോലെതന്നെ ഈശ്വരനേയും കാണുന്നു, പക്ഷേ കുറേക്കൂടി വ്യക്തമായി കാണുന്നു എന്നുമാത്രം. ഈശ്വരനെ പ്രത്യക്ഷത്തിൽ കാണാം. പക്ഷേ ആർക്കു കാണണം? ഞാൻ നിങ്ങളോടു സംസാരിക്കുന്നതുപോലെതന്നെ അദ്ദേഹത്തോടു സംസാരിക്കുകയും ചെയ്യാം. എന്നാൽ ആരതിനുവേണ്ടി പരിശ്രമിക്കുന്നു? പെണ്ണിനും പൊന്നിനുംവേണ്ടി ജനങ്ങൾ എത്ര കണ്ണുനീരൊലിപ്പിക്കുന്നു! എന്നാൽ ഈശ്വരനെ കാണാൻ എത്രപേർ വ്യാകുലപ്പെടുന്നുണ്ട്? ഈശ്വരനെ കാണണമെന്ന് ഉള്ളഴിഞ്ഞ് പ്രാർത്ഥിക്കുകയും കേഴുകയും ചെയ്യുന്നവർക്ക് ഈശ്വരൻ നിശ്ചയമായും ദർശനം നൽകും.' എന്നു ശ്രീരാമകൃഷ്ണദേവൻ മറുപടി പറഞ്ഞു. ശ്രീരാമകൃഷ്ണദേവന്റെ ഈ മറുപടി നരേന്ദ്രനെ അത്യധികം സന്തുഷ്ടനാക്കി. നരേന്ദ്രന്റെ ജീ

വിതത്തിൽ ഇതു് ആദ്യമായിട്ടായിരുന്നു ഈശ്വരനെ കണ്ടിട്ടുണ്ടു് എന്നു പറഞ്ഞ ഒരാളെ കാണുവാൻ സാധിച്ചതു്. മതത്തിന്റെ ഉദ്ദേശം ഈശ്വരസാക്ഷാത്കാരമാണെന്നു് അദ്ദേഹത്തിൽനിന്നും നരേന്ദ്രൻ ഗ്രഹിച്ചു. ശ്രീരാമകൃഷ്ണദേവന്റെ വാക്കുകളെല്ലാം അദ്ദേഹത്തിന്റെ ഹൃദയാന്തർഭാഗത്തുനിന്നും പൊന്തിവന്നവയായിരുന്നു. എന്നാൽ നരേന്ദ്രനോടുള്ള അദ്ദേഹത്തിന്റെ പെരുമാററവും വാക്കുകളും തമ്മിൽ പൊരുത്തപ്പെടുത്തുവാൻ നരേന്ദ്രനു കഴിഞ്ഞില്ല. അതുകൊണ്ടു് അദ്ദേഹത്തിനു് ഭ്രാന്തുണ്ടോ എന്നുപോലും നരേന്ദ്രൻ സംശയിക്കാതിരുന്നില്ല. എന്നിരുന്നാലും അദ്ദേഹത്തിന്റെ തീവ്രവൈരാഗ്യത്തിൽ നരേന്ദ്രനു മതിപ്പു തോന്നി. അദ്ദേഹം ഭ്രാന്തനായാലുംശരി അല്പം ചില ആളുകൾക്കുമാത്രമേ അപ്രകാരമുള്ള വൈരാഗ്യജീവിതം നയിക്കുവാൻ ഭാഗ്യമുണ്ടാകുകയുള്ളു. അദ്ദേഹം ഭ്രാന്തനായാലുംശരി പരിശുദ്ധരിൽവച്ചു പരിശുദ്ധനായതുകൊണ്ടു് ലോകരുടെ ബഹുമതിക്കും ആരാധനക്കും പാത്രീഭവിച്ചിരിക്കുന്നു എന്നുള്ളതിൽ യാതൊരു സംശയവുമില്ല.' എന്നെല്ലാമുള്ള ചിന്തകളോടുകൂടിയാണു് നരേന്ദ്രൻ ശ്രീരാമകൃഷ്ണദേവനെ നമസ്കരിച്ചിട്ടു കല്ക്കട്ടാക്കു മടങ്ങിയതു്. ശ്രീരാമകൃഷ്ണദേവന്റെ ഭാവാവസ്ഥയും വാക്യാമൃതവും അദ്ദേഹത്തിനു ചുററും സന്നിഹിതരായിരുന്ന ഭക്തജനങ്ങളുടെ സാമീപ്യവും ആ അന്തരീക്ഷത്തിൽ ശാന്തിയും സമാധാനവും പരമാനന്ദവും വർഷിച്ചുകൊണ്ടിരുന്നു. ദക്ഷിണേശ്വരത്തെ അന്തരീക്ഷവും അദ്ദേഹത്തിന്റെ സന്നിധിയിൽവച്ചു തനിക്കു ലഭിച്ചുകൊണ്ടിരുന്ന ആത്മാനന്ദാനുഭൂതിയും നരേന്ദ്രനെ വികാരാവിഷ്ടനാക്കിത്തീർക്കുകതന്നെ ചെയ്തു. ശ്രീരാമകൃഷ്ണദേവനെ സാവധാനത്തിൽ മാത്രമേ നരേന്ദ്രൻ ഗുരുവായി സ്വീകരിച്ചുള്ളു. നരേന്ദ്രന്റെ ശ്രീരാമകൃഷ്ണദേവനുമായുള്ള അടുത്ത സമാഗമം ഏതാണ്ടു് ഒരുമാസത്തിനു ശേഷമായിരുന്നു. ആ ദർശനത്തെപ്പററി നരേന്ദ്രൻ തന്റെ സതീർത്ഥ്യന്മാരോടു ഇപ്രകാരം ഒരിക്കൽ പ്രസ്താവിച്ചു. 'കൽക്കട്ടായിൽ നിന്നും ദക്ഷിണേശ്വരത്തേക്കുള്ള വഴി വളരെ ദീർഘമായി എനിക്കു തോന്നി. ഞാൻ ദക്ഷിണേശ്വരത്തെത്തി നേരിട്ടദ്ദേഹത്തിന്റെ മുറിയിലേക്കുപോയി. ശ്രീരാമകൃഷ്ണദേവൻ അപ്പോൾ ഒരു മഞ്ചത്തിൽ ഏകാകിയായിരുന്നിരുന്നു. എന്നെക്കണ്ടു സന്തോഷിച്ചു അദ്ദേഹം വാത്സല്യത്തോടുകൂടി വിളിച്ചു് അദ്ദേഹത്തിന്റെ ഒരുവശത്തായി കിടക്കയിൽ ഇരുത്തി. അടുത്ത നിമിഷം അദ്ദേഹം വികാരാവേശത്തോടുകൂടി എന്നിൽ തന്നെ ദൃഷ്ടിപതിപ്പിച്ചു് എന്തോ ഉച്ചരിച്ചുകൊണ്ടു് എന്റെ അടുത്തുവന്നു. ശ്രീരാമകൃഷ്ണദേവൻ മുമ്പിലത്തെപ്പോലെ എന്തെങ്കിലും അത്ഭുതം കാട്ടുമെന്നു ഞാൻ വിചാരിച്ചു. ഒരു ഞൊടിയിടയിൽ അദ്ദേഹം തന്റെ വലത്തുകാൽ എന്റെ ശരീരത്തിൽവച്ചു. ആ സ്പർശനംമൂലം ഒരു പുതിയ അനുഭവം എനിക്കുണ്ടായി. ആ മുറിയുടെ ഭിത്തികളും അതിൽ ഉണ്ടായിരുന്ന സാമാനങ്ങളും വേഗത്തിൽ കറങ്ങി ശൂന്യതയിൽലയിച്ചു. ഞാനുൾപ്പടെയുള്ള പ്രപഞ്ചവും അപ്രകാരം അനിർവ്വചനീയവും അഗോചരവുമായ ഒരു ശൂന്യതയിലേക്കു ലയിക്കുമെന്ന നിലയായി. ഞാൻ അത്യധികം ഭയപ്പെട്ടു. എന്റെ മരണമടുത്തുവെന്നു ഞാൻ വിചാരിച്ചു. തന്നത്താൻ അടക്കുവാൻ കഴിയാതെ ഞാൻ ഉച്ചത്തിൽ ഇപ്രകാരം വിളിച്ചു പറഞ്ഞു: 'നിങ്ങൾ എന്താണു് എന്നോടു ചെയ്യുന്നതു്? എന്റെ മാതാപിതാക്കന്മാർ വീട്ടിലുണ്ടു്!' ഇതു കേട്ടപ്പോൾ അദ്ദേഹം പൊട്ടിച്ചിരിച്ചു് എന്റെ നെഞ്ചിൽ തടവിക്കൊണ്ടു് 'ശരി, തല്ക്കാലം ഇങ്ങിനെയിരിക്കട്ടെ. സമയം വരുമ്പോൾ എല്ലാം വന്നുചേരും' എന്നു പറഞ്ഞു. അപ്പോൾതന്നെ എന്റെ ആ വിചിത്രാനുഭവങ്ങൾ എല്ലാം അപ്രത്യക്ഷമായി. ഞാൻ വളരെ അത്ഭുതപ്പെട്ടു. പിന്നീടു് എല്ലാം മുമ്പിലത്തെപ്പോലെതന്നെ കാണപ്പെട്ടു.

'ഞാനിപ്പോൾ ആ സംഭവം വിവരിക്കുവാൻ എടുക്കുന്നതിനേക്കാൾ എത്രയോ കുറച്ചു സമയംകൊണ്ടാണു് ഇതെല്ലാം സംഭവിച്ചതു്. അതൊരു ജാലവിദ്യയായിരുന്നുവോ എന്നു ഞാൻ ശങ്കിച്ചു. ദുർബ്ബലഹൃദയങ്ങൾ മാത്രമേ ഇത്തരം കൗശലങ്ങൾക്കു് അധീനപ്പെടുകയുള്ളു. ഞാൻ സ്വയം മനക്കരുത്തുള്ള ഒരുവനാണെന്നു വിചാരിച്ചിരുന്നു. ഇതിനുമുൻപു ഞാൻ അദ്ദേഹത്തിനു കീഴ്പ്പെട്ടിട്ടില്ല. ഞാൻ അദ്ദേഹത്തെ ഒരു ഭ്രാന്തനെന്നുപോലും കരുതിയിട്ടുണ്ടു്. വെറുമൊ

രു സ്പർശം കൊണ്ടുമാത്രം എന്നിൽ ഇത്രയധികം മാററമുണ്ടാക്കിയ ഒരാളെ ഞാനെങ്ങിനെ ഒരു മനോവിഭ്രമിയെന്നു പറയും? അദ്ദേഹം ആരെങ്കിലുമാകട്ടെ. ഇനി ഇപ്രകാരം സംഭവിക്കുവാൻ ഞാൻ ഇടംകൊടുക്കുകയില്ലെന്നു തീരുമാനിച്ചു.

‘ഇദ്ദേഹത്തെ ഒരു ഭ്രാന്തനെന്നു കരുതിക്കൂടാ. ഒരു ധീരഹൃദയന്റെ മനസ്സിനെ നിഷ്പ്രയാസം ചിന്നിച്ചിതറിയ ഇദ്ദേഹം ഒരു ഈശ്വരാവതാരമായിരിക്കണം. എന്നിട്ടും ഒരു കുട്ടിയെപ്പോലെ സരളഹൃദയനായ അദ്ദേഹത്തെപ്പററിയോ എനിക്കുണ്ടായ അപൂർവ്വാനുഭവത്തെപ്പററിയോ ഒരു തീരുമാനമെടുക്കുവാൻ എനിക്കു കഴിഞ്ഞില്ല. അന്നുമുഴുവൻ ഇപ്രകാരമുള്ള ചിന്തകൾ എന്നിൽ അലതല്ലിക്കൊണ്ടിരുന്നു. ആ സംഭവത്തിനുശേഷം അദ്ദേഹം പഴയതുപോലെതന്നെ എന്നോടു സ്നേഹത്തോടും ദയവോടും പെരുമാറി. വളരെ നാളത്തെ വേർപാടിനുശേഷം കണ്ടുമുട്ടിയ ഒരു ഉററബന്ധുവിനെപ്പോലെ കരുതിയാണ് അദ്ദേഹം എന്നോടു പെരുമാറിയത്. സ്നേഹപൂർണ്ണമായ ഈവിധ പെരുമാററംമൂലം എന്നെ അദ്ദേഹം തന്നിലേക്ക് കൂടുതൽ കൂടുതൽ ആകർഷിച്ചു. സന്ധ്യയാകാൻ തുടങ്ങുന്നതുകണ്ട് ഞാൻ അദ്ദേഹത്തോടു യാത്രചോദിച്ചു. അദ്ദേഹത്തിനു ആ ചോദ്യം വ്യസനകരമായി തോന്നി. എന്നാൽ ആവുന്നതും നേരത്തെ വീണ്ടും വന്നുകൊള്ളാമെന്ന് ഏററപ്പോൾ അദ്ദേഹം എന്നെ പോകാൻ അനുവദിച്ചു.’

ഈ സംഭവം കഴിഞ്ഞ് അല്പദിവസത്തിനുള്ളിൽ നരേന്ദ്രൻ ദക്ഷിണേശ്വരത്തു ചെന്ന് മൂന്നാമതും ശ്രീരാമകൃഷ്ണദേവനെ കണ്ടു. കണ്ട ഉടനെ ശ്രീരാമകൃഷ്ണദേവൻ നരേന്ദ്രനെ ജദുനാഥമല്ലിക്കിന്റെ തോട്ടത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. അവിടെ ഇരുവരും കൂടി അല്പനേരം നടന്നതിനുശേഷം അവിടത്തെ ചാവടിയിൽ ഇരുന്നു. ശ്രീരാമകൃഷ്ണദേവൻ പെട്ടെന്ന് ഭാവസമാധിസ്ഥനായി നരേന്ദ്രനെ സ്പർശിച്ചു. വളരെ മുൻകരുതലുണ്ടായിരുന്നിട്ടും ആ സ്പർശനവും നരേന്ദ്രനെ ബാഹ്യവിസ്മൃതിയുള്ളവനാക്കിത്തീർത്തു. കുറെ കഴിഞ്ഞു നരേന്ദ്രനു ബോധം വന്നപ്പോൾ തന്റെ നെഞ്ചിൽ ശ്രീരാമകൃഷ്ണദേവൻ തടവുന്നതായി നരേന്ദ്രൻ കണ്ടു.

ഇപ്രാവശ്യം തനിക്കെന്തു സംഭവിച്ചുവെന്ന് നരേന്ദ്രനു അറിയുവാൻ കഴിഞ്ഞില്ല. എന്നാൽ നരേന്ദ്രനെക്കുറിച്ചുള്ള അനേകവിവരങ്ങൾ ഈ അവസരത്തിൽ ശ്രീരാമകൃഷ്ണദേവൻ ഗ്രഹിച്ചു കഴിഞ്ഞിരുന്നു. ഈ സംഭവത്തെപ്പററി ശ്രീരാമകൃഷ്ണദേവൻ ഇപ്രകാരം പ്രസ്താവിച്ചിട്ടുണ്ട്. ‘ഞാൻ നരേന്ദ്രനോടു പലചോദ്യങ്ങളും ചോദിച്ചു. നരേന്ദ്രന്റെ പൂർവ്വവൃത്താന്തത്തെക്കുറിച്ചും മുമ്പിലത്തെ വാസസ്ഥലത്തെക്കുറിച്ചും ഈ ജന്മം സ്വീകരിച്ചതിന്റെ ഉദ്ദേശത്തെക്കുറിച്ചും എത്രവർഷം ഈ ലോകത്തിൽ ജീവിച്ചിരിക്കുമെന്നും ചോദിച്ചു. അവക്കെല്ലാം ഉചിതമായ മറുപടിയും എനിക്കു കിട്ടി. ആ മറുപടികളെല്ലാം നരേന്ദ്രനെക്കുറിച്ച് എനിക്കുണ്ടായിരുന്ന അഭിപ്രായങ്ങൾക്ക് ഉറപ്പുകൂട്ടി. ധ്യാനനിഷ്ഠകൊണ്ട് പരിപൂർണ്ണതയിലെത്തി ഈശ്വരസാക്ഷാത്ക്കാരം നേടിയ ഒരു ഋഷിപുംഗവനായിരുന്നു നരേന്ദ്രനെന്നു എനിക്കു ബോധ്യപ്പെട്ടു. നരേന്ദ്രൻ ഇക്കാര്യം ഗ്രഹിക്കാൻ ഇടവരുമ്പോൾ സ്വേച്ഛാനുസരണം ജഡശരീരം ഉപേക്ഷിക്കും.’

നരേന്ദ്രൻ ദക്ഷിണേശ്വരത്തു വരുന്നതിനുമുമ്പ് നരേന്ദ്രനെ സംബന്ധിച്ച് ശ്രീരാമകൃഷ്ണദേവനുണ്ടായ ഒരു ദിവ്യജ്ഞാനത്തെപ്പററി അദ്ദേഹം ഇപ്രകാരം പറഞ്ഞിട്ടുണ്ട്. ‘ഒരു ദിവസം സമാധിയിലിരുന്ന എന്റെ മനസ്സ് ഒരു ജ്യോതിർമാർഗ്ഗത്തിൽ കൂടി മുകളിലേക്കുയർന്നു. സൂര്യമണ്ഡലത്തിനും ഉപരിയായി അതിസൂക്ഷ്മതരംഗങ്ങളാൽ നിബിഡമായ ഒരിടത്തെത്തി. മനസ്സു വീണ്ടും ഉയർന്നുകൊണ്ടിരുന്നപ്പോൾ മാർഗ്ഗമദ്ധ്യേ അനവധി ദേവീദേവന്മാരുടെ സുന്ദരരൂപങ്ങൾ കാണുകയുണ്ടായി. വീണ്ടും ഉയർന്നുകൊണ്ടിരുന്ന മനസ്സ് സച്ചിദാനന്ദ സ്വരൂപമായ പരബ്രഹ്മത്തെ വേർതിരിക്കുന്ന പ്രകാശമാനമായ ഒരു പ്രാകാരത്തിൽ എത്തിച്ചേർന്നു. ആ പ്രാകാരവും കടന്ന മനസ്സ് യാതൊരു

സാകാരവസ്തുവും ഇല്ലാതിരുന്ന ഏററവും ഉയൎന്ന മണ്ഡലത്തിലെത്തി. ദേവന്മാരുടെ സ്ഥാനം അതിൽനിന്നും വളരെ കീഴിലായിരുന്നു. അടുത്തനിമിഷം ഏഴു മഹർഷിമാർ സമാധിസ്ഥരായി അവിടെ ഇരിക്കുന്നതു കണ്ടു. ആ ഋഷികൾ ജ്ഞാനത്തിലും പരിശുദ്ധിയിലും സ്നേഹത്തിലും വൈരാഗ്യത്തിലും മനുഷ്യരേയും ദേവന്മാരേയും അതിശയിച്ചിരുന്നതായി എനിക്കു തോന്നി. അവരുടെ മഹത്വത്തെപ്പററിയുള്ള ചിന്തയിൽ മുഴുകിയിരുന്നപ്പോൾ അഖണ്ഡവും പ്രകാശമാനവുമായ ആ ദ്യുലോകത്തിന്റെ ഒരു ഭാഗം പെട്ടെന്നു് ഒരു ദിവ്യശിശുവിന്റെ രൂപം കൈക്കൊണ്ടു. ആ ശിശു സമാധിസ്ഥരായിരുന്ന മഹർഷിമാരിൽ ഒരാളുടെ അടുത്തുചെന്നു് കഴുത്തിനു പിടിച്ചു് സമാധിയിൽനിന്നും ഉണരുവാൻ ആവശ്യപ്പെട്ടു. ആ മഹർഷി അർദ്ധനിമീലിതാക്ഷനായി ആ ശിശുവിനെ നോക്കി. അപ്പോൾ മഹർഷിയുടെ മുഖത്തു സ്ഫുരിച്ച തേജോമയാനന്ദംകണ്ടു് ആ ശിശു മഹർഷിയുടെ ഹൃദയസർവ്വസ്വമാണെന്നു ഞാൻ മനസ്സിലാക്കി. ആ ശിശു താൻ ഭൂലോകത്തേക്കു പോകുന്നുവെന്നും മഹർഷി തന്നെ അനുഗമിക്കണമെന്നും മഹർഷിയോടു് ആവശ്യപ്പെട്ടു. മഹർഷിയുടെ മൌനം സമ്മതമായി ഞാൻ കരുതി. വീണ്ടും മഹർഷി സമാധിസ്ഥനായി. അദ്ദേഹത്തിന്റെ മനസ്സിന്റെയും ശരീരത്തിന്റെയും ഓരോ അംശം കൂടിച്ചേൎന്നു് ഒരു ദിവ്യജ്യോതിസ്സായി ഭൂമിയിലേക്കു ഗമിക്കുന്നതായി കണ്ടു ഞാൻ ആശ്ചര്യപ്പെട്ടു. നരേന്ദ്രനെക്കണ്ടയുടനെതന്നെ ആ മഹഷിയാണു് നരേന്ദ്രനെന്നു എനിക്കു് ബോധ്യപ്പെട്ടു, വേറൊരവസരത്തിൽ കാശിയിൽനിന്നും ഒരു ദിവ്യജ്യോതിസ്സ് കല്ക്കട്ടായിലേക്കു ജ്വലിച്ചുപാഞ്ഞു കൊണ്ടിരുന്നതായി ശ്രീരാമകൃഷ്ണദേവനു് ഒരു ദർശനം ലഭിച്ചു. ഉടനെ വളരെ സന്തോഷത്തോടുകൂടി അദ്ദേഹം ഇങ്ങനെ പറഞ്ഞു. 'എന്റെ പ്രാർത്ഥന സഫലമായി. എനിക്കുള്ളയാൾ ഒരുദിവസം എന്റെ അടുത്തുവരും.'

ശ്രീരാമകൃഷ്ണദേവന്റെ സ്പർശനംമൂലം നരേന്ദ്രൻ ബോധരഹിതനായിത്തീൎന്നതുമുതൽ നരേന്ദ്രന്റെ മനസ്സു് ഒരു ഉയൎന്ന ബോധതലത്തിലെത്തിച്ചേൎന്നു. അദ്ദേഹത്തിനു മാനസികമായി ഒരു വലിയ മാററം സംഭവിച്ചു. ശ്രീരാമകൃഷ്ണദേവൻ ഒരു ഭ്രാന്തനല്ലായിരുന്നുവെന്നും നേരെമറിച്ചു് ലോകവ്യവഹാരങ്ങളിൽ ഏർപ്പെട്ടു് കാമകാഞ്ചനങ്ങൾക്കധീനരായി നട്ടം തിരിയുന്ന ഭ്രാന്തന്മാരുടെ ഇടയിൽ സുബോധവും വിവേകവും ഉള്ള ഒരാൾ അദ്ദേഹം മാത്രമാണെന്നും നരേന്ദ്രൻ കാലക്രമേണ മനസ്സിലാക്കി. ശ്രീരാമകൃഷ്ണദേവനുമായുണ്ടായ സമ്പർക്കംമൂലം നരേന്ദ്രനു അനവധി പ്രശ്നങ്ങൾക്കു പരിഹാരം ലഭിച്ചു. നരേന്ദ്രന്റെ തപസ്സിനും വൈരാഗ്യത്തിനും മാററുകൂടി. ശ്രീരാമകൃഷ്ണദേവന്റെ മേൽനോട്ടത്തിൽ ഈശ്വരസാക്ഷാത്കാരത്തിനുവേണ്ടി തീവ്രപ്രയത്നം തുടങ്ങി.

നരേന്ദ്രൻ ഹൈന്ദവദേവന്മാരിൽ വിശ്വസിച്ചിരുന്നില്ല. ഹൈന്ദവശാസ്ത്രങ്ങളിലെ പല നിർദ്ദേശങ്ങളേയും നിബന്ധനകളെയും അദ്ദേഹം അധിക്ഷേപിച്ചിരുന്നു. ഏതു വസ്തുവിന്റേയും പരമാർത്ഥതത്വം ഗ്രഹിക്കുന്നതിനുള്ള ജിജ്ഞാസ അദ്ദേഹത്തിനു വളരെ കൂടുതലുണ്ടായിരുന്നു. ഭഗ്നാശനായിത്തീരുക എന്നതു് നരേന്ദ്രൻ തീരെ ഇഷ്ടപ്പെട്ടില്ല. നരേന്ദ്രനു് ആദ്ധ്യാത്മികപന്ഥാവിൽകൂടി സ്വച്ഛന്ദം വിഹരിക്കുന്നതിനു് അഭിമുഖീകരിക്കേണ്ടിവന്നിരുന്ന കഷ്ടതകളെയും വിഘ്നങ്ങളേയും അറിഞ്ഞു് അവയ്ക്കുള്ള നിവാരണമാർഗ്ഗങ്ങൾ ശ്രീരാമകൃഷ്ണദേവൻ യഥാകാലം ഉപദേശിച്ചുകൊടുത്തിരുന്നു. ഈ അവസരം മുതൽ നരേന്ദ്രന്റെ ജീവിതത്തിൽ ഒരു വ്യതിയാനം സംഭവിച്ചു് ഒരു പുണ്യപുരുഷനായിത്തീരുന്നതിനുള്ള എല്ലാ പ്രവൃത്തികളിലും ഏർപ്പെട്ടു, നരേന്ദ്രൻ ഭാവിയിൽ വിജയശ്രീലാളിതനായിത്തീരുമെന്നു ശ്രീരാമകൃഷ്ണദേവൻ മുൻകൂട്ടി അറിഞ്ഞിരുന്നു.

സ്വാമി ജൈത്രാനന്ദ.

# ശ്രീ വിവേകാനന്ദശതാബ്ദജയന്തി

## ശ്രീരാമകൃഷ്ണമഠത്തിന്റെയും മിഷന്റെയും അദ്ധ്യക്ഷൻ

## ശ്രീ മാധവാനന്ദസ്വാമികളുടെ സന്ദേശം

പൌരസ്ത്യരും പാശ്ചാത്യരുമായ പ്രിയ സഹോദരീസഹോദരന്മാരെ,

ശ്രീവിവേകാനന്ദസ്വാമികളുടെ ശതാബ്ദിയാകുന്ന ഈ ചരിത്ര പ്രധാനസന്ദർഭത്തിൽ നിങ്ങൾക്കെല്ലാവക്കും എന്റെ ഹൃദയംഗമമായ അഭിവാദനങ്ങളും ഭാവുകങ്ങളും സമർപ്പിച്ചുകൊള്ളട്ടെ. അദ്ദേഹത്തിന്റെ ഭൂവാസകാലം എത്രയും ഹ്രസ്വമായിരുന്നെങ്കിലും അതു് ഒരു നവയുഗാരംഭത്തെക്കുറിക്കുന്ന ആധ്യാത്മികാനുഭൂതികളെക്കൊണ്ടും പാശ്ചാത്യപൌരസ്ത്യദേശങ്ങളിൽ ഒരുപോലെ അവയുടെ പ്രചുരപ്രചാരം കൊണ്ടും നിബിഡമായിരുന്നു.

സ്വാമികളുടെ ഗുരു, ശ്രീരാമകൃഷ്ണദേവൻ എല്ലാക്കാലത്തേയും എല്ലാ ദേശത്തേയും മനുഷ്യാഭിലാഷങ്ങളുടെ പൂർത്തീകരണമായിരുന്നു. സ്വാമികൾ ചെറുപ്പകാലത്തു് ആ മഹാപുരുഷന്റെ ചേവടികളിലിരുന്നു മനുഷ്യനിലെ ഈശ്വരത്വസാക്ഷാത്കരണം വഴി സാർവ്വലൌകികതയുടെ പൊരുൾ അനുഭവസിദ്ധമാക്കി. അതിനാൽ, അദ്ദേഹം ഭാരതത്തിലാണു് ജനിച്ചതെങ്കിലും ലോകത്തിനൊട്ടുക്കും അവകാശപ്പെട്ടവനായിരുന്നു, ഭാരതത്തിനുമാത്രംസ്വന്തപ്പെട്ടവനായിരുന്നില്ല. വിദ്വേഷവും മത്സരവുംകൊണ്ടു താറുമാറായ ഈ ലോകത്തിനു ശാന്തിലഭിക്കാൻ ഏക നിദാനമായ മനുഷ്യന്റെ ദിവ്യസ്വഭാവത്തെക്കുറിച്ചും ഏകത്വത്തെക്കുറിച്ചുമുള്ള ബോധം പാശ്ചാത്യപൌരസ്ത്യദേശങ്ങളിലെ സ്ത്രീപുരുഷന്മാരിൽ ഉണർത്തുകയെന്നുള്ളതായിരുന്നു സ്വാമികളുടെ ജീവിതകൃത്യം. അദ്ദേഹം പറയുന്നു: 'ഞാൻ ഭാരതത്തെ സ്നേഹിക്കുന്നുണ്ടെന്നു തീർച്ച. എന്നാൽ, നാളുകൾ ചെല്ലുംതോറും എന്റെ കാഴ്ച അധികമധികം തെളിഞ്ഞുവരികയാണു്. നമുക്കു ഭാരതത്തേയോ ഇംഗ്ലണ്ടിനേയോ അമേരിക്കയേയോ കുറിച്ചു് എന്തു പ്രത്യേകത? അജ്ഞന്മാർ മനുഷ്യനെന്നു വിളിക്കുന്ന ആ ഈശ്വരന്റെ ദാസന്മാരത്രേ നാം.' സാമൂഹ്യമോ രാഷ്ട്രീയമോ ആധ്യാത്മികമോ ആയ ഏതുതരം ശ്രേയസ്സിനും നിദാനം ഒന്നുമാത്രം—ഞാനും എന്റെ സഹോദരനും ഒന്നാണെന്നു് അറിയുകതന്നെ. ഇതു് എല്ലാക്കാലത്തേക്കും എല്ലാ ജനതയെ സംബന്ധിച്ചും ശരിയാകുന്നു.

സ്വാമികളുടെ സർവ്വഗ്രാഹിയായ സന്ദേശത്തിൽ ഭൌതികവിജ്ഞാനവും മതവും, യുക്തിയും വിശ്വാസവും, പവിത്രവും അപവിത്രവും, പ്രാചീനവും അർവാചീനവും, പൌരസ്ത്യവും പാശ്ചാത്യവും ഏകീകരിക്കപ്പെട്ടു. അദ്ദേഹം തന്നെ ആ ഏകീകരണത്തിന്റെ മൂർത്തിമദ്ഭാവവുമായിരുന്നു. അദ്ദേഹത്തിന്റെ ജീവിതവും സന്ദേശവും മാനവനാഗരികതയുടെ ചരിത്രത്തിൽ ഒരു നവയുഗോദ്ഘാടനത്തിനാവശ്യമായ ഉത്തേജനം നല്കിയിരിക്കുന്നു.

തന്റെ നാട്ടുകാരോടു് ഉണർന്നെഴുന്നേററു പ്രയത്നിക്കാൻ അദ്ദേഹം കാഹളംമുഴക്കി:—"പണിയെടുക്കുക, പണിയെടുക്കുക, അതിനെ ആശ്രയിച്ചത്രേ ഭാരതത്തിന്റെ ഭാവി." നിസ്സാരങ്ങളായ ഈർഷ്യാമാത്സര്യങ്ങൾ ദൂരെ ത്യജിച്ചു്, അതിപ്രാചീനകാലം മുതല്ക്കേ പരമ്പരാസിദ്ധമായ, 'നാനാത്വത്തിൽ ഏകത്വം' എന്ന മഹനീയാദർശത്തിനു ചുററും ഒത്തൊരുമിക്കുവാൻ അദ്ദേഹം അവരെ ഉദ്ബോധിപ്പിച്ചു. ഈ ആദർശത്തെ മുൻനിർത്തി, വിഭിന്നഭാഷകളോടും ആചാരങ്ങളോടും കൂടിയ ഭാരതത്തിലെ നാനാജനവർഗ്ഗങ്ങളേയും കൂട്ടിയിണക്കി ഒരു മഹത്തായ രാഷ്ട്രം കെട്ടിപ്പടുക്കുവാൻ അദ്ദേഹം അവരെ ആഹ്വാനംചെയ്തു. ഇതു സാവധാനമായിട്ടേ സാധിക്കയുള്ളുവെങ്കിലും ഫലം ചിരസ്ഥായിയായിരിക്കും. ബലപ്രയോഗത്താൽ ഉടനടി പ്രകടമായ ഫലം നേടാമെങ്കിലും അല്പകാലസ്ഥായിയാകയാൽ അതിനുദ്യമിക്കരുതെന്നും അദ്ദേഹം ശാസിച്ചു. ഈ നാനാഘടകങ്ങളിൽ ഏതൊന്നിന്റേയും നശീകരണം രാഷ്ട്രത്തെ അത്രമാത്രം ദുർബ്ബലവും ദരിദ്രവുമാക്കുമെന്നുള്ളതുകൊണ്ടു് ഒന്നിനേയും നശിപ്പിക്കാതെ എല്ലാററിനേയും ഏകത്വത്തിൽ സമന്വയിക്കുവാൻ അദ്ദേഹം ഉദ്ബോധിപ്പിച്ചു. മാതൃഭൂമിയുടെ പൂർവ്വകാലനേട്ടങ്ങളെ അഭിമാന

പൂർവ്വം വീക്ഷിക്കുവാനും അതിന്റെ ഭാവിഭാഗധേയത്തിൽ ദൃഢമായി വിശ്വസിക്കുവാനും അദ്ദേഹം തന്റെ നാട്ടുകാരോട് ആവശ്യപ്പെട്ടു. സ്വാമികൾ പറയുന്നു: "മനുഷ്യജന്മത്തിൽ ഏററവും അഭിമാനിക്കുന്നവരിൽ ഒരുവനാണ് ഞാൻ; പക്ഷേ, അത് എന്നെക്കുറിച്ചല്ല, പ്രത്യുത എന്റെ വംശപാരമ്പര്യത്തെക്കുറിച്ചത്രേ. അതെനിക്കു ബലം നല്കി........എന്നെ ഭൂമിയിലെ പൂഴിയിൽനിന്നുയർത്തി........നിങ്ങൾക്കും അതേ അഭിമാനം ഉണ്ടായിരിക്കട്ടെ"

ഭാരതത്തിന്റെ ഭാവിയെ പരാമർശിച്ചു സ്വാമികൾ പറഞ്ഞിരിക്കുന്നു: "അതാ, അവൾ—എന്റെ മാതൃരാജ്യം—പ്രൗഢമായി അടിവെച്ചു മുന്നോട്ടു നീങ്ങുന്നു—ലോകത്തിലൊരു ശക്തിക്കും തടുക്കാനാവാത്ത അവളുടെ മഹത്തായഭാഗധേയം സാക്ഷാത്കരിക്കാൻ" "ഉണരുക, എഴുന്നേല്ക്കുക, നീണ്ട രാത്രി കഴിയാറായി, പ്രഭാതം അടുത്തിരിക്കുന്നു; വേലിയേററം തുടങ്ങി, അതിന്റെ ഉത്കടവേഗം ചെറുക്കുവാൻ യാതൊന്നിനും കഴിയില്ല." "അവൾ ഇനിമേൽ ഉറങ്ങാൻ പോകുന്നില്ല; അവളുടെ മുന്നേററം തടയാൻ യാതൊരു ബാഹ്യശക്തിക്കും ഇനിമേൽ സാധ്യമല്ല! എന്തെന്നാൽ അനന്തശക്തിമയിയായ അവൾ ഇതാ ഉണർന്നെഴുന്നേല്ക്കുകയാണ്" ജനങ്ങൾ ആത്മവിശ്വാസമുള്ളവരായിരിക്കാനും, ആലസ്യം വെടിഞ്ഞു ഭാവിഭാരതം കെട്ടിപ്പടുക്കുവാൻ തീവ്രയത്നം ചെയ്യാനും അദ്ദേഹം അവരെ ഉദ്ബോധിപ്പിച്ചു. അദ്ദേഹം പറയുന്നു: "നിങ്ങൾക്കു നിങ്ങളിൽത്തന്നെ വിശ്വാസമുണ്ടാകണം, അല്ലെങ്കിൽ മോചനമില്ല ആത്മവിശ്വാസവും ബലവും—ഇവയാണ് നമുക്കാവശ്യം........ഉറങ്ങിക്കിടക്കുന്ന ആത്മശക്തിയെ വിളിച്ചുണർത്തുക, അതുണരുന്നതു കാണുക........അപ്പോൾ ശക്തി കൈവരും, മഹിമ കൈവരും, അതുപോലെ ഉത്തമഗുണങ്ങളെല്ലാം കൈവരും." "ത്യാഗംകൂടാതെ ഒരുമഹാകാര്യവും സാധിക്കാവതല്ല........നിങ്ങളുടെ സുഖഭോഗങ്ങളും, നിങ്ങളുടെ പേരും പെരുമയും സ്ഥാനമാനങ്ങളും, എന്നുവേണ്ട ജീവനെക്കൂടിയും, ത്യജിക്കുക'........"ഇരുമ്പുകൊണ്ടുള്ള മാംസപേശികളും ഉരുക്കുകൊണ്ടുള്ള സിരകളുമാണ് നമ്മുടെ നാട്ടിന് ഇന്നാവശ്യം; മരണത്തെ നേരിടേണ്ടിവന്നാൽപ്പോലും ഏതുവിധവും കാര്യം സാധിക്കുന്ന അതിമഹത്തായ ഇച്ഛാശക്തിയാണ് നമുക്കാവശ്യം........ഹേ ധീര, സാഭിമാനം പ്രഖ്യാപിക്കു—'ഞാനൊരു ഭാരതീയൻ, ഓരോ ഭാരതീയനും എന്റെ സഹോദരൻ,' 'ഭാരതത്തിലെ മണ്ണ് എന്റെ പരമസ്വർഗ്ഗം, ഭാരതത്തിന്റെ ഭാവുകം എന്റെ ഭാവുകം" ........രാപകൽ ഇങ്ങനെ ജപിക്കുക, പ്രാർത്ഥിക്കുക—'ഹേ ഭഗവാൻ ഗൗരീപതേ, അല്ലയോ ജഗജ്ജനനി, എനിക്കു പൗരുഷം തന്ന് അനുഗ്രഹിക്കണമേ!.....എന്നെ ഒരു യഥാർത്ഥമനുഷ്യനാക്കേണമേ!"

ബലവും ശ്രദ്ധയും വീര്യവും ദാർഢ്യവുമുൾക്കൊള്ളുന്ന ഈ സന്ദേശം നമുക്കിന്ന്, ഈ ദുർഘടസന്ധിയിൽ വിശേഷിച്ചും, ആവശ്യമായിരിക്കുന്നു.

മനുഷ്യസംവിധായകമായ ആധ്യാത്മികവിദ്യാഭ്യാസത്തിനു നിത്യപ്രചോദനമരുളുന്ന സ്വാമിജിയുടെ ആശയങ്ങൾ, മനുഷ്യരും മനുഷ്യരും തമ്മിലും രാഷ്ട്രങ്ങളും രാഷ്ട്രങ്ങളും തമ്മിലും ഐക്യവും രഞ്ജനയും സൗഹാർദ്ദവും കൈവരുത്തുന്നതിന്നാവശ്യമായ ദർശനശക്തിയും നിശ്ചയദാർഢ്യവും പ്രദാനം ചെയ്തുകൊണ്ട് ഈ ശതാബ്ദകാലമത്രയും മാറെറാലിക്കൊള്ളുന്നതാണ്.

ഭാരതത്തെ ഉദ്ബുദ്ധമാക്കി പാശ്ചാത്യപൗരസ്ത്യങ്ങളെ ഏകോപിപ്പിച്ച മഹാപുരുഷനായ സ്വാമികളുടെ ചൈതന്യം, 'ആത്മനോമോക്ഷാർത്ഥം ജഗദ്ധിതായ ച (സ്വന്തം മുക്തിക്കും ലോകഹിതത്തിനും വേണ്ടി)' എന്ന ജീവദായകമായ ആദർശവാക്യത്തെ മുൻനിർത്തി, ഈ ലക്ഷ്യപ്രാപ്തിക്കുവേണ്ടി ജീവിതമർപ്പിച്ചു പ്രയത്നിക്കുവാൻ നമുക്കു പ്രചോദനമരുളട്ടെ!

ശ്രീമാധവാനന്ദസ്വാമികൾ

അധ്യക്ഷൻ, ശ്രീരാമകൃഷ്ണമഠവും മിഷനും.

# ശ്രീ ശ്രീ വിവേകാനന്ദസ്വാമികളുടെ ജന്മശതാബ്ദിയാഘോഷം

കാലടി ശ്രീരാമകൃഷ്ണാദ്വൈതാശ്രമം

ശ്രീ ശ്രീവിവേകാനന്ദസ്വാമികളുടെ ജന്മശതാബ്ദിയാഘോഷം കാലടി ശ്രീരാമകൃഷ്ണാദ്വൈതാശ്രമത്തിൽ ജനുവരി പതിനേഴാം തീയതി വെളുപ്പിനു, അഞ്ചുമണിക്കു, നടത്തിയ മംഗളാരതിയോടെ ആരംഭിച്ചു. തുടർന്നു വിശേഷാൽ ഭജനയും ഉപനിഷത്പാരായണവും ഉണ്ടായിരുന്നു. ഒൻപതുമണിക്കു ആശ്രമത്തിന്റെ കീഴിലുള്ള ബ്രഹ്മാനന്ദോദയം സ്കൂളുകളിലെ

വിദ്യാർത്ഥിനീവിദ്യാർത്ഥികളും അദ്ധ്യാപകരും മററു ഭക്തജനങ്ങളും ചേർന്ന് പ്രാർത്ഥനയോടുകൂടി സ്കൂൾ അങ്കണത്തിൽവെച്ച് പതാക ഉയർത്തി. അതിനുശേഷം നടന്ന പ്രാർത്ഥനായോഗത്തിൽ ശ്രീദാനന്ദസ്വാമികൾ ശ്രീ ശ്രീസ്വാമിജിയുടെ വിശ്വദർശനങ്ങളെപ്പററിയും ഈ ആഘോഷങ്ങളുടെ അനിവാര്യതയെപ്പററിയും അപ്പോൾ സന്നിഹിതരായിരുന്ന വമ്പിച്ച ജനാവലിയെ പറഞ്ഞു മനസ്സിലാക്കി. തദനന്തരം പട്ടണം ചുററിയുള്ള ഘോഷയാത്രയായിരുന്നു. വർണ്ണശബളമായ ഘോഷയാത്രയിൽ ശ്രീ ശ്രീ വിവേകാനന്ദസ്വാമികളുടെ ചിത്രം കമനീയമായി അലങ്കരിച്ച് ശ്രീരാമകൃഷ്ണാദ്വൈതാശ്രമഗുരുകുലം ഭജനസംഘത്തിന്റെ ഭജനയോടുകൂടി ഭക്തിപൂർവ്വം എഴുന്നള്ളിച്ചു. വിവേകാനന്ദസൂക്തികൾ എഴുതിയ ബാനറുകളും പ്ലക്കാർഡുകളും വിവിധവർണ്ണങ്ങളിലുള്ള കൊടിക്കൂറകളും ഘോഷയാത്രക്കു മാററുകൂട്ടി. 12 മണിക്കു ഘോഷയാത്ര കഴിഞ്ഞതിനുശേഷം അതിൽ പങ്കെടുത്തിരുന്ന എല്ലാവർക്കും, ആയിരത്തിലധികം പേക്കും, മധുരപലഹാരവും പ്രസാദവും വിതരണം ചെയ്യപ്പെട്ടു.

സ്കൂൾ വിദ്യാർത്ഥിനീവിദ്യാർത്ഥികൾക്കായുള്ള പ്രസംഗമത്സരം ഉച്ചതിരിഞ്ഞു രണ്ടുമണിക്കാരംഭിച്ചു. സ്വാമിജിയുടെ പ്രസംഗഭാഗങ്ങൾ മനഃപാഠമാക്കി അഭിനയപ്രസംഗങ്ങൾ നടത്തിയും സ്വാമിജിയെപ്പററി പ്രസംഗിച്ചുമാണു മത്സരങ്ങൾ നടത്തിയത്. ഈ മത്സരങ്ങളിൽ വിജയിച്ചവക്കു പ്രത്യേകസമ്മാനങ്ങളും പങ്കെടുത്തവക്കെല്ലാം പ്രോത്സാഹനാർത്ഥം സ്വാമിജിയുടെ ജീവചരിത്രപുസ്തകങ്ങളും നാലു മണിക്കു ശ്രീ നൈഷ്ഠികാനന്ദസ്വാമിജിയുടെ അദ്ധ്യക്ഷതയിൽ നടന്ന സമ്മേളനാവസരത്തിൽ നല്കപ്പെട്ടു. സമ്മേളനം ഈശ്വരപ്രാർത്ഥനയോടെ ആരംഭിച്ചു. ശ്രീ. എൻ. ജി. പങ്കജാക്ഷൻ നായരുടെ സ്വാഗതപ്രസംഗവും അദ്ധ്യക്ഷന്റെ ഉപക്രമപ്രസംഗവും കഴിഞ്ഞു് ശ്രീ ജൈത്രാനന്ദസ്വാമികൾ വിവേകാനന്ദസ്വാമികളുടെ ജീവിതത്തെ ആസ്പദമാക്കി സുദീർഘമായ ഒരു പ്രഭാഷണം നടത്തി. സ്കൂളിലെ ഇംഗ്ലീഷു മീഡിയം ക്ലാസുകളിലെ കൊച്ചുവിദ്യാർത്ഥികൾ ശ്രീ ശ്രീസ്വാമിജിയുടെ ഇംഗ്ലീഷുപ്രഭാഷണങ്ങളുടെ ഭാഗങ്ങൾ ഹൃദിസ്ഥമാക്കി അവതരിപ്പിച്ച് സദസ്യരെ പുളകം കൊള്ളിച്ചു. ശ്രീമതി ടി എം. പാറുക്കുട്ടിവാരസ്യാരുടെ കൃതജ്ഞതാപ്രകടനത്തോടെ യോഗം സമംഗളം പര്യവസാനിച്ചു.

സമ്മേളനാനന്തരം പ്രമാണാനന്ദസ്വാമികളും ഗുരുകുലവിദ്യാർത്ഥികളും ചേർന്ന് പാടിയ വിവേകാനന്ദഗാനങ്ങൾക്കു ശേഷം ജനഗണമന ആലാപത്തോടുകൂടി അന്നത്തെ ആഘോഷം ശുഭമായി കലാശിച്ചു.

## ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ, തൃശ്ശൂർ.

ശ്രീ സ്വാമിജിയുടെ ജന്മദിനമായ ജനുവരി 17–ാംനു- രാവിലെ പ്രഭാതഗീതം, ഉപനിഷത്പാരായണം മുതലായ പരിപാടികളോടുകൂടി ഇവിടെ ആരംഭിച്ച ആഘോഷങ്ങൾ 20–ാംനു- വരെ നാലുദിവസം ഉണ്ടായിരുന്നു. 17–ാംനു- രാവിലെ വിശേഷാൽ പൂജയും ഭജനയും വിവേകാനന്ദസാഹിത്യപാരായണവും ശ്രീ അക്ഷതാനന്ദസ്വാമികളുടെ പ്രഭാഷണവും വൈകുന്നേരം ശ്രീ പുത്തേഴത്തു രാമൻമേനോന്റെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുയോഗത്തിൽ ശ്രീ. എം.കെ. രാജാ, അഡ്വക്കേററ് ശ്രീ. ടി. രാമകൃഷ്ണൻ എന്നിവരുടെ പ്രസംഗങ്ങളും ഉണ്ടായി. വിവേകാനന്ദസാഹിത്യസർവ്വസ്വം ആറാം വാല്യത്തിന്റെ ഔപചാരികപ്രസിദ്ധീകരണവും അദ്ധ്യക്ഷൻ നിർവ്വഹിച്ചു.

18–ം, 19–ം തീയതികളിൽ സ്കൂൾകുട്ടികളുടെ വിവിധ ആഘോഷപരിപാടികളായിരുന്നു. ശ്രീ. എ. കരുണാകരമേനോൻ, ശ്രീമതി ടി. ലക്ഷ്മിക്കുട്ടിവാരസ്യാർ എന്നിവരുടെ അധ്യക്ഷതയിൽ നടന്ന പൊതുയോഗങ്ങളിൽ ശ്രീ. സി. കെ. ശങ്കരനാരായണനെഴുത്തച്ഛനും ശ്രീമതി പി. ലക്ഷ്മിക്കുട്ടി അമ്മയും ശ്രീ. സ്വാമിജിയുടെ ജീവിതോപദേശങ്ങളെ സ്പർശിച്ച് വിദ്യാർത്ഥികൾക്ക് ഉദ്ബോധനം നൽകി.

20–ാംനു- വൈകുന്നേരം ശ്രീ. കെ. പി. കേശവമേനോന്റെ അധ്യക്ഷതയിൽ കൂടിയ പൊതുയോഗത്തിൽ ശതാബ്ദി ആഘോഷങ്ങളുടെ ഔപചാരികമായ ഉത്ഘാടനം നടന്നു: തുടർന്ന് ശ്രീ എസ്. ഗുപ്തൻനായരുടേയും ശ്രീ. കെ. ചന്ദ്രശേഖരന്റേയും പ്രസംഗങ്ങളും ഉണ്ടായി.

17–ം, 20–ം, തിയതികളിൽ വൈകുന്നേരം 6–30മുതൽ 8–30വരെ ശ്രീ. സ്വാമിജിയുടെ ജീവിതത്തിൽനിന്നും ചില ഭാഗങ്ങൾ ഗുരുകുലവിദ്യാർത്ഥികളും അദ്ധ്യാപകരും തന്മയമായിഅഭിനയിച്ചു. 20-ാംനു- വൈകിട്ട് നാലുമണിക്ക് ആശ്രമപരിസരങ്ങളിലുള്ള ഗ്രാമങ്ങളിൽനിന്നു് ഭജനസംഘങ്ങൾ ഘോഷയാത്രയായി ശ്രീ. സ്വാമിജിയുടെ ഛായ എഴുന്നെള്ളിച്ചുകൊണ്ടുവന്നു് അഞ്ചുമണിവരെ ഭജനകീർത്തനങ്ങൾ പാടി. തൃശ്ശൂർനിന്നും മററു ഭക്തജനങ്ങൾ ആഘോഷങ്ങളിൽ പങ്കുകൊണ്ടു് ശതാബ്ദി മഹോത്സവം വിജയിപ്പിച്ചു.

# അഭിപ്രായത്തിനു ലഭിച്ചിട്ടുള്ള പുസ്തകങ്ങൾ

**ശ്രീരാമകൃഷ്ണകിരണം—നിർമ്മലാനന്ദചരിതം, ശതാബ്ദപൂർത്തിസ്മാരകം.**

**പ്രകാശകൻ: പ്രസിഡൻറ് ശ്രീരാമകൃഷ്ണനിരഞ്ജനാശ്രമം ശ്രീരാമകൃഷ്ണനഗരം, ഒററപ്പാലം.**

**വില 3 രൂപാ പേജ് 286.**

ഈ ശതാബ്ദത്തിന്റെ ആദ്യത്തെ പകുതിയിൽ കേരളത്തിനുണ്ടായിട്ടുള്ള മതപരമായ നവോത്ഥാനത്തെപ്പററി നിരൂപിക്കുമ്പോൾ ശ്രീമത് സ്വാമിനിർമ്മലാനന്ദജി മഹാരാജിന്റെ ചിരഫലദായകവും തേജോമയവും പരമാർത്ഥമൂലകവും പൌരുഷപ്രചോദകവുമായ ജീവിതത്തെപ്പററിയും ഉപദേശങ്ങളെപ്പററിയും കാലദേശബോധമുള്ള ഒരു ചിന്താശീലനും സ്മരിക്കാതിരിക്കാൻ സാധ്യമല്ല. പ്രസ്തുത കാലഘട്ടത്തിൽ യശസ്വികളായിത്തീർന്നിട്ടുള്ള കേരളത്തിലെ ഒന്നാംകിട മതനേതാക്കന്മാർ എത്രതന്നെ വിശാല ഹൃദയരായിരുന്നാലും അവർ ഉൾപ്പെട്ടിരുന്ന ജനവിഭാഗത്തിന്റെ പുരോഗമനത്തിനോ ആരാധനക്കോ നിമിത്തമായിത്തീർന്നിടത്തോളം തന്നെ സാമുദായിക വിഭാഗചിന്തകൾക്കു് അതീതമായി സമസ്തഭാരതീയമായ ഒരു കാഴ്ചപ്പാടിൽ കൂടി അവരെ കാണുന്നതിനു ജനതയ്ക്കു് പലപ്പോഴും സാധിക്കാതെപോയിട്ടുണ്ടെന്നുള്ള വസ്തുത സമ്മതിക്കാതെ തരമില്ല. ജന്മനാ ഒരു കേരളീയനായിരുന്നില്ലെങ്കിലും കേരളത്തിന്റെ ആദ്ധ്യാത്മിക ചൈതന്യം ഉണർത്തുന്നതിനുവേണ്ടി കാൽ ശതാബ്ദത്തിലധികം നിരവധി വൈഷമ്യങ്ങൾ സഹിച്ചു് പത്തിലധികം ആശ്രമങ്ങൾ സ്ഥാപിച്ചു് അൻപതിലധികം വിദ്യാഭ്യാസസമ്പന്നരായ ത്യാഗി സന്ന്യാസികളേയും ബഹുശതം ആദർശനിഷ്ഠരായ കുലീന ഗൃഹസ്ഥന്മാരേയും ഉൾക്കൊള്ളുന്ന ഒരു ശിഷ്യസംഘത്തെ കേരളത്തിനു പ്രദാനം ചെയ്തിട്ടുള്ള ഈ മഹാപുരുഷന്റെ ഒതുങ്ങിയ ദിവ്യജീവിതം ഇപ്പോഴെങ്കിലും മാതൃഭാഷയിൽ കേരളീയർക്കു വായിക്കുന്നതിനു് ഇടയാക്കിത്തീർത്തിട്ടുള്ള ശ്രീരാമകൃഷ്ണനിരഞ്ജനാശ്രമം അദ്ധ്യക്ഷനോടു് കേരളത്തിനുള്ള കടപ്പാടു് അനല്പമാണു്.

മുമുക്ഷുത്വം, മഹാപുരുഷസംഗമം, കഠോരതപസ്സു, കൃതകൃത്യത, ലോകാനുഗ്രഹതാല്പര്യം ഈ അഞ്ചു പടങ്ങളെക്കൊണ്ടു് സന്ന്യാസിയായ ഒരു മഹാത്മാവിന്റെ ജീവിതത്തെ സംഗ്രഹിക്കുവാൻ കഴിയും. പക്ഷേ ഈ അഞ്ചുപടങ്ങളുടേയും ആഴം എത്രമാത്രമുണ്ടെന്നു കണ്ടറിയണമെങ്കിൽ ഏതാണ്ടു് ആ വിധമുള്ള മഹാന്മാർക്കു മാത്രമെ സാദ്ധ്യമാകയുള്ളു. ചാരത്തിൽ പൊതിഞ്ഞ തീക്കനൽപോലെ ആവിധമുള്ള മഹനീയരുടെ ജീവിതപ്രഭ സമകാലികന്മാർക്കു് യാതൊരു മാററവുമില്ലാതെ സമ്പൂർണ്ണം ഗ്രഹിക്കുന്നതിനു വേണ്ടയത്ര കഴിവില്ലാതെപോയാലും കാലാന്തരത്തിൽ അവരുടെ ഉജ്ജ്വലതപസ്സും നിഗൂഢമായ തേജസ്സും ബഹുമുഖമായി ലോകമംഗളത്തിനു കാരണമായിത്തീരുന്നു. താദൃശജീവിതത്തിന്റെ മഹത്വത്തിനുള്ള മാനദണ്ഡം അവരുടെ പേരിൽ നടക്കുന്ന സ്ഥാപനങ്ങളുടെ വലിപ്പമോ അവരുടെ ജീവിതത്തേയും ഉപദേശങ്ങളേയും പററി പുറപ്പെടുന്ന പുസ്തകങ്ങളുടെ എണ്ണമോ അല്ല, പരമ്പരാക്രമത്തിൽ അവർവഴി മാനവഹൃദയത്തിൽകൂടി പകരുന്ന ദിവ്യപ്രചോദനവും അവരെ സ്മരിക്കുന്നവരുടെ ജീവിതത്തിനുണ്ടാകുന്ന ഭക്തിജ്ഞാനവൈരാഗ്യങ്ങളുടെ ഉന്മേഷവുമാണു്. എന്നിരുന്നാലും അവരെപ്പററി ഗ്രഹിക്കുവാൻ കഴിഞ്ഞിട്ടുള്ളവർ അവരുടെ ജീവിതവും ഉപദേശവും എഴുതി സംരക്ഷിച്ചു് പിന്നീടു വരുന്ന തലമുറക്കാർക്കു നൽകുന്നതു് മഹത്തായ ഒരു ദായമാണു്. ആ നിലക്കു് ശ്രീമത് സ്വാമി നിർമ്മലാനന്ദജിയുടെ വിശദവും വിപുലവുമായ ജീവചരിത്രം ഗുരുസമാശ്രയണം, തപശ്ചര്യ, ആദ്ധ്യാത്മികസോപാനങ്ങളിലുള്ള ആരോഹണം, ലോകവ്യാപിയായ സേവനം, ഗുരുഭ്രാതാക്കളുമായുള്ള അമോഘസമ്പർക്കം, ആദർശനിഷ്ഠയെ പ്രകാശിപ്പിക്കുന്ന ജീവിതസംഭവങ്ങൾ, പ്രതിഭാവൈഭവം വിളങ്ങുന്ന ദിവ്യോപദേശങ്ങൾ, വാത്സല്യവും ഗാംഭീര്യവും തുളുമ്പുന്നപെരുമാററം എന്നിങ്ങനെയുള്ള വിജ്ഞാനപ്രദങ്ങളായ വിവിധസംഗതികളെ ലളിതവും സ്വച്ഛവുമായ ഭാഷയിൽ വർണ്ണിച്ചിരിക്കുന്ന ഈ ചരിതം അദ്ദേഹത്തിന്റെ ശതാബ്ദപൂർത്തിസ്മാരകമായി പുറപ്പെട്ടിട്ടുള്ളതു് അത്യന്തം അനുമോദനാർഹമായിട്ടുണ്ടു്. ആദ്ധ്യാത്മികമായ പ്രചോദനവും ഒരു ദിവ്യജീവിതത്തിന്റെ മഹത്വപൂർണ്ണമായ സ്വരൂപവും എന്തെന്നു ഗ്രഹിച്ചു് സ്വജീവിതം മെച്ചപ്പെടുത്താനാഗ്രഹിക്കുന്നവർക്കെല്ലാം ഈ ശ്രേഷ്ഠഗ്രന്ഥം മനോവീര്യവും ഉത്തേജനവും നൽകുമെന്നുള്ളതിനു യാതൊരു സന്ദേഹവുമില്ല.

(സ്വാ. വി.)



# പ്രബുദ്ധകേരളം

വാല്യം 48 1963 മാർച്ച് ലക്കം 3

## അമൃതവാണി

അച്ച്യുതാച്ച്യുത ഹരേ പരമാത്മൻ രാമകൃഷ്ണപുരുഷോത്തമ വിഷ്ണോ
വാസുദേവ ഭഗവന്നനിരുദ്ധ ശ്രീപതേ ശമയ ദുഃഖമശേഷമ്

വിശ്വമംഗല വിഭോ ജഗദീശ നന്ദനന്ദന നൃസിംഹ നരേന്ദ്ര
മുക്തിദായക മുകുന്ദ മുരാരേ ശ്രീപതേ ശമയ ദുഃഖമശേഷമ്

രാമചന്ദ്ര രഘുനായക ദേവ ദീനനാഥ ദുരിതക്ഷയകാരിൻ
യാദവേന്ദ്ര യദുഭൂഷണ യജ്ഞ ശ്രീപതേ ശമയ ദുഃഖമശേഷമ്

ദേവകീതനയ ദുഃഖദവാഗ്നേ രാധികാരമണ രമ്യസുമൂർത്തേ
ദുഃഖമോചന ദയാർണവ നാഥ ശ്രീപതേ ശമയ ദുഃഖമശേഷമ്

ഗോപികാവദനചന്ദ്രചകോര നിത്യ നിർഗ്ഗുണ നിരഞ്ജന ജിഷ്ണോ
പൂർണ്ണരൂപ ജയ ശങ്കര സർവ്വ ശ്രീപതേ ശമയ ദുഃഖമശേഷമ്

ഗോകുലേശ ഗിരിധാരണ ധീര യാമുനാച്ഛതടഖേലന വീര
നാരദാദി മുനിവന്ദിതപാദ ശ്രീപതേ ശമയ ദുഃഖമശേഷമ്

ദ്വാരകാധിപ ദുരന്തഗുണാബ്ധേ പ്രാണനാഥ പരിപൂർണ്ണ ഭവാരേ
ജ്ഞാനഗമ്യ ഗുണസാഗര ബ്രഹ്മൻ ശ്രീപതേ ശമയ ദുഃഖമശേഷമ്

ദുഷ്ടനിർദലന ദേവ ദയാലോ പദ്മനാഭ ധരണീധര ധർമ്മിൻ
രാവണാന്തക രമേശ മുരാരേ ശ്രീപതേ ശമയ ദുഃഖമശേഷമ്.

അച്യുതാഷ്ടകമിദം രമണീയം നിർമ്മിതം ഭവഭയം വിനിഹന്തുമ്
യഃ പഠേദ്വിഷയവൃത്തിനിവൃത്തിർജന്മ ദുഃഖമഖിലം സ ജഹാതി

അച്യുതാ, ഹരേ, പരമാത്മൻ, രാമാ, കൃഷ്ണാ, പുരുഷോത്തമാ, വിഷ്ണോ, വാസുദേവാ, ഭഗവൻ, അനിരുദ്ധാ, ലക്ഷ്മീപതേ എല്ലാ ദുഃഖങ്ങളേയും ശമിപ്പിക്കേണമേ. ലോകത്തിലെല്ലാം മംഗളം വിളയിക്കുന്നവനേ, വിവിധചരാചരമായി ഭവിച്ചവനേ, ജഗദീശ്വരാ, നന്ദദേവന് ആനന്ദമുളവാക്കിയവനേ, നരസിംഹവടിവം പൂണ്ടവനേ, നരശ്രേഷ്ഠാ, മുക്തിയരുളുന്ന മുകുന്ദനേ, മുരനെന്ന അസുരനെ ഹനിച്ചവനേ, ശ്രീപതേ, അശേഷദുഃഖങ്ങളേയും ശമിപ്പിക്കേണമേ. രാമചന്ദ്രാ, രഘുനാഥാ, സ്വയംപ്രകാശാ, ദീനന്മാർക്ക് ഉടയവനേ, ദുരിതനാശകാ, യാദവശ്രേഷ്ഠനേ, യദുവംശത്തിനു ഭൂഷണമായി പിറന്നവനേ, യജ്ഞസ്വരൂപിൻ, ലക്ഷ്മീപതേ, സർവ്വദുഃഖങ്ങളും ഇല്ലാതാക്കേണമേ. ദേവകീനന്ദനാ, കാട്ടുതീപോലെ ദുഃഖപീഡകളെ നശിപ്പിക്കുന്നവനേ, രാധാരമണാ, രമ്യമായ മംഗളവിഗ്രഹം പൂണ്ടവനേ, ദുഃഖത്തിൽനിന്നും മോചനമരുളുന്നവനേ, കരുണക്കടലേ, ഉടയവനേ, ശ്രീപതേ ദുഃഖങ്ങളെയെല്ലാം നശിപ്പിക്കണമേ. ചന്ദ്രദർശനംകൊണ്ടു സന്തോഷമടയുന്ന ഉപ്പനെപ്പോലെ പരമഭക്തകളായ ഗോപസ്ത്രീകളുടെ മുഖദർശനംകൊണ്ടു മകിഴുന്നവനേ, നിത്യസ്വരൂപാ, നിർഗ്ഗുണാ, നിരഞ്ജനാ, ജയശീലാ, പരിപൂർണ്ണാ അവിടുന്നു ജയിച്ചാലും. ശങ്കരസ്വരൂപിയും സർവ്വാത്മകനുമായ ശ്രീപതേ അശേഷദുഃഖങ്ങളും നശിപ്പിക്കേണമേ. ഗോകുലനാഥാ, ഗോവർദ്ധനധാരിൻ, മഹാധീരാ, യമുനാനദിയുടെ തെളിഞ്ഞ കരയിൽ ലീല നടത്തിയവനേ, വീരാ, നാരദാദിമുനികൾ അടിപണിയുന്നവനേ, ശ്രീപതേ ഒന്നൊഴിയാതെ ദുഃഖങ്ങളെയെല്ലാം നശിപ്പിക്കേണമേ. ദ്വാരകാനായകാ, അളവററ ഗുണങ്ങളോടു കൂടിയവനേ, പ്രാണനാഥാ, അപരിഛിന്നാ, സംസാരനാശകാ ജ്ഞാനമാത്രത്താൽ പ്രാപിക്കത്തക്കവനേ, ഗുണക്കടലേ, ബ്രഹ്മസ്വരൂപിൻ, ശ്രീകാന്താ ദുഃഖങ്ങളെല്ലാം അകററേണമേ. ദുഷ്ടന്മാരെ സംഹരിക്കുന്നവനേ, ദേവദേവാ, ദയാലോ, പത്മനാഭാ, ലോകരക്ഷകാ, ധർമ്മസ്വരൂപിൻ, രാവണാന്തകാ, രമേശാ, മുരാരേ, ശ്രീനാഥാ, സർവ്വദുഃഖങ്ങളും നശിപ്പിക്കേണമേ. അച്യുതാദി നാമങ്ങളടങ്ങിയിരിക്കുന്ന രമണീയമായ ഈ അഷ്ടകം സംസാരഭയം കെടുത്താൻ വേണ്ടി നിർമ്മിച്ചിട്ടുള്ളതാണ്. വിഷയങ്ങളിൽ വർത്തിച്ചുകൊണ്ടിരിക്കുന്ന ഇന്ദ്രിയമനസ്സുകളെ അവയിൽനിന്നും നിവർത്തിപ്പിച്ച് ഏതൊരുവനാണോ ഈ സ്തോത്രം പഠിക്കുന്നത് അവൻ ജന്മനിമിത്തമായ സർവ്വദുഃഖങ്ങളേയും കടക്കുന്നതാണ്.

ശ്രീ ശങ്കരഭഗവത് പാദാചാര്യ വിരചിതം.

## ധർമ്മം

ധർമ്മശബ്ദം വളരെ പ്രാചീനകാലം മുതൽ സംസ്കൃതത്തിൽ പ്രയോഗിച്ചുവരുന്നുണ്ട്. പുല്ലിംഗത്തിലും നപുംസകലിംഗത്തിലും സന്ദർഭംപോലെ ഈ പദത്തിന്റെ പ്രയോഗം കാണാൻ കഴിയും. നപുംസകലിംഗത്തിലെ രൂപം മലയാളത്തിൽ വ്യക്തമാക്കുന്നതിനു് കർമ്മം എന്നപോലെ ധർമ്മം എന്നു പറയണം. പുല്ലിംഗത്തിലെ രൂപം വിശദപ്പെടുത്തുന്നതിന് ബ്രഹ്മാവെന്നതുപോലെ ധർമ്മാവെന്നും പറയേണ്ടതായി വരും. ധർമ്മഃ എന്നും പുല്ലിംഗരൂപത്തിൽ പ്രയോഗമില്ലാതില്ല. ധർമ്മാവെന്നതു മിക്കവാറും വൈദികപ്രയോഗമാണ്. മഹാഭാരതത്തിൽ ഇപ്രകാരമൊരു പദ്യമുണ്ട്.

പ്രബുദ്ധകേരളം

ധാരണാദ്ധർമ്മമിത്യാഹുഃ
ധർമ്മോ ധാരയതി പ്രജാഃ
യത്സ്യാത് ധാരണസംയുക്തം
സ ധർമ്മ ഇതി കഥ്യതേ.

ധാരണം ചെയ്യുന്നതു് അല്ലെങ്കിൽ താങ്ങിക്കൊണ്ടിരിക്കുന്നതു് ഏതോ അതാണു് ധർമ്മം. പ്രജകളെ ചിതറി നശിച്ചുപോകാതെ ഒതുക്കി ചിട്ടയായി നിർത്തുന്നതു് ധർമ്മമാണു്. ഇങ്ങിനെ ജനസമൂഹത്തെ ഒരു കെട്ടായി നിറുത്തുന്നതിനും ഒരു വ്യക്തിയെ നിശ്ചിതരീതിയിൽ പ്രവർത്തിക്കത്തക്കവിധം പരിശീലിപ്പിക്കുന്നതിനു സഹായിക്കുന്ന പ്രേരണകൾക്കും ആശയങ്ങൾക്കും ക്രിയാപദ്ധതികൾക്കുമാണു് ധർമ്മമെന്നു പറയുക.

ധർമ്മേതി ധാരണേ ധാതുഃ
മഹത്വേ ചൈവമുച്യതേ
ആധാരണേ മഹത്വേ വാ
ധർമ്മഃ സ തു നിരുച്യതേ.

അതായതു് ധർമ്മശബ്ദത്തിന്റെ ധകാരം ധാരണത്തോടും മകാരം മഹത്വത്തോടും സംബന്ധിപ്പിച്ചാൽ ധാരണം ചെയ്യുന്നതും മഹത്വമുളവാക്കുന്നതും ധർമ്മമെന്നു പറയുവാൻ കഴിയുമെന്നു് മത്സ്യപുരാണത്തിൽ പറയുന്നു. ധർമ്മമാണു് വിച്ഛേദത്തിൽനിന്നും രക്ഷിക്കുന്നതു്. പ്രതീക്ഷിക്കുന്നതുപോലെ നിയതക്രമത്തിൽ മാററംവരാതെ അതേപടി നിറുത്തുന്നതു് ധർമ്മത്തിന്റെ ബലംകൊണ്ടാണു്. ഒരു സമൂഹത്തിലെ ഓരോ ഘടകങ്ങൾക്കുമുള്ള ധർമ്മമാണു് വ്യക്തിയെ സമുദായഘടിതമാക്കി നിറുത്തുന്നതു്. സമൂഹത്തിൽ അന്വയിക്കുന്നതിനു ഹേതുവായ ധർമ്മങ്ങൾ ലോപിച്ചാൽ ഒരു വ്യക്തിയും സമുദായഘടകമായിത്തീരുന്നതല്ല. ഓരോ വ്യക്തിയിലും അനേകം ഗുണങ്ങളും ക്രിയകളും കാണാൻ കഴിയും. ഗുണങ്ങളേയും ക്രിയകളേയും ധർമ്മമെന്നു പറയുമ്പോൾ അവക്കു് ആശ്രയമായിരിക്കുന്ന വ്യക്തിയെ ധർമ്മിയെന്നു പറയുന്നു.

ഒരു സമൂഹത്തിലെ ഘടകങ്ങളായ വ്യക്തികൾക്കു് പൊതുവിൽ കാണപ്പെടുന്ന ഗുണങ്ങളേയും ക്രിയകളേയും ആസ്പദമാക്കി പല വ്യക്തികൾക്കും പൊതുവിലുള്ള സമാനധർമ്മങ്ങളേയും വിരുദ്ധധർമ്മങ്ങളേയും നിശ്ചയിക്കാൻകഴിയും. സാങ്കേതികമായ അർത്ഥത്തിൽ സ്വധർമ്മമെന്നു പറയുന്നതു് ഒററ ഒരു വ്യക്തിയിൽ മാത്രം ഒരിക്കൽകാണുന്ന ഗുണമല്ല. താൻ ചേർന്നിട്ടുള്ള സമൂഹത്തിലെ മററു കുറെ വ്യക്തികൾക്കും തനിക്കും സാധാരണമായുള്ള ചില ഗുണങ്ങൾക്കാണു് സ്വധർമ്മമെന്നു പറയുക. ഏതെങ്കിലും ഒരു മനുഷ്യനെ ഒരു സമൂഹത്തിലെ ഘടകമായി നിർദ്ദേശിക്കണമെങ്കിൽ ആ മനുഷ്യനിൽ സ്ഥായിയായി കാണപ്പെടുന്ന കുറെ ഗുണങ്ങളേയും കർമ്മങ്ങളേയും കണ്ടുപിടിക്കേണ്ടതായുണ്ടു്. എപ്പോഴെങ്കിലും ഏതെങ്കിലുമൊരു ഗുണം പ്രത്യക്ഷമാവുകയോ ഏതെങ്കിലും ഒരു കർമ്മം ഒരിക്കൽ ചെയ്യുകയോ ചെയ്തതുകൊണ്ടു് ഒരാളെ ഒരു പ്രത്യേക തരത്തിൽ വിഭജിക്കാൻ സാധിക്കുന്നതല്ല.

ഒരു മനുഷ്യന്റെ ധർമ്മമെന്തെന്നു നിർണ്ണയിക്കുമ്പോൾ അയാളുടെ യഥാർത്ഥരൂപം എന്താണെന്നു് കണ്ടുപിടിക്കേണ്ടതുണ്ടു്. മനുഷ്യൻ സംസാരിക്കുന്ന പ്രാണിയാണെന്നു പറയുമ്പോൾ സ്വഭാവത്തെ ആസ്പദമാക്കിയുള്ള ഒരു വർഗ്ഗീകരണമാകും അതു്. 'തൊപ്പി ധരിച്ച മനുഷ്യനാണു് നിങ്ങൾ അന്വേഷിക്കുന്ന ആൾ' എന്നു പറഞ്ഞാൽ ചില പ്രത്യേക സന്ദർഭങ്ങളിൽ മാത്രമേ ഈ ലക്ഷണം ഫലിക്കയുള്ളു. ഒരേ സമയം ചിരിക്കുന്നവരെയെല്ലാം ചിരിക്കുന്നവരുടെ സമുദായത്തിൽ പെട്ടവരാണെന്നു പറയാൻ വയ്യ. ചിരിപ്പു് മനുഷ്യന്റെ ഗുണമാണെങ്കിലും സ്വധർമ്മത്തിന്റെ സ്ഥാനം അതിനു കൊടുക്കാവുന്നതല്ല.

ഒരു ജാതിയിൽ പെട്ടതായി നിശ്ചയിക്കണമെങ്കിൽ വ്യക്തികൾക്കു് സാധാരണ കാണപ്പെടുന്ന ഒരേ തരം ഗുണങ്ങളും ഒരേ മാതിരി ക്രിയകളും ഉണ്ടായിരിക്കണമെന്നു പറഞ്ഞു. കാലദേശനിമിത്തങ്ങളെയനുസരിച്ചു് മാറുന്ന ചില ധർമ്മങ്ങൾ ഉണ്ടായിരുന്നാലും പരിവർത്തനം വരാത്ത വേറെ ചില ധർമ്മങ്ങൾ

ഉണ്ടെങ്കിൽ മാത്രമെ സജാതീയമാണെന്നു പറയുവാൻ കഴികയുള്ളു. നൈസർഗ്ഗികമായ കുറെ ധർമ്മങ്ങളും ആഗന്തുകങ്ങളായ മററു ചില ധർമ്മങ്ങളും എല്ലാ വസ്തുക്കൾക്കും കാണാൻ കഴിയും. ഒരു വസ്തുവിൻെറ നിലനില്പിനു് ഹേതുവായിട്ടുള്ള സ്വാഭാവികധർമ്മങ്ങളെ അതിൻെറ പ്രകൃതിയാണെന്നു നാം പറയുന്നു. ഉണ്ടാകുക, നിലനില്ക്കുക, മാറുക, വളരുക, തളരുക, നശിക്കുക എന്നിങ്ങിനെയുള്ള ധർമ്മങ്ങൾ ഭൗതികവസ്തുക്കളിൽ പ്രായേണ കാണാൻ കഴിയും. അതുപോലെതന്നെ ചേതനവസ്തുക്കളിൽ അനുകൂലമായവയെ സമ്പാദിക്കുന്നതിനും പ്രതികൂലമായവയെ നിരസിക്കുന്നതിനും ഉള്ള പ്രയത്നങ്ങളും കാണാൻ കഴിയും. സ്വാഭാവികധർമ്മങ്ങൾ നശിച്ചാൽ ഒരു വസ്തുതന്നെ ഇല്ലാതായിപ്പോകുന്നു.

സ്വഭാവവും സ്വധർമ്മവും ചരാചരപ്രപഞ്ചത്തിൽ എവിടെയും പ്രകടമാണു്. ഓരോ പദാർത്ഥങ്ങളിലും ഐകരൂപ്യത്തോടുകൂടി നിലകൊള്ളുന്ന ചില ധർമ്മങ്ങൾ ഇല്ലാതില്ല. തീയും വെള്ളവും, കാറും കാററും, സൂര്യനും നക്ഷത്രങ്ങളും അനുക്ഷണം മാറുന്നുണ്ടെങ്കിലും പൊതുവിലുള്ള ചില ധർമ്മങ്ങളാണു് അവയെ ആ പേരുകൊണ്ടു നിർദ്ദേശിക്കാൻ നമുക്കു കാരണം നൽകുന്നതു്. സിംഹത്തിലും മാനിലും, പാമ്പിലും കീരിയിലും, മരത്തിലും കായിലും അനുസ്യൂതമായ ഒരു സ്വഭാവം കാണാതിരിക്കുന്നില്ല. വെള്ളം കീഴോട്ടൊഴുകുന്നതും അഗ്നി മേലോട്ടു ജ്വലിക്കുന്നതും സ്വഭാവമല്ലാതെ മറെറന്താണു്? ദിവാകരനും നിശാകരനും സ്വഭാവം രണ്ടാണു്. 'യഥാപൂർവ്വമകല്പയതു്' എന്നുള്ള വേദവചനത്തെ ക്രമവികാസവാദത്തിനു് അപ്രമാണമാക്കാൻ കഴിഞ്ഞാലും സിംഹവും പാമ്പും, അജവും ഗജവും അവക്കുള്ള സ്വാഭാവികഗുണങ്ങൾ വിടുന്നതല്ല. ക്രൗര്യവും ശൗര്യവും രൂപവും വെടിഞ്ഞാൽ സിംഹം സിംഹമാകയില്ല ജലം ജലമായി കാണപ്പെടാതെ പോയാൽ അതിനെ ജലമെന്നു പറയാൻ പ്രയാസമാണു്. ഇങ്ങിനെ പ്രാപഞ്ചികസ്വഭാവം പ്രതിനിയതമാണെന്നു് പറയുന്നതു് ശരിയല്ലെന്നു് ആപേക്ഷികവാദം വെല്ലുവിളിച്ചാലും മനുഷ്യൻ നിത്യകൈകാര്യം ചെയ്യുന്ന വസ്തുക്കളെ സംബന്ധിച്ചിടത്തോളം അനുക്ഷണം ആകൃതി മാറുന്ന ഒരു പരിവർത്തനം വ്യാവഹാരിക ജീവിതത്തെത്തന്നെ ബാധിക്കാതെയിരിക്കുകയില്ല. ഈ സ്വാഭാവികതയെത്തന്നെയാണു് ഈശ്വരേച്ഛയെന്നു വിശ്വാസികൾ പറയുന്നതു്.

സ്വഭാവനിയതമായി വർത്തിക്കുന്നതു് ഈശ്വരേച്ഛയുമായി ഒത്തൊഴുകുകയാണെന്നു് വാദിക്കുന്നവർ സ്വധർമ്മത്തിൻെറ വിധാതാവു് ഈശ്വരനാണെന്നു പറയുന്നു. യക്ഷികഥകളിലെപ്പോലെ മരം ഒരു മൃഗമായി മാറി കുറെ കഴിഞ്ഞു് മനുഷ്യനായി സംസാരിക്കുകയും അനന്തരം ഒരു പക്ഷിരൂപം പൂണ്ടു് പറന്നുപോകുകയും ചെയ്യുന്നതായി അനുഭവപ്പെട്ടാൽ ലോകവ്യവഹാരവും പ്രതീക്ഷിതമായ രീതിയിലുള്ള പരസ്പരവർത്തനവും സാധ്യമാകയില്ല. അതുകൊണ്ടു് ലോകത്തിലെ സാമഗ്രികളെല്ലാം സാപേക്ഷങ്ങളായിരുന്നാലും അവയിലുള്ള ചില ധർമ്മങ്ങൾ ഐകരൂപ്യവും പരിമിതാവസ്ഥകളിലെങ്കിലും സ്വാതന്ത്ര്യവുമുള്ളതാണെന്നു സമ്മതിക്കാതെ തരമില്ല. ഇന്നലെ കണ്ട വസ്തുതന്നെയാണു് നാളെയും കാണാൻ കഴിയുന്നതെന്ന പ്രതീക്ഷയാണു് സഫലപ്രവൃത്തിക്കു കാരണം.

മുൻകാലത്തു ജീവിച്ചിരുന്ന നമ്മുടെ നിയമകർത്താക്കന്മാർ മനുഷ്യരെ സംബന്ധിച്ചിടത്തോളം ചില സാമാന്യധർമ്മങ്ങളും വേറെ ചില വിശേഷധർമ്മങ്ങളും കണ്ടെത്തിയിരുന്നു. പ്രകൃതി, സത്വം രജസ്സ് തമസ്സ് എന്നീ മൂന്നുഗുണങ്ങളുടെ കലപ്പാണെന്നും സത്വഗുണപ്രധാനന്മാർ ബ്രാഹ്മണരും രജോഗുണപ്രധാനന്മാർ ക്ഷത്രിയരും രജസ്സും തമസ്സും കലന്നവർ വൈശ്യരും തമോഗുണപ്രധാനന്മാർ ശൂദ്രരുമാണെന്നു പുരാണം പറയുമ്പോൾ ഈ വർണ്ണവ്യവസ്ഥയിൽ പ്രകൃതിസിദ്ധമായ ഒരംശമുണ്ടെന്നു് അവർ കാണുന്നു. അതേസമയംതന്നെ നാലു വർണ്ണങ്ങളും വിരാട് പുരുഷനിൽനിന്നും ഉണ്ടായിട്ടുള്ളവയാണെന്നും വർണ്ണിച്ചു കാണുന്നുണ്ടു്. ഗുണം വർണ്ണത്തെ ആശ്രയിച്ചാണെന്നു പറയുമ്പോൾ വർണ്ണം ഗുണത്തെ ആശ്രയിച്ചാണെന്നു

പറയുന്നതിനും മുൻപറഞ്ഞ നിഗമനം വഴി കാണിക്കുന്നു. നൈസർഗ്ഗികമായ വിഭാഗം സ്വീകരിച്ചാലും സാംസ്കാരികമായ വിഭാഗം സ്വീകരിച്ചാലും വിഭാഗത്തിനുള്ള കാരണം കാണാൻ കഴിയുന്ന ധർമ്മങ്ങളാണെന്നു പറയാതെ തരമില്ല. പ്രതീക്ഷിക്കുന്ന ധർമ്മങ്ങൾ വലിയ മാററം കൂടാതെ വ്യക്തികളിൽ കാണുമ്പോൾ മാത്രമെ വ്യക്തികളെ വിഭജിക്കുവാൻ സാധിക്കുകയുള്ളു. ലോകസ്രഷ്ടാവായ പരമേശ്വരൻ പ്രകൃതിയുടെ മുഴുവൻ നിയാമകനാണെങ്കിൽ വ്യക്തികളിൽ കാണുന്ന ധർമ്മവിശേഷങ്ങൾ കർമ്മങ്ങളനുസരിച്ച് ഈശ്വരനിയമപ്രകാരമുണ്ടായിട്ടുള്ളതാണെന്നു വിശ്വസിക്കുന്നതു സ്വാഭാവികംതന്നെ.

പ്രാചീനകാലത്തിലുണ്ടായിരുന്ന വർണ്ണാശ്രമധർമ്മങ്ങൾ വൈദികകർമ്മത്തെ ആശ്രയിച്ചു നിലനിന്നിട്ടുള്ളതാണ്. ഭാരതീയസംസ്കൃതി മുഴുവൻതന്നെ വൈദികധർമ്മമായി ബന്ധപ്പെട്ടിട്ടുള്ളതാണ്. വൈദികദർശനങ്ങളും പദാർത്ഥവിവേചനം ചെയ്തിരിക്കുന്നതു് ധർമ്മാനുഷ്ഠാനത്തിനു പ്രാധാന്യം നൽകിക്കൊണ്ടുതന്നെയാണ്. സാംഖ്യദർശനപ്രകാരം ഈശ്വരാരാധനം തുടങ്ങിയ പുണ്യകർമ്മങ്ങൾ മൂലം അന്തഃകരണത്തിലുണ്ടാകുന്ന പരിണാമമാണ് ധർമ്മമെന്നു പറയുന്നു. ബുദ്ധമതക്കാരുടെ ദൃഷ്ടിയിൽ ചിത്തത്തിൽ ഉദിക്കുന്ന ജ്ഞാനത്തിന് വേറൊരു ജ്ഞാനംകൊണ്ടുണ്ടാകുന്ന മാററമാണു ധർമ്മം. ശരീരത്തെ നിർമ്മിക്കുന്ന സൂക്ഷ്മഅണുക്കൾതന്നെയാണ് ധർമ്മം എന്ന് ജൈനന്മാർ പറയുന്നു. ആത്മാവിന്റെ വിശേഷഗുണങ്ങളാണ് ധർമ്മമെന്ന് വൈശേഷികദർശനത്തിൽ പറയുന്നു. മീമാംസകരായ പ്രഭാകരപക്ഷക്കാർ യാഗംചെയ്ത ശേഷം അതിൽനിന്നുമുണ്ടാകുന്ന അദൃഷ്ടമാണ് ധർമ്മം എന്നു വാദിക്കുന്നു. കുമാരിലഭട്ടന്റെ അഭിപ്രായമനുസരിച്ച് യാഗാദിപുണ്യകർമ്മങ്ങൾതന്നെയാണു ധർമ്മം. ഇങ്ങിനെ ധർമ്മത്തെപ്പററി പല വിഭാവനകളും പ്രാചീനചിന്തകന്മാർ പ്രദാനം ചെയ്തിട്ടുണ്ട്. വിധിരൂപമായാലും ആചരണമായാലും അഭ്യുദയവും മോക്ഷവും സമ്പാദിച്ചു തരുന്നതായാലും ധർമ്മം ജീവിതത്തിന്റെ ഗതിയെ നയിക്കുന്ന ഉപകരണമാണ്. ധർമ്മത്തെ സംബന്ധിച്ചിടത്തോളം ബൌദ്ധജൈനാദി അവൈദികദർശനങ്ങൾക്കുപോലും വൈദികന്മാരിൽനിന്നും ആദരവു ലഭിച്ചിരുന്നു. വേദപക്ഷപാതിയായ കുമാരിലഭട്ടൻ അതെപ്പററി ഈ വിധം പറയുന്നു. "വിജ്ഞാനമാത്രക്ഷണഭംഗനൈരാത്മ്യാദി വാദാനാമപ്യുപനിഷദർത്ഥവാദപ്രഭവത്വം വിഷയേഷു ആത്യന്തികം രാഗം നിവർത്തയിതുമ് ഇത്യുപപന്നം സർവ്വേഷാം പ്രാമാണ്യം". ആത്യന്തികമായ വിഷയരാഗത്തിൽനിന്നും ജനങ്ങളെ നിവർത്തിപ്പിക്കുന്നതിന് ഉപകരിക്കുന്ന വിജ്ഞാനമാത്രവാദം ക്ഷണഭംഗവാദം നൈരാത്മ്യവാദം മുതലായവകൾപോലും ഉപനിഷത്തുകളിലെ അർത്ഥവാദങ്ങളിൽനിന്നും ഉണ്ടായിട്ടുള്ളവയാണെന്നും അതുകൊണ്ട് അവകൾക്കു പ്രാമാണ്യമുണ്ടെന്നും തന്ത്രവാർത്തികത്തിൽ മേലുദ്ധരിച്ച വാക്യംമൂലം കുമാരിലഭട്ടൻ ഉറപ്പുനൽകുന്നുണ്ട്.

വൈഷ്ണവാചാര്യന്മാരുടെ സിദ്ധാന്തപ്രകാരം ധർമ്മത്തെ രണ്ടുപ്രകാരം വീക്ഷിക്കാൻ കഴിയും. ഇതിന് അവർ സിദ്ധധർമ്മമെന്നും സാധ്യധർമ്മമെന്നും പേർ പറയുന്നു.

യേ ച വേദവിദോ വിപ്രാഃ
യേ ചാധ്യാത്മവിദോ ജനാഃ
തേ വദന്തി മഹാത്മാനം
കൃഷ്ണം ധർമ്മം സനാതനം.

വൈദികരായ ദ്വിജന്മാരും അദ്ധ്യാത്മവേദികളും മഹാത്മാവായ ശ്രീകൃഷ്ണഭഗവാൻതന്നെയാണു സനാതനധർമ്മമെന്നു പറയുന്നെന്നു സാരം. ധർമ്മത്തിന്റെ പരിനിഷ്ഠിതമായ രൂപം ഭഗവാൻതന്നെയാണ്, എന്നു മഹാഭാരതത്തിൽ പറയാൻ കാരണമെന്ത്? ധർമ്മം സുഖസാധനവും അധർമ്മം ദുഃഖഹേതുവുമാണെന്ന് എല്ലാവരും സമ്മതിക്കുന്നു. ഒരു ജീവിക്കു ലഭിക്കേണ്ട സുഖം ശാശ്വതമായി, സ്ഥിരമായി നിധിരൂപമായിരിക്കുന്ന ഭഗവാനിൽനിന്നു മാത്രം ലഭിക്കേണ്ടതാണെന്നു മനസ്സിലാക്കുമ്പോൾ ഭഗവാനെ സിദ്ധമായ ധർമ്മമെന്നു വൈഷ്ണവന്മാർ പറയുന്നു. സാധനത്തെ പലപ്പോഴും സാധ്യം തന്നെയാണെന്ന് ഉപചാരമായി പറയുന്നതു് വാക്യശാസ്ത്രത്തിലെ ശൈലിയാണ്, നെയ്യ് ആയുസ്സാണ്, കലപ്പ ജീവിതമാണ് എന്നെല്ലാം പറയുന്നതുപോലെ. അതുകൊണ്ട് ധർമ്മംമൂലം ലഭിക്കേണ്ട ഭഗവാനെത്തന്നെ ധർമ്മമായി പറയുന്നു. എന്നു മാത്രമല്ല, ലോകാനുഗ്രഹതല്പരനായ ജഗദീശ്വരൻ പ്രസന്നനായി ജീവികൾക്കു കർമ്മാനുസാരമായ പുണ്യപ്രേരണയും ധർമ്മാചരണത്തിനുള്ള സദ്ബുദ്ധിയും നൽകുന്നു. അതുകൊണ്ട് സിദ്ധധർമ്മമാണ് ഭഗവാൻ എന്നു നിശ്ചയിക്കുന്നതു യുക്തംതന്നെ.

സ്വാമി വിമലാനന്ദ.

# കാരുണ്യം ചൊരിയട്ടെ!

[കേക]

എണ്ണമില്ലാതെയുള്ള ജന്മങ്ങളെടുത്തേററം
കേണഹോ ഭവാബ്ധിയിലുഴലും ജീവികൾക്കു്
പുണ്യപാപങ്ങൾ ഒപ്പമണഞ്ഞീടുന്ന നേരം
പുണ്യമാർന്നൊരു നരജന്മമാം പോതം കിട്ടും.

തിരുനാമമാം ദിവ്യമുദ്രണമെടുത്തു താ-
നറപ്പേറിന മഹാനൌകയാമതിൽക്കേറി,

ഗുരുവാം കപ്പിത്താനിൽ സർവ്വഭാരവുമർപ്പി-
ച്ചുറച്ചങ്ങിരുന്നാലൊ, പരക്കം പാഞ്ഞിടാതെ

ഗുരുവിൻ കാരുണ്യത്താലവനങ്ങെത്തിച്ചേരാം
ഹരിതൻപാദാബ്ജത്തിൽ—നിർവ്വാണസാമ്രാജ്യത്തിൽ!

ഘോരമാം പ്രകൃതിതൻ ചക്രവാതത്തിൽപ്പെട്ടു
ചെരിയാൻ ഭാവിക്കുന്നു കപ്പലെന്നിരിക്കിലൊ

ഹരിതന്നുടെയനുകമ്പയാം സമീരനാൽ
ശരിക്കങ്ങണഞ്ഞുമാർപ്പവത്തെ തൻപാദത്തിൽ

തരിക്കാം ഭവാർണ്ണവമെത്രയുമെളുപ്പത്തിൽ
മുരവൈരിതൻ നാമം കീർത്തിക്കിൽ നിരന്തരം

ഒരുങ്ങുന്നില്ലാ ലോകമായതി,ന്നതുമൂല-
മുരുസംസാരമാകുമാഴിയിൽ പതിക്കുന്നു.

നിധിയെന്നോണം നാമം നാവിന്മേൽ സൂക്ഷിച്ചിടിൽ
നിധനഭയാലവനൊട്ടുമേ വലഞ്ഞീടാ

നിമിഷമല്ലംപോലും കളഞ്ഞീടാതെ രമാ-
രമണൻ തന്നാമങ്ങൾ കീർത്തനം ചെയ്തീടുവാൻ

ചിന്മയനാകും സാക്ഷാൽ മാരുതപുരാധീശൻ
നമ്മളിലനാരതം കാരുണ്യം ചൊരിയട്ടെ!

ഭക്തവത്സല, ശൌരേ! ഗോവിന്ദ, മുരാന്തക!
മുക്തിദായക വിഭോ, പാവനനാമരൂപിൻ!

നാരായണ

ആഞ്ഞം മാധവൻ നമ്പൂതിരി,
ഗുരുവായൂർ.

# നാമജപം

മോക്ഷമാർഗ്ഗമെന്ന നിലയിൽ, കലിയുഗത്തിൽ, നാമസങ്കീർത്തനത്തിന്റെ മാഹാത്മ്യത്തെപ്പററി ശാസ്ത്രങ്ങൾ ഘോഷിക്കുന്നു. നാമോച്ചാരണത്തോടുകൂടി ഈശ്വരസാക്ഷാത്ക്കാരത്തിന്നു വേണ്ടി തീവ്രമായ ശ്രദ്ധയും ഉണ്ടായിരിക്കേണം. നാമപാരായണപരിശുദ്ധനായി, പാപം ചെയ്യയില്ലെന്നുള്ള ദൃഢനിശ്ചയത്തോടുകൂടി നാമസങ്കീർത്തനം ചെയ്യണം. "ഈശ്വരാ! ഐശ്വര്യം പ്രസിദ്ധി മുതലായ പ്രാപഞ്ചിക വിഷയങ്ങളിൽനിന്നു് എന്റെ മനസ്സിനെ വേർപെടുത്തിത്തരേണമേ" എന്നു സർവ്വാത്മനാ കണ്ണുനീരോടുകൂടി, ഭഗവൽപാദങ്ങളിൽ മനസ്സിനെ സമർപ്പിക്കണം.

പരിപാവനമായ ഈശ്വരനാമങ്ങൾ ഉച്ചരിക്കുന്നവരുടെ ദേഹത്തിൽനിന്നു് പാപങ്ങൾ പറന്നുപോകുന്നു. പാപങ്ങളാകുന്ന പറവകൾ ദേഹവൃക്ഷത്തിന്മേൽ താമസമുറപ്പിച്ചിരിക്കുന്നു. ഉച്ചത്തിൽ കൈമുട്ടുന്നതുപോലെയാണു് നാമജപധ്വനി. കൈമുട്ടുന്ന ശബ്ദം കേട്ടാൽ പാപപ്പറവകൾ ദേഹവൃക്ഷം വിടുന്നു.

ഒരു മൈതാനിയിലുള്ള ജലാശയത്തിലെ വെള്ളം, സൂര്യോഷ്ണത്താൽ ക്രമേണ ആവിയായി, ഒടുക്കം മുഴുവനും വററിത്തീരുന്നതുപോലെ, പാപമാകുന്ന വെള്ളവും നാമസങ്കീർത്തനമാകുന്ന സൂര്യകിരണങ്ങളുടെ ശക്തിയാൽ, ക്രമേണ വററിത്തീർന്നുപോകുന്നു. നാമജപം നിത്യേന പരിശീലിക്കേണം.

ദൈവനാമമാകുന്ന വിത്തിന്നുള്ളിൽ അചിന്ത്യമായ ശക്തിയുണ്ടു്. ആ ശക്തി അജ്ഞാനത്തെ നശി

പ്രബുദ്ധകേരളം

പ്പിക്കുന്നു. വിത്തും അതിൽനിന്നു പുറത്തുവരുന്ന മുളയും പ്രഥമദൃഷ്ടിയിൽ വളരെ മൃദുവാണെങ്കിലും അതിന്റെ വേരുകൾ കഠിനമായ കല്ലിനെപ്പോലും തുളച്ചു സർവ്വത്ര പടർന്നുപിടിച്ചു, ക്രമേണ വിത്തു്തന്നെ വന്മരമായിത്തീരുന്നു. സാധാരണ കേൾക്കുന്ന നാമങ്ങളാണെങ്കിലും യാതൊരു ശക്തിയുമില്ലെന്നു തോന്നിയേക്കാമെങ്കിലും അവ ഈശ്വരനാമങ്ങളാകയാൽ അവയിൽ അചിന്ത്യവും അനന്തവുമായ ശക്തി അടങ്ങിയിട്ടുണ്ടു്.

നാമം ജപിക്കുന്നവർ ക്രമേണ പരിശുദ്ധന്മാരായിത്തീരുന്നു. ലോകനന്മക്കുവേണ്ടി ലീലാമാനുഷവിഗ്രഹം സ്വീകരിച്ച ജഗദീശ്വരൻ രാമകൃഷ്ണാദ്യവതാരങ്ങൾ സ്വയമേവ കൈക്കൊള്ളുന്നു. ഭക്താനുഗ്രഹത്തിനായും, ഭക്തവാത്സല്യാദി ഗുണങ്ങൾ പ്രകാശിപ്പിച്ചു ഭക്തന്മാരെ തന്നിലേക്കാകർഷിപ്പാനും അതാതു കാലങ്ങളിൽ ഭഗവാൻ അനുഷ്ഠിക്കുന്ന ലീലകൾ, പാടുന്നതും കേൾക്കുന്നതും ഏതുകാലത്തും മനോനൈർമ്മല്യത്തിനും, പാപപരിഹാരത്തിനും രാമസങ്കീർത്തനംപോലെതന്നെ അത്യാവശ്യമാണു്.

ജീവിതത്തിന്റെ അന്ത്യഘട്ടത്തിൽ നാമംജപിച്ചു നന്നായിത്തീരാമെന്നു കരുതി യൌവ്വനദശയിൽ നാമസങ്കീർത്തനം നിർത്തിവയ്ക്കരുതു്. ദേഹത്തിനു ആരോഗ്യവും മനസ്സിനു് ബലവും ഉള്ളതായ യൌവ്വനദശയിൽതന്നെ നാമസങ്കീർത്തനത്തെ ആശ്രയിച്ചു, അതു പരിശീലിക്കണം. ദേഹാസ്വാസ്ഥ്യവും മനോദൌർബ്ബലതയും ബാധിക്കുന്ന വാർദ്ധക്യത്തിൽ എത്തിച്ചേരുമ്പോഴേക്കും, നാമസങ്കീർത്തനത്തിൽ ദൃഢതയും, അടിയുറച്ച വിശ്വാസവും വന്നുചേരുവാനായി, കുട്ടിക്കാലത്തുതന്നെ സർവ്വാഭീഷ്ടപ്രദമായ ഈശ്വരനാമസങ്കീർത്തനം ചെയ്തുതുടങ്ങണം.

“ഒന്നുരിയാടുവതിന്നിടകിട്ടാ
വന്നാൽ യമഭടർ, നാരായണജയ”

എന്ന രീതിയിലുള്ള അന്ത്യകാലത്തിൽ, മനുഷ്യന്റെ സ്ഥിതി, തത്തയുടെ മേൽ പൂച്ച ചാടി വീണതുപോലെയാണു്. കൂട്ടിൽ സ്വൈരമായിരുന്നു്, പാലും, പഴവും ഭക്ഷിക്കുമ്പോൾ “കൃഷ്ണാ, രാമ, ഗോവിന്ദ,” “രാമകൃഷ്ണ ഗോവിന്ദാ” എന്നിങ്ങനെ മധുരസ്വരത്തിൽ തത്ത കൊഞ്ചിക്കൊണ്ടിരിക്കും. പൂച്ച ചാടി വീണാൽ അതു് സ്വാഭാവികമായി “ക്രേം ക്രേം” എന്നു രണ്ടു മൂന്നുപ്രാവശ്യം നിസ്സഹായമായി കരഞ്ഞു കരച്ചിലടങ്ങുകയും ചെയ്യും. അതുപോലെ മരണസമയത്തു് അന്തകഭടന്മാർ അടുത്തുവന്നാൽ സാധാരണക്കാർ ഭയപ്പെട്ടു് നാമം ജപിക്കാൻ നാവുപൊന്താതെ കരഞ്ഞുംകൊണ്ടു് ഈ ലോകം വിടേണ്ടിവരും.

വാർദ്ധക്യകാലത്തിൽ മനസ്സു് എപ്പോഴും ഈശ്വരമയമാക്കി വയ്ക്കണം. കുളി കഴിഞ്ഞാൽ ആന അതിന്റെ പുറത്തു് തുമ്പിക്കൈകൊണ്ടു് തന്നത്താൻ പൂഴിവാരിയിട്ടു് മലിനപ്പെടുത്തും. കുളികഴിഞ്ഞ ഉടനെ പന്തിയിൽ തളച്ചാൽ, മണ്ണുവാരിയിടുകയില്ല. അതുപോലെ, അന്ത്യദശയായ വാർദ്ധക്യത്തിൽ വിശേഷിച്ചും ഈശ്വരസ്മരണ ചെയ്താൽ, ഈശ്വരമയമായ മനസ്സോടുകൂടി ഇഹലോകം വിടാം.

നാമജപത്താൽ നിസ്സംശയം ഈശ്വരനെ പ്രാപിക്കാം. നാമരതനായ ഭക്തനു് ഈശ്വരകാരുണ്യം സിദ്ധിക്കും. ഈശ്വരകാരുണ്യം സിദ്ധിച്ചാൽ ഈശ്വരദർശനവും സുസാദ്ധ്യമാകും.

കരയിലുള്ള ഒരു വൃക്ഷത്തോടുബന്ധിച്ച ഒരു തടിമരം അഗാധമായ കടലിലുണ്ടെന്നു വിചാരിക്കുക. ചങ്ങലയുടെ കണ്ണികളാകുന്നു നാമങ്ങൾ, തടിമരത്തെ ഈശ്വരനോടും ഉപമിക്കുക. ചങ്ങലയുടെ ഓരോ കണ്ണിപിടിച്ചു കീഴ്പ്പോട്ടിറങ്ങിയാൽ, തടിമരം തൊടുവാൻ സാധിക്കുന്നു. നാമങ്ങളാകുന്ന ചങ്ങലക്കണ്ണികളുടെ അററത്താണു് ഈശ്വരൻ.

ആരാധനയേക്കാൾ പ്രധാനമായതു് നാമജപവും, നാമജപത്തേക്കാൾ ശ്രേഷ്ഠം ധ്യാനവും ധ്യാനത്തേക്കാൾ വലുതു് ഭാവവും, ഭാവത്തേക്കാൾ ശ്രേഷ്ഠം മഹാഭാവവും പ്രേമവുമാണു്. ഈശ്വരനെ ബന്ധിക്കാനുള്ള പാശം പ്രേമമാണു്.

(ശ്രീരാമകൃഷ്ണദേവന്റെ ആശയങ്ങൾ)

# യാഥാൎത്ഥ്യത്തെ നേരിടുക.

മണലിൽ തല പൂഴ്ത്തി ശത്രുക്കളെ കണ്ടില്ലെന്നു നടിച്ചു രക്ഷ തേടുവാനുദ്യമിയ്ക്കുന്ന ഒട്ടകപ്പക്ഷി കണക്കായിത്തീരുകയേ ഉള്ളു നഗ്നയാഥാൎത്ഥ്യങ്ങളെ അവഗണിച്ചുകൊണ്ടു് ചില മിഥ്യാബോധങ്ങളും വെച്ചു പ്രവൃത്തി തുടരുന്നതായാൽ. ആദൎശങ്ങളും എത്രയും ആവശ്യമായവതന്നെ. എന്നാൽ പ്രയത്നത്തിനുള്ള കഴിവുകളെക്കൂടി കണക്കിലെടുക്കേണ്ടതായിട്ടുണ്ടു്. ശക്തിക്കനുസരിച്ചേ ആൎക്കും പുരോഗമിക്കുവാൻ സാധിക്കൂ. ഒരു ജനതയുടെ പ്രവൃത്തിപഥത്തെക്കുറിച്ചു തീരുമാനമെടുക്കുമ്പോഴും, അതിലെ വിവിധതരക്കാരായ ആളുകളുടെ പലതരം നിലകളേയും പരിഗണിക്കേണ്ടതുണ്ടു്. ഒരേ തൊപ്പി എല്ലാ തലയ്ക്കും പാകമാക്കാൻ പററുന്നതല്ല. തൊപ്പിക്കു ശരിപ്പെടത്തണം തല എന്നു വരുന്നതു് ആപൽകരംതന്നെ. വൈവിധ്യത്തിനു വേണ്ടത്ര ഗണന നൽകിക്കൊണ്ടു്, ഒട്ടാകെയുള്ള അഭിവൃദ്ധി കൈവരുത്തത്തക്ക പരിപാടികളാണു് ആവശ്യമായിട്ടുള്ളതു്.

നാം ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും പാശ്ചാത്യസമ്പൎക്കഫലമായുണ്ടായിത്തീൎന്നിട്ടുള്ള സംഭവഗതികളെ സധൈര്യം നേരിടേണ്ടതുണ്ടു്. ലൗകികസംഗതികളെ തീരെ വിസ്മരിച്ചുകൊണ്ടുള്ള ആദ്ധ്യാത്മികനില സ്വീകരിക്കുവാൻ തരപ്പെടാത്ത നിലയിലാണു് ഇന്നു ലോകത്തിന്റെ നില. ശാസ്ത്രത്തിനു മതത്തിന്റെ സ്ഥാനം ആക്രമിച്ചെടുപ്പാൻ സാദ്ധ്യമല്ലെന്നതു തീൎച്ചയാണു്. മനുഷ്യന്റെ ആന്തരികാവശ്യങ്ങളെ തൃപ്തിപ്പെടുത്തുവാൻ എത്രതന്നെ പുറമെ തപ്പിയാലും മതിയാവുന്നതല്ലെന്നതു് നിഷേധിക്കാനാവതല്ല. എന്നാൽ ശാസ്ത്രീയമായ അന്വേഷണപാടവം മതകാര്യങ്ങളിലേയ്ക്കു സംക്രമിപ്പിക്കുന്നതു ഗുണകരമായിത്തീരുകയും ചെയ്യും. ഈ യാഥാൎത്ഥ്യബോധം ഇന്നു പരക്കെ സ്വീകരിക്കപ്പെടേണ്ടതായിട്ടുണ്ടു്.

ആത്മികമായ നേട്ടങ്ങളും മാത്രമാണു് ശാശ്വതങ്ങളും ഉത്തമങ്ങളുമെന്നതിൽ സംശയിക്കാനില്ല. ത്യാഗം തന്നെയാണു ശരിയായ ലാഭം. എന്നാൽ സാധാരണന്മാൎക്കു കുറെയൊക്കെ ജീവിതസുഖസൗകര്യങ്ങളും സമൃദ്ധമായുണ്ടായാൽ മാത്രമേ ഉപരിനിലകളെ പ്രാപിക്കുവാനുള്ള അവരുടെ ആഗ്രഹത്തിനു ശരിയായ ശക്തി ലഭിക്കു. പൊതുജനങ്ങളുടെ ജീവിതാഭിലാഷങ്ങളെ ആദൎശത്തിന്റെ പേരിൽ അടിച്ചമൎത്തുവാൻ തുനിയുന്നതു് അനൎത്ഥത്തിന്നേ ഇടവരുത്തൂ. സാധാരണക്കാരുടെ അഭിവാഞ്ഛകളും അവഗണനയിൽ പെടുത്തിയതാണു് ഭാരതത്തിന്റെ പൊതുവിലുള്ള ഉന്നമനത്തിനു ഹാനികരമായിത്തീൎന്നതെന്ന വാസ്തവം കാര്യമറിഞ്ഞവർ എടുത്തുകാട്ടിയിട്ടുണ്ടു്.

ഏതായാലും തങ്ങളുടെ ആവശ്യാവകാശങ്ങളെക്കുറിച്ചു പൊതുവിൽ പണ്ടത്തേക്കാളും ഒരുണർവുണ്ടായിക്കഴിഞ്ഞിട്ടുണ്ടു്. മനുഷ്യന്റെ കഴിവുകളെ പലതരത്തിലും വികസിപ്പിക്കുവാനുള്ള സാധ്യതകളും സൗകര്യങ്ങളും സമൃദ്ധമായിത്തീൎന്നിരിക്കുന്നു. ലൗകികാഭിവൃദ്ധിയെ നിഷിദ്ധമാക്കിക്കൊണ്ടുള്ള ആത്മികവികസനമോ, ആത്മികമായ ഉയൎച്ചയെ വലിച്ചു താഴ്ത്തുമാറുള്ള ഭൗതികോൽകൎഷമോ രാജ്യത്തിന്റെ സമഗ്രമായ ഉന്നതിക്കു് ഉതകുന്നതല്ലെന്നു പ്രത്യേകം ഓൎമ്മിക്കേണ്ടതാണു്.

ആദൎശത്തിന്റെ മഹിമയെക്കുറിച്ചു പരിഗണിക്കുന്ന പക്ഷം, ഈശ്വരസാക്ഷാൽകാരമെന്നതിനേക്കാളും മറെറാന്നില്ലെന്നതു ശരിതന്നെ. ഒരു ലക്ഷ്യമില്ലാത്ത ജീവിതം അൎത്ഥശൂന്യമാണു്. നാശരൂപമായ ദൃശ്യപ്രപഞ്ചത്തിൽ മാത്രം ദത്തശ്രദ്ധനായി, നാനാതരത്തിൽ ഭ്രമിച്ചു്, കാമോപഭോഗങ്ങളിൽ മുങ്ങി മയങ്ങി കാലം കഴിച്ചുകൂട്ടുന്നതു വിശേഷബുദ്ധിയുടെ അടയാളമായെടുക്കാവുന്നതല്ല. ഈശ്വരനെസ്സംബന്ധിച്ചും അനശ്വരതയെക്കുറിച്ചും എന്തെല്ലാം സംശയങ്ങളും ഊഹാപോഹങ്ങളും വാദപ്രതിവാദങ്ങളും ഉണ്ടായാലും, അവയുടെ അസ്തിത്വത്തെ അനുഭവിച്ചറിഞ്ഞ മഹാന്മാർ ഉള്ളിടത്തോളം കാലം അത്തരം തത്വങ്ങളും

അടിയുറച്ചവയായിത്തന്നെ നിലകൊള്ളുമെന്നുറപ്പിക്കാം. ആത്മാനുഭൂതി നേടിയവർ ഏതു കാലത്തോ രാജ്യത്തോ ഉള്ളവരായാലും പാരിടത്തിന്നാകെ ഉണർവും ഉത്തേജനവും നൽകുന്ന ഒരു ശാശ്വതദിവ്യശക്തിയാണ് ഇതിന്നാധാരമെന്ന സത്യപ്രകാശത്തെ മറ നീക്കി വെളിപ്പെടുത്തിയിട്ടുള്ളവരാണ്. ഈ പരമാർത്ഥങ്ങളെ ശബ്ദജാലവിദ്യകൊണ്ടു തട്ടിനീക്കാവതല്ല. മരണത്തിനു മാറിക്കൊടുക്കാത്ത ഏക വസ്തു ആത്മാവുതന്നെ. ഈ അനുഭവത്തിലെത്തിച്ചേരുന്നതുതന്നെയാണ് സർവ്വവിധകർമ്മങ്ങളുടേയും അന്തിമലക്ഷ്യമായിത്തീരേണ്ടതു്. ഇതു മാത്രമാണു പരമധർമ്മം.

പക്ഷേ, ഒരു ചാട്ടത്തിൽ അവിടേയ്ക്കെത്താമോ? അറിവില്ലായ്മകൊണ്ടു് അന്ധന്മാരായിത്തീർന്നവരാണ് ജനങ്ങളധികവും. ഹിതവും അഹിതവും വേർതിരിച്ചറിയാൻ പ്രയാസം. ആഗ്രഹങ്ങളാണ് അവരെ നയിക്കുന്നത്. അവയെ അകററുന്നതു് അത്ര എളുപ്പമല്ല. എന്നാൽ അവയിലൂടെ വേണം അവയെ അതിക്രമിക്കുവാനെന്നാണിരിക്കുന്നതു്. ഭോഗാനുഭവം ത്യാഗത്തിലേയ്ക്കു നയിക്കുന്ന മട്ടിലായിത്തീരണം. ജീവിതത്തിലെ നാനാരംഗങ്ങളിലും ആത്മനിയന്ത്രണത്തിനുതകുന്ന നിയമങ്ങളുടെ വ്യവസ്ഥ ഈ വസ്തുതയെ ആസ്പദിച്ചുള്ളതാണ്. ഈശ്വരപ്രാപ്തി ത്യാഗംകൊണ്ടേ കൈവരൂ. ധനദേവതയെ ആസക്തിയോടെ മുറുകെപ്പിടിക്കുന്നതിനൊപ്പം തന്നെ ദൈവത്തെയും കൈവശമാക്കാമെന്ന മോഹം ഫലിക്കുന്നതല്ല. ത്യാഗത്തിൽ സിദ്ധിവന്നുവെന്നതിനുള്ള തെളിവു് മനസ്സിൽനിന്നു് ആഗ്രഹങ്ങളൊക്കെ നീങ്ങിയെന്നുള്ളതാണ്. ഇതു സ്വാഭാവികമായി വന്നു ചേരണം. നിർബ്ബന്ധംകൊണ്ടു സാധിക്കാവതല്ല. മററുള്ളവരെ ഒപ്പിക്കുവാൻവേണ്ടി കാട്ടിക്കൂട്ടുന്നതുമിഥ്യാചരണമേ ആവൂ. അത്തരക്കാർക്കു് ഒട്ടാകെ നഷ്ടമേ പററൂ. ഉഭയഭ്രഷ്ടന്മാരുടെ കൂട്ടത്തിലാണ് അവരുടെ സ്ഥാനം. ജീവിതത്തിലെ കയ്പും മധുരവും കുറെയൊക്കെ അനുഭവപ്പെട്ടാലേ അതിന്റെ കഴമ്പില്ലായ്മ മനസ്സിൽ മായാത്തവിധം പതിയൂ. അതുകൊണ്ടാണ് സുഖാനുഭവങ്ങൾക്കു സാധാരണക്കു ധാരാളം അവസരങ്ങൾ നൽകേണ്ടതുണ്ടെന്നു വന്നിട്ടുള്ളതു്. അതുകൊണ്ടു രാജസശക്തികളെ പോഷിപ്പിക്കേണ്ട കർത്തവ്യം ഒഴിച്ചുകൂടാത്തതായിത്തീർന്നിരിക്കുന്നു. രാജ്യത്തിന്റെ സമ്പത്തും സുഖസൌകര്യങ്ങളും ആവുന്നത്ര വികസിപ്പിക്കേണ്ടതുണ്ടു്. അതിലേയ്ക്കു ഭൗതികശാസ്ത്രത്തിന്റെ സഹായം നിർലോഭം നമുക്കു സ്വീകരിക്കാം. അതോടൊപ്പംതന്നെ ആത്മലാഭത്തിലേയ്ക്കു സഹായകമായിത്തീരത്തക്കവിധത്തിലായിരിക്കണം ഭോഗാഭിലാഷങ്ങളെ തിരിച്ചുവിടുന്നതു്. ഭാരതത്തിന്റെ ഈ രംഗത്തിലുള്ള അനുഭവങ്ങളെ ലോകസമക്ഷം പ്രകാശിപ്പിക്കുന്നതോടൊപ്പം പാശ്ചാത്യരുടെ ഭൗതികോൽകർഷം നമ്മുടെ മഹനീയാദർശത്തിന്നനുയോജ്യമായ വിധം കൈക്കൊള്ളേണ്ടതെങ്ങനെയെന്ന പ്രായോഗികപദ്ധതിയുടെ ആവിഷ്കരണവും നമുക്കു സ്വീകരിക്കേണ്ടതുണ്ടു്. യാഥാർത്ഥ്യങ്ങളെ കണ്ടില്ലെന്നു നടിക്കുകയല്ല, അവയെ സധൈര്യം നേരിട്ടു കാലാനുകൂലമായ പരിഷ്കാരപൂർവ്വം ആദർശപ്രാപ്തിക്കിടവരുത്തുകയാണ് ഉചിതമായ പ്രവൃത്തിമാർഗ്ഗം. ദിവ്യചൈതന്യത്തിന്റെ നാനാവിധത്തിലുള്ള വിളക്കമാണു പ്രപഞ്ചമാകെയെന്ന ബോധം ഉറച്ചുവരുന്നതോടുകൂടി ഏതു രംഗത്തിലും താളം തെററാതെ നടനം ചെയ്യുവാനുള്ള കെൽപ്പു കൈവരാതിരിക്കയില്ല. യാഥാർത്ഥ്യങ്ങളെ കണക്കിലെടുത്തുകൊണ്ടുതന്നെ ആദർശലബ്ധിക്കിടവരുമാറു നമ്മുടെ മുന്നേററം സാഫല്യമടയട്ടെ.

പി. ജി. എം.

## പൂന്താനഗീതാ

ശ്രീഗുരോഃ കൃപയാസ്മാകം ജിഹ്വാഗ്രേ വർത്തതാം സദാ
പാവനം ഭഗവന്നാമ മർത്ത്യജന്മാർത്ഥസിദ്ധയേ! 1

ഗുരുനാഥന്റെ കരുണയാൽ നരജന്മം സഫലമാവാൻ പുണ്യമായ ഭഗവന്നാമം നമ്മുടെ നാവിൽ തലപ്പത്തു് എപ്പോഴും വാണരുളട്ടെ!

ന ഹി ജായാമഹേ സാകം, നച സാകം മ്രിയാമഹേ;
മധ്യേ സംമിളിതാ ഏവം വൃഥാ സ്പർധാമഹേ വയം. 2

നാം പിറക്കുന്നതു് ഒന്നിച്ചല്ല, മരിക്കുന്നതും ഒരുമിച്ചല്ല. ഇടയ്ക്കുവെച്ചു് ഇങ്ങനെ കൂടിച്ചേർന്നിരിക്കുന്ന നമ്മൾ വെറുതെയാണു് മത്സരിക്കുന്നതു്.

കിം ഭൂതം ന വിജാനീമഃ, കിം ഭാവ്യം നാവഗമ്യതേ;
നാപി വിദ്മഃ കദാ നശ്യേദ്ദൃശ്യമാനമിദം വപുഃ. 3

എന്തേ മുമ്പു നടന്നതെന്നു നമുക്കു രൂപമില്ല; എന്താണിനി വരാൻ പോകുന്നതെന്നു നമുക്കറിയില്ല. ഇക്കാണുന്ന ഉടൽ എന്നാണൊടുങ്ങുന്നതെന്നും നമുക്കു നിശ്ചയമില്ല.

ഹർമ്യാഗ്രസ്ഥോ മഹീപാലോ ഭിക്ഷാപാത്രീ ഭവേത് ക്ഷണാത്;
അദ്യാക്ഷിമാർഗേ രാജന്തോ ദൃശ്യന്തേ നോത്തരക്ഷണേ. 4

മാളികമുകളിലേറിയ മന്നവൻ ഞൊടികൊണ്ടു പിച്ചച്ചട്ടിയേന്തുന്നവനായിത്തീരുന്നു. ഇപ്പോൾ കണ്ണിനു മുമ്പിൽ മിന്നുന്നവരെ അടുത്ത നിമിഷത്തിൽ കാണാതെകണ്ടാവുന്നു.

ദൃശ്യമാനം മൃഷാഭൂതമേതത് സർവ്വം വിനങ്ക്ഷ്യതി;
ദൃഷ്ട്വാ കേചിദ്വിജാനന്തി ദൃഷ്ട്വാപി നഹി കേചന. 5

ഇക്കാണായതൊന്നും സത്യമല്ല; എല്ലാം നശിക്കും. ചിലർക്കു് ഇപ്പരമാർത്ഥം കണ്ടാൽ തിരിയും; ചിലർക്കു കണ്ടാലും തിരിയില്ല.

കൃച്ഛ്രലബ്ധം മനുഷ്യായുഃ ക്ഷീയതേ പ്രതിവാസരം;
ദൃഷ പ്രസാദാ മഹാതൃഷ്ണാ വർധതേ ചോത്തരോത്തരം. 6

പണിപ്പെട്ടുകിട്ടിയ പുരുഷായുസ്സു നാൾക്കുനാൾ ചുരുങ്ങിവരുന്നു. എന്തായാലുമടങ്ങാത്ത അതിമോഹം പിന്നെപ്പിന്നെ ഏറുകയും ചെയ്യുന്നു.

വിഷ്ഠായാം കതി ജന്മാനി, കതിജന്മാനി വാരിണി,
മൃത്സ്നായാം കതിജന്മാനി ഭൂതകാലേ ഗതാനി നഃ. 7

എത്ര ജന്മങ്ങൾ മലത്തിലും എത്ര ജന്മങ്ങൾ വെള്ളത്തിലും എത്ര ജന്മങ്ങൾ മണ്ണിലും നമുക്കു് ഇതിനുമുമ്പെ കഴിഞ്ഞിരിക്കുന്നു!

മഹീധരാണാം കീടാനാം ജലജാനാം പതത്രിണാം
തിരശ്ചാമപി ജന്മാനി കതിയാതാനി നഃ പുരാ! 8

മലകളുടേയും പുഴുക്കളുടേയും ജലചരങ്ങളുടേയും പറവകളുടേയും മൃഗങ്ങളുടേയും എത്രജന്മങ്ങൾ നമുക്കു പണ്ടു കഴിഞ്ഞിരിക്കുന്നു!

ഏവം ജനനകോടീനാമന്തേ ഭാഗ്യേന കേനചിൽ
ലബ്ധമേതന്മനുഷ്യായുർ മാ മാ ക്ഷിപത നിഷ്ഫലം. 9

ഇങ്ങനെ അനവധി കോടി ജന്മങ്ങൾക്കുശേഷം ഒടുവിൽ എന്തോ ഭാഗ്യത്താൽ കൈവന്നിരിക്കുന്ന ഈ മനുഷ്യായുസ്സിനെ ഒരിക്കലും വെറുതെ തുലയ്ക്കാതിരിക്കുവിൻ!

പ്രബുദ്ധകേരളം

വേദൈഃ പുരാണൈരാചാര്യൈര്യോഗീന്ദ്രൈശ്ചോപശിക്ഷിതം
നാമധേയം മുകുന്ദസ്യ സംകീര്‍ത്തയത ഹേ നരാഃ! 10

വേദങ്ങളാലും പുരാണങ്ങളാലും ആചാര്യന്മാരാലും യോഗീന്ദ്രന്മാരാലും ഉപദേശിക്കപ്പെട്ട ഭഗവന്നാമത്തെ ഹേമനുഷ്യരേ, കീര്‍ത്തിയ്ക്കുവിന്‍!

ഭഗവന്നാമപീയൂഷേ മൃതി ദുഃഖവിനാശകേ
സുലഭേ സതി ഭൂമൗ തത്കതോ മര്‍ത്യൈര്‍ന സേവ്യതേ? 11

മരണദുഃഖത്തെ തീര്‍ക്കുന്ന ഭഗവന്നാമാമൃതം ഊഴിയില്‍ സുലഭമായിരിക്കെ മര്‍ത്യര്‍ എന്തുകൊണ്ടതിനെ സേവിക്കുന്നില്ല?

ഗായന്തഃ കൃഷ്ണനാമാനി മുഞ്ചന്തോഽശ്രുസുധാകണാന്‍
നൃത്യന്തോ മത്തവന്മര്‍ത്യാ ഭക്തിവീചിഷു ഖേലത. 12

അല്ലയോ മര്‍ത്യരേ, നിങ്ങള്‍ കൃഷ്ണന്റെ തിരുനാമങ്ങള്‍ പാടിക്കൊണ്ടും ആനന്ദാശ്രുക്കള്‍ പൊഴിച്ചുകൊണ്ടും മത്തനെപ്പോലെ നൃത്തംചെയ്തുകൊണ്ടും ഭക്തിത്തിരമാലയില്‍ നീന്തിക്കളിക്കുവിന്‍!

ആലോക്യ സജ്ജനാന്‍ സദ്യോ ലജ്ജാം ഹിത്വാ തദംഘ്രിഷു;
ദണ്ഡവത് പതിതാസ്സന്തോ ഭക്ത്യാ ലുഠത മാനവാഃ! 13

ഹേ മനുഷ്യരെ നിങ്ങള്‍ സജ്ജനങ്ങളെക്കണ്ടാലുടനെ നാണക്കേടുകൂടാതെ ഭക്തിപൂര്‍വ്വം അവരുടെ ചേവടികളില്‍ വടിപോലെ വീണുരുളുവിന്‍!

ആ ബ്രഹ്മസ്തംബ പര്യന്താന്‍ സര്‍വ്വാനപി ശരീരിണഃ
ബ്രഹ്മഭാവേന പശ്യന്തസ്സംഭാവയത മാനുഷാഃ! 14

മനുഷ്യരേ നിങ്ങള്‍ ബ്രഹ്മാവുതൊട്ടു പുല്‍ക്കൊടിവരെയുള്ള സകല ജീവജാലങ്ങളേയും ബ്രഹ്മമായിക്കണ്ടുകൊണ്ടു ബഹുമാനിക്കുവിന്‍!

ഹസ്തഗേ നിഗമാന്താര്‍ത്ഥ കോശഗേഽര്‍ത്ഥേ കഥം രുചിഃ?
കോ മാനയതി ഖദ്യോതം മധ്യാഹ്നാര്‍ക്കേ വിരാജതി? 15

വേദാന്തത്തിന്റെ അര്‍ത്ഥം കയ്യിലിരിക്കെ ഭണ്ഡാരത്തിലെ അര്‍ത്ഥത്തില്‍ എങ്ങനെ രുചിയുണ്ടാവും? മധ്യാഹ്നസൂര്യന്‍ മിന്നിത്തിളങ്ങുമ്പോള്‍ മിന്നാമിനുങ്ങിനെ ആരെങ്കിലും ആദരിക്കുമോ?

നന്ദാത്മജേ ഹൃദി ക്രീഡത്യന്യൈഃ കിം പ്രാകൃതാത്മജൈഃ?
ഭക്തസംഗസുഖേ ലബ്ധേ കോ വാഞ്ഛേദജ്ഞാതിസംഗമം? 16

നന്ദന്റെ ഉണ്ണി കരളില്‍ കളിയാടുമ്പോള്‍ പ്രാകൃതന്മാരായ ഉണ്ണികളെന്തിനു്? ഭക്തസംഗസുഖം കിട്ടിയാല്‍ പിന്നെ ആരെങ്കിലും ചാര്‍ച്ചക്കാരുടെ ചേര്‍ച്ചക്കു കൊതിക്കുമോ?

ജായാലാസ്യം കിമീക്ഷേരന്‍ മായാവിഭ്രമ സാക്ഷിണഃ?
അന്വിച്ഛേയുഃ പരം താതമീശ്വരാങ്കേശയാഃ കിമു? 17

മായയുടെ വിഭ്രമങ്ങളെ കണ്ടുകൊണ്ടിരിക്കുന്നവര്‍ ജായയുടെ വിലാസങ്ങളെ നോക്കുമോ? ഈശ്വരന്റെ മടിയില്‍ കിടന്നുകൊണ്ടിരിക്കുന്നവര്‍ വേറെ അച്ഛനെ അന്വേഷിക്കുമോ?

ഒാട്ടൂര്‍ ഉണ്ണിനമ്പൂതിരിപ്പാട്.

# ഉപനിഷത്തുകൾ സ്വാമി വിവേകാനന്ദന്റെ ദൃഷ്ടിയിൽ.

ലോകത്തിലെ ഏററവും പ്രാചീനഗ്രന്ഥങ്ങളായ വേദങ്ങളെ ജ്ഞാനകാണ്ഡമെന്നും കർമ്മകാണ്ഡമെന്നും രണ്ടായി വിഭജിക്കാം ശ്രേയോന്മുഖനായ മനുഷ്യന് ജീവിതത്തിൽ അപ്പോഴപ്പോഴായി അനുഷ്ഠിക്കേണ്ട യാഗാദികർമ്മങ്ങളെ വിശദീകരിക്കുന്ന ഭാഗമാണ് കർമ്മകാണ്ഡം. യാഗാദികർമ്മങ്ങളിൽനിന്നും വ്യതിചലിച്ച് ജ്ഞാനോന്മുഖനായ മനുഷ്യനെ സംബന്ധിച്ച കാര്യങ്ങളെപ്രതിപാദിക്കുന്ന ഭാഗമാണ് ജ്ഞാനകാണ്ഡം. വേദങ്ങളുടെ അന്തിമഭാഗമായ ജ്ഞാനകാണ്ഡത്തിലാണ് ഉപനിഷത്തുകൾ അന്തർഭവിക്കുന്നതു്.

മനുഷ്യമനസ്സിനു സാക്ഷാത്കരിക്കാൻ സാധിക്കുന്ന പരമവും ആത്യന്തികവുമായ സത്യവും അതിലേക്കുള്ള വിഭിന്നമാർഗ്ഗങ്ങളുമാണ് ഉപനിഷത്തുകളിലെ പ്രതിപാദ്യവിഷയം. ഉപനിഷത്തുകൾ ആയിരത്തിലധികമുണ്ടെങ്കിലും, അവയിലധികവും ഇതുവരെയും ലഭ്യമായിട്ടില്ല. സുലഭമായവയിൽതന്നെ പത്തെണ്ണമാണ് മുഖ്യമായി ഗണിക്കപ്പെട്ടിട്ടുള്ളതു്. പ്രമുഖന്മാരായ സിദ്ധാന്താവിഷ്കർത്താക്കൾ ദശോപനിഷത്തുകളെന്നു അറിയപ്പെടുന്ന ഇവയെയാണ് തങ്ങളുടെ സിദ്ധാന്തങ്ങൾക്ക് താങ്ങും തണലുമായി സ്വീകരിച്ചിട്ടുള്ളതു്. ഇവ ഈശം, കേനം, പ്രശ്നം, മുണ്ഡം, മാണ്ഡൂക്യം, കഠം, തൈത്തിരീയം, ശ്വേതാശ്വതരം, ഛാന്ദോഗ്യം, ബൃഹദാരണ്യകം എന്നിവയാണ്. ഇവയിൽ എല്ലാററിലും അവിശേഷേണ വേദങ്ങളുടെ പ്രധാനസന്ദേശം നമ്മൾക്ക ദർശിക്കാവുന്നതാണ്.

സ്വാമിജിയുടെ ദൃഷ്ടിയിൽ വേദങ്ങൾ, ഉപനിഷത്തുകൾ പ്രത്യേകിച്ചും, ആസ്വാദ്യവും രമണീയവുമായ കാവ്യങ്ങളുമാണ്. ഭാവനയുടെ പാരമ്യം നമുക്കവിടെ ദർശിക്കാം. "തമഃ ആസീത് തമസാ ഗൂഢമഗ്രേ" ("ആദ്യം അന്ധകാരത്തിൽ അന്ധകാരം ഒളിച്ചിരുന്നു") എന്ന ഭാഗം സ്വാമിജിയെ അത്യധികം ആകർഷിച്ചു. സ്വാമിജിയെ എന്നു തന്നെയല്ല, ഏതൊരാസ്വാദകനേയും അതിശയിപ്പിക്കുകയും ആനന്ദിപ്പിക്കുകയും ചെയ്യുന്ന ഒരു ഭാവനയാണിതു്. ഉഷസ്സൂക്തത്തിൽ ഉഷസ്സിനെ ഒരു സുന്ദരിയും യുവതിയുമായ നർത്തകിയായി ചിത്രീകരിച്ചിരിക്കുന്ന വൈദികകവിയുടെ കവിതാചാതുരി അവർണ്ണനീയംതന്നെ! കഠോപനിഷത്തിൽ പ്രകാശസ്വരൂപിയായ ആത്മാവിനെ പ്രതിപാദിക്കുമ്പോൾ,

"ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം
നേമാ വിദ്യുതോ ഭാന്തി കുതോ ഽയമഗ്നിഃ
തമേവ ഭാന്തമനുഭാതി സർവ്വം
തസ്യ ഭാസാ സർവ്വമിദം വിഭാതി"

(അവിടെ സൂര്യൻ പ്രകാശിക്കുന്നില്ല; ചന്ദ്രനോ നക്ഷത്രങ്ങളോ പ്രകാശിക്കുന്നില്ല; ഇടിമിന്നൽപോലും പ്രകാശം പരത്തുന്നില്ല. എന്നു വരുമ്പോൾ സാധാരണ അഗ്നിയെപ്പററി പറയണോ?....)

ഇതിലും സുന്ദരമായ ഒരു കാവ്യഭാവന എവിടെ ദർശിക്കുവാൻ സാധിക്കും? കവിതാസൌന്ദര്യത്തിൽ അത്യധികം ആകൃഷ്ടനായ സ്വാമിജി പറയുന്നു, "ലോകത്തിൽ ഇതിലും മഹത്തായ ഒരു കവിത ഉണ്ടാകുക സാധ്യമാണോ? ഒരിടത്തും ഇത്തരത്തിലുള്ള ഒരു കവിത നിങ്ങൾക്ക കാണുവാൻ സാധിക്കയില്ല" എന്നു്.

ഉപനിഷത്തിലെ വിഷയത്തെ ലക്ഷ്യമാക്കി സ്വാമിജി അതിൽ ബാഹ്യവും ആന്തരികവുമായ ഒരന്വേഷണം നടത്തി. അതുവരെ സാമാന്യജനങ്ങൾക്കജ്ഞാതമായിരുന്ന വിജ്ഞാനബിന്ദുക്കൾ വീണ്ടെടുത്തു്, സ്വാമിജി അമൂല്യങ്ങളായ അവയെ സാധാരണക്കാരന്റെ മുമ്പാകെ നിരത്തിവെച്ചു. ആശയുടേയും നിരാശയുടേയും തീവ്രസമരരംഗമായ ജീവിതത്തിൽ ശാന്തിയുടേയും സമാധാനത്തിന്റേയും അനല്പമായ

സന്ദേശങ്ങൾ അടിക്കടി ആവശ്യാനുസരണം നൽകുവാൻ ഉപനിഷത്തുകൾക്കു കരുത്തുണ്ടെന്നദ്ദേഹം ധീരധീരം ഉദ്ഘോഷിച്ചു. മനുഷ്യനിൽ അന്തർലീനമായിരിക്കുന്ന ശക്തിയെ ഉണർത്തി അവനെ ആശോന്മുഖനാക്കിത്തീർക്കുകയാണ് ഉപനിഷത്തുകൾ ചെയ്യുന്നത്. തന്റെ അപ്രമേയമായ ശക്തിയെപ്പററി ഉപനിഷത്തുകൾ ദ്വാരാ അനുഭവിച്ചറിഞ്ഞ സ്വാമിജി വികാരവായ്പോടെ വീണ്ടും വീണ്ടും പറയുന്നു. "ശക്തിയുടെ ഖനിയാണ് ഉപനിഷത്തുകൾ" എന്ന്.

കായികവും മാനസികവും ആദ്ധ്യാത്മികവുമായ സ്വാതന്ത്ര്യമാണ് മനുഷ്യനു വേണ്ടത്. അടിമത്തത്തിൽനിന്നും സ്വാതന്ത്ര്യത്തിലേക്കുയരണമെങ്കിൽ "ശക്തി" അനിവാര്യമാണ്. ഇന്ദ്രിയങ്ങളുടെയും മനസ്സിന്റേയും മോഹവലയിൽപെട്ടു വട്ടംതിരിയുന്ന മനുഷ്യൻ ആത്മശക്തിയെ അറിയുന്നില്ല. ഓരോ മനുഷ്യനിലും അപ്രമേയമായ ശക്തി അന്തർഭവിച്ചിട്ടുണ്ട്. അവനപ്രാപ്യമായൊന്നുംതന്നെയില്ല എന്നുദ്ഘോഷിക്കുകയാണ് ഉപനിഷത്തുകൾ ചെയ്യുന്നത്. "തത്ത്വമസി" എന്ന മഹാവാക്യംകൊണ്ടുദ്ദേശിക്കുന്നത് മറെറന്താണ്? സൃഷ്ടിസ്ഥിതിസംഹാരകർത്താവായ പരമസത്യത്തെപ്പററി വിവരിച്ചതിനുശേഷം ആ സർവ്വശക്തനെപ്പററി അറിയാൻ ആകാംക്ഷയോടെ കാത്തിരിക്കുന്ന ശ്വേതകേതുവിനോടാണ് പറയുന്നത് "അതു നീതന്നെയാണ്" എന്ന്. അപ്രമേയശക്തിയുക്തനായ ആ പരമാത്മാവും താൻതന്നെയാണെന്നറിഞ്ഞതോടെ ശ്വേതകേതു സുഖദുഃഖങ്ങളിൽനിന്നും അതീതനായിത്തീരുന്നു. ജാതിമതഭേദമെന്യേ അശക്തരെ—ആത്മശക്തിയെപ്പററി അറിയാത്തവരെ—വിളിച്ചുണർത്തി തങ്ങളുടെ സ്വന്തം കാലുകളിൽ സ്വതന്ത്രരായി നിൽക്കാൻ ആജ്ഞാപിക്കുകയാണ് ഉപനിഷത്തുകൾ ചെയ്യുന്നത്. ഇതുതന്നെയാണ് ഉപനിഷത്തുകളുടെ പ്രഥമവും പ്രധാനവുമായ സന്ദേശവും.

ഉപനിഷത്തുക്കളുടെ സന്ദേശത്തെപ്പററി ചർച്ച ചെയ്യുമ്പോൾ സ്വാമിജി ഊന്നിപ്പറഞ്ഞ മറെറാരാശയമിതാണ്. നാനാത്വത്തിൽ ഏകത്വം ദർശിക്കയാണ് ഉപനിഷത്തുക്കൾവഴിയായി നാം ചെയ്യുന്നത്. വിജ്ഞാനത്തിന്റെ അന്ത്യമാണ് വേദാന്തം—അഥവാ ഉപനിഷത്തുകൾ—എന്നു പറയപ്പെടുന്നു. എന്താണീ വിജ്ഞാനം? സ്വാമിജി പറയുന്നു "വിജ്ഞാനം നാനാത്വത്തിൽ ഏകത്വം ദർശിക്കയല്ലാതെ മറെറാന്നല്ല." നിരവധി കൈവഴികളായി പിരിഞ്ഞിരിക്കുന്ന ശാസ്ത്രങ്ങളുടെയെല്ലാം ആത്യന്തികലക്ഷ്യം ഇതുതന്നെയാണ്. വൈവിദ്ധ്യങ്ങളുടെ ഒരു വിദഗ്ദ്ധസമ്മേളനമായ ഈ ജഗത് ഉടലെടുത്തത് എവിടെനിന്ന്? അതിനെ പ്രവർത്തിപ്പിക്കുന്നതാര്? അതിനൊരന്ത്യം കൈവരുത്തുന്ന കൈവിരുതുള്ള വ്യക്തിയാര്? അഥവാ ശക്തിയേത്? ഇത്രയും ചോദ്യങ്ങൾക്ക് ഒരു സമാധാനം കണ്ടുപിടിക്കുമ്പോൾ ശാസ്ത്രം സഫലമായെന്നു പറയാം. അല്ലെങ്കിൽ?....നിഷ്ഫലം.

മനുഷ്യമനസ്സ് അതിന്റെ പ്രവർത്തനങ്ങൾ ആരംഭിച്ച അനാദികാലം മുതൽ ശാസ്ത്രത്തിന്റെ ആരംഭം കുറിച്ചു. ജീവിതത്തേയും ജീവിക്കുന്ന ലോകത്തേയും പററിയുള്ള രഹസ്യങ്ങളെ ആരാഞ്ഞറിഞ്ഞ് പ്രശ്നങ്ങളുടെ ശൃംഖലകളായ അവയ്ക്കൊരു പരിഹാരം കണ്ടെത്താൻ മനുഷ്യൻ ആത്മാർത്ഥമായി ആഗ്രഹിച്ചു. അതിനുള്ള പ്രവർത്തനങ്ങൾ വളരെക്കാലങ്ങൾക്കു മുമ്പുതന്നെ ലോകത്തിന്റെ നാനാഭാഗങ്ങളിലായി ആരംഭിച്ചുകഴിഞ്ഞു. ആദ്യമാദ്യം അവർ ബാഹ്യപ്രപഞ്ചത്തിലെ ഓരോ വസ്തുവിനേയും കൂലങ്കഷമായി വിശകലനം ചെയ്തുനോക്കി. പ്രശ്നങ്ങൾ കൂടുതൽകൂടുതൽ ജടിലങ്ങളായിത്തീരുകയല്ലാതെ അവയ്ക്കൊരു പരിഹാരം കണ്ടുപിടിക്കാൻ അവർക്കു കഴിഞ്ഞില്ല. ഈ അന്വേഷണഫലങ്ങൾ ലോകസാഹിത്യത്തിൽ പലേടത്തുമായി ചിതറിക്കിടക്കുന്നുണ്ട്. ഭാരതീയരുടെ നിരന്തരമായ അന്വേഷണഫലമായി കണ്ടുപിടിക്കപ്പെട്ട വിജ്ഞാനഭണ്ഡാഗാരമാണ് വേദം. അതിന്റെ ആദ്യഭാഗത്തിൽകൂടി കണ്ണോടിക്കുമ്പോൾ മനുഷ്യമനസ്സിന്റെ അവികസിതരൂപം നമുക്കു കാണാൻ സാധിക്കും. ബാഹ്യപ്രപഞ്ചത്തിലെ പല വസ്തുക്കളെയും അവിടെ വിഷയീകരിച്ച് വിശകലനം ചെയ്തിട്ടുണ്ട്.

എത്രതന്നെ പരിശ്രമിച്ചിട്ടും ഒരവസാനം കാണാതായപ്പോൾ നിരാശരായ പാശ്ചാത്യർ പിന്മാറുകതന്നെ ചെയ്തു. അഥവാ; ഭൌതികത്തിലാണ് അന്വേഷണത്തിന്റെ അന്ത്യമെന്ന് വിശ്വസിക്കാതെ വിശ്വസിച്ച് അവസാനിപ്പിച്ചു. ഭാരതീയരേയും ആദ്യമായി ആശ്ലേഷിച്ചത് പരാജയമാണെന്നുള്ള വസ്തുത മറച്ചുവെക്കാവതല്ല. പക്ഷെ, തങ്ങളുടെ നിസ്സഹായതയെ അവർ വെളിപ്പെടുത്തി. ഇന്ദ്രിയങ്ങൾക്കും വാക്കിനും അതീതമാണ് ജനനമരണങ്ങളെക്കുറിച്ചുള്ള രഹസ്യമെന്നവർ ഉദ്ഘോഷിച്ചു.

“യതോ വാചോ നിവർത്തന്തേ

അപ്രാപ്യ മനസാ സഹ” (വാക്കു മനസ്സോടുകൂടെ എത്താൻ സാധിക്കാതെ ഏതിൽനിന്നാണോ സ്വയം പിന്തിരിയുന്നത്) ഇന്ദ്രിയങ്ങളുടെ കഴിവില്ലായ്മയെ കുറച്ചുകൂടി വ്യക്തമായി പ്രതിപാദിക്കുന്നു; “ന തത്ര ചക്ഷുർഗച്ഛതി ന വാക് ഗച്ഛതി” (അവിടെ കണ്ണു ചെന്നെത്തുന്നില്ല. വാക്കിനു പോകാൻ സാധിക്കുന്നില്ല.) ഇന്ദ്രിയങ്ങളുടേയും മനസ്സിന്റേയും അശക്തിയെ കാണിക്കുന്ന ഇത്തരത്തിലുള്ള അനവധി വാക്യങ്ങൾ ഉപനിഷത്തുകളിലുടനീളം നമുക്കു കാണാൻ സാധിക്കുന്നതാണ്.

ആദ്യം നിസ്സഹായത അനുഭവപ്പെട്ടെങ്കിലും നിരാശരാകാതെ ഭാരതീയർ മുന്നോട്ടു ഗമിച്ചു. തങ്ങളുടെ അന്വേഷണം അന്തർമ്മുഖമാക്കി. അനവധി കാലത്തെ നിരന്തരമായ അന്വേഷണത്തിന്റെ ഫലമായി ഇന്ദ്രിയാതീതനും പ്രകാശസ്വരൂപിയുമായ ആത്മാവിനെ അവർ അറിഞ്ഞു. ആത്മാവിനെ അനുഭവിച്ചറിഞ്ഞതോടെ അതുവരെ അലട്ടിക്കൊണ്ടിരുന്നതായ പ്രശ്നങ്ങൾക്കെല്ലാം പരിഹാരം സ്വയം വന്നുചേർന്നു. ആനന്ദസാഗരത്തിൽ നിമഗ്നരായ അവർ വിളിച്ചുപറഞ്ഞു.

“തമേവൈകം ജാനഥ ആത്മാനം
അന്യാ വാചോ വിമുഞ്ചഥ”

(ഈ ആത്മാവിനെ മാത്രം അറിയുക. നിഷ്ഫലമായ മററു വാക്കുകളെല്ലാം ഉപേക്ഷിക്കുക) എന്ന്. അനിർവ്വചനീയനായ ഈ ആത്മാവിനെ യേനകേനാപി പ്രകാരേണ ചിത്രീകരിക്കുവാൻ ശ്രമിക്കുകയാണ് ഉപനിഷത്തുകൾ ചെയ്യുന്നത്. അരൂപിയും നിർഗ്ഗുണനുമായ ഈ ആത്മാവിനെ പ്രതിപാദിക്കുന്ന അവസരത്തിലാണ് കവിതയുടെ കാതലായ ഭാഗം—സുന്ദരമായ ഭാവന—നാം ദർശിക്കുന്നത്.

ഉപനിഷത്തിലെ സിദ്ധാന്തത്തെപ്പററി സ്വാമിജി എതിരററതും സ്വീകാര്യവുമായ പന്ഥാവാണ് കൈക്കൊണ്ടിരിക്കുന്നത്. ഉപനിഷത്തുക്കളിലെ സിദ്ധാന്തമെന്താണ്? സാധാരണക്കാരന്റെ ദൃഷ്ടിയിൽ ഇതൊരു കുഴഞ്ഞുമറിഞ്ഞ പ്രശ്നമാണ്. ഉപനിഷത്തുകൾ ദ്വൈതപരമാണെന്നു ദ്വൈതികളും അദ്വൈതപരമാണെന്നു അദ്വൈതികളും, രണ്ടുമല്ല വിശിഷ്ടാദ്വൈതപരമാണെന്ന് വിശിഷ്ടാദ്വൈതികളും വാദിക്കുന്നു. ഓരോ വിഭാഗക്കാർക്കും ഉപനിഷത്തുകളിൽനിന്നുതന്നെ തത്പരമായ വാക്യങ്ങൾ ഉദ്ധരിക്കാനുമുണ്ട്. സ്വാമിജി ഈ സിദ്ധാന്തകലഹകോലാഹലത്തിൽനിന്നും അതീതനായി സിദ്ധാന്തികളെല്ലാം തന്നെ പൊതുവായംഗീകരിച്ചിരിക്കുന്ന ചില തത്വങ്ങൾക്കു പ്രാധാന്യം കൊടുക്കുകയാണ് ചെയ്യുന്നത്.

വിവിധമതാവലംബികളെ കോർത്തിണക്കുന്ന കണ്ണികളിലൊന്നാണ് “സംസാരം”. സുഖദുഃഖസമ്മിശ്രവും ദൃശ്യവുമായ ഒരു ലോകമുണ്ടെന്നെല്ലാവരും സമ്മതിക്കുന്നുണ്ട്. അതിന്റെ യാഥാർത്ഥ്യത്തെപ്പററി അതിരുകടന്നു ചിന്തിക്കുമ്പോഴാണ് അഭിപ്രായഭിന്നതകൾ ഉടലെടുക്കുന്നത്.

ഉപനിഷത്തുകളെ പ്രകാശിപ്പിക്കുന്ന പ്രഭാപൂരമായ ആത്മാവാണ് മറെറാരു കണ്ണി. മനുഷ്യനെ വിശകലനം ചെയ്യാനൊരുമ്പെടുന്ന ശാസ്ത്രജ്ഞൻ, ആദ്യമായൊരു ബാഹ്യശരീരവും, ഉപരിയായി ഒരു സൂക്ഷ്മശരീരവും അതിനുമുപരിയായി ആത്മാവും സ്ഥിതിചെയ്യുന്നെന്നു സ്ഥാപിക്കുന്നു. പാശ്ചാത്യമനോവൈജ്ഞാനികർ, ഭാരതീയദൃഷ്ട്യാ സൂക്ഷ്മശരീരത്തിൽ

അന്തർഭവിക്കുന്ന മനസ്സുതന്നെയാണ് ആത്മാവെന്നു കരുതി തെററായ ഒരു പരിഗണനയിലേക്കു പ്രവേശിക്കുന്നു. അന്തഃകരണം അഥവാ മനസ്സ് ജീവനു പ്രവർത്തിക്കാനുള്ള ഒരു ഉപകരണം മാത്രമാണ്. അല്പാല്പമായ ചില വ്യത്യാസങ്ങൾ അവിടവിടെ ദർശിക്കാമെങ്കിലും ആത്യന്തികമായി ആത്മാവിനെ എല്ലാ വിഭാഗക്കാരും അനാദിയും അപ്രമേയശക്തിയുക്തനും നിത്യനുമായി സ്വീകരിച്ചിട്ടുണ്ട്. സർവ്വവിധശക്തിയും കേന്ദ്രീകരിച്ചിരിക്കുന്നതു് ആത്മാവിലാണ്. സ്വാമിജി പറയുന്നു "എല്ലാ ശക്തിയും, സ്വച്ഛതയും മഹത്വവും മാത്രമല്ലാ എല്ലാം തന്നെയും ആത്മാവിലാണുള്ളതു്" എന്നു്.

ചുരുക്കത്തിൽ സ്വാമിജി പറയുന്നു "എല്ലാ ഉപനിഷദ്ഗ്രന്ഥങ്ങളിലും ഒരേ ഒരു വിഷയമാണുള്ളതു്. ഒരുരുള മണ്ണിൽനിന്നും ലോകത്തിലുള്ള എല്ലാ മണ്ണിനെപ്പററിയുമുള്ള അറിവു് എപ്രകാരം ഉണ്ടാകുന്നുവോ അതുപോലെ യാതൊന്നിൻെറ ജ്ഞാനംകൊണ്ടു് ലോകത്തിലുള്ള എല്ലാററിനേയും പററി അറിയുവാൻ സാധിക്കുമോ അതിനെ അറിയുക—ഈ ഒരേ ഒരു ലക്ഷ്യമാണവകളുള്ളതു്. ഈ ആശയമാണവയിൽ അന്തർഭവിച്ചിരിക്കുന്നതു്" എന്നു്.

അരവിന്ദാക്ഷപിഷാരടി എം. എ.

# പ്രാതസ്മരണം.

പ്രാതസ്മരാമി പരമാത്മനിലീനചിത്ത–
മാനന്ദവിസ്ഫുരിതമഞ്ജുമുഖാരവിന്ദം
ഫാലാന്തരാളവിലസത് ഭസിതത്രിപുണ്ഡ്റം
ശ്രീരാമകൃഷ്ണമളിനീലലസത് സുകേശം

പ്രാതസ്മരാമി സകലാഗമസാരവേദ്യ–
മാജാനുബാഹുമതി ദീനദയാപയോധിം
ശ്രീശാരദാഹൃദയമാനസരാജഹംസം
ശ്രീരാമകൃഷ്ണമഗജാപരിശോഭിപാർശ്വം 2

പ്രാതസ്മരാമി ഭവഭാവകൃശാനുതപ്ത–
വർഷായിതം സകലലോകഹിതാവതാരം
കാഷായചേല പരിവേഷ്ടിതമദ്ധ്യദേശം
ശ്രീരാമകൃഷ്ണമഖിലൈരഭിവന്ദ്യമാനം 3

പ്രാതസ്മരാമി മഹനീയഗുണാഭിരാമം
പഞ്ചാസനസ്ഥിതമനംഗമദാപഹാരം
ശ്രീ കാളികാപദസരോരുഹ ചഞ്ചരീകം
ശ്രീരാമകൃഷ്ണ മതിതപ്തഹിരണ്യവർണ്ണം 4

പ്രാതസ്മരാമി സുരനിർഝരിണീ തടാന്ത–
ക്ഷേത്രോപകാനനനികുഞ്ജതലേവസന്തം
സാക്ഷാത് കൃതാഖിലമതാർത്ഥമശേഷദേവ–
ദേവീമയം ഗുരുവരം ക്ഷുദിരാമസൂനും. 5

എൻ. ശങ്കരൻനായർ കുറിച്ചിത്താനം.

# വിദ്യാഭിവൃദ്ധിക്കു് അനുകൂലവും പ്രതികൂലവുമായ സംഗതികൾ

മനുഷ്യത്വപ്രാപ്തിയ്ക്കു പരിശീലനവും വിദ്യാഭ്യാസവും വഹിയ്ക്കുന്ന സ്ഥാനം അതിമഹത്തായിട്ടുള്ളതാണ്. ജന്മനാതന്നെ ലോകവ്യവഹാരത്തിൽ നൈപുണ്യം സമ്പാദിച്ചിട്ടുള്ളവരാരുമില്ല. ജീവിതംകൊണ്ടു പ്രയോജനമുണ്ടോ ഇല്ലയോ എന്നും അപ്പോൾ നിശ്ചയമില്ല. താനറിഞ്ഞോ അറിയാതെയോ അന്യരിൽ നിന്നും ഉപദേശവും അഭ്യാസവും ലഭിയ്ക്കുമ്പോഴാണ് അതേപ്പററി അറിവുണ്ടാകുന്നതു്. അതിൻെറ ഫലമാ

യി ജീവിതം വേണ്ടവണ്ണം സംസ്കരിക്കപ്പെടുകയും ലോകവ്യവഹാരത്തിൽ നൈപുണ്യം ഉണ്ടാകുകയും ചെയ്യുന്നു. ഒരു ബാലകന്റെ ശിക്ഷണത്തിൽ ആദ്യമായി പ്രയോജനപ്പെടുന്നതു് അനുകരണമാണു്. ശൈശവത്തിൽ അന്യർ സംസാരിക്കുന്ന ഭാഷ മനസ്സിലാക്കാൻ കഴിവില്ല. അതുകൊണ്ടു് മാതാപിതാക്കന്മാരും സമീപത്തിലുള്ള ഇതരരും നടത്തുന്ന വ്യവഹാരമെല്ലാം ബാലൻ ഗൌനിച്ചുകൊണ്ടു നിൽക്കുന്നു. തത്ഫലമായി വൃദ്ധന്മാർ പ്രവർത്തിക്കുന്നതുപോലെ പ്രവർത്തിക്കാനുള്ള സംസ്കാരം വർദ്ധിച്ചുവരുന്നു. അന്യരുടെ ഭാഷണം കേൾക്കുന്നതുകൊണ്ടു് ആദ്യമായി ഭാഷയിലെ ധ്വനികൾ ഗ്രഹിക്കുകയും പരിശീലനം വർദ്ധിക്കുന്തോറും അർത്ഥം ഗ്രഹിക്കുന്നതിനും അന്യരെ ഗ്രഹിപ്പിക്കുന്നതിനും കഴിവു സമ്പാദിക്കുകയും ചെയ്യുന്നു. ഇതിനും പുറമെ ബാലൻ പറയുന്നതും പ്രവർത്തിക്കുന്നതും മുതിർന്നവർ ചിലപ്പോൾ അരുതെന്നു തടയുന്നതും ചെയ്യാൻ പ്രോത്സാഹിപ്പിക്കുന്നതും ബാലനു കാണാൻ കഴിയുന്നു. ഏതു പ്രവൃത്തിയാണു് തനിക്കു ലാഭം നൽകുന്നതെന്നും ഏതുകൊണ്ടാണു ദോഷമുണ്ടാകുന്നതെന്നും ബാലൻ പഠിക്കുന്നു. “എന്റെ ഹിതം ആഗ്രഹിക്കുന്ന അനുഭവമുള്ള മുതിർന്നവർ ഏതെല്ലാം വിഷയങ്ങളിൽ എന്നെ പ്രോത്സാഹിപ്പിക്കുന്നുവോ, ഏതെല്ലാം വിഷയങ്ങളിൽ എന്നെ തടുക്കുന്നുവോ, അവ എനിക്കു ഹിതകരമാകയാൽ അവർ പറയുന്നതു ഞാൻ കേൾക്കണം” എന്നു് ബാലൻ തീരുമാനിക്കുന്നു. പക്ഷെ അപ്പോൾ മുതൽക്കുതന്നെ രണ്ടു വിഷമപ്രശ്നങ്ങൾ ബാലകനെ അഭിമുഖീകരിക്കുന്നു. തടുക്കുകയും പ്രേരിപ്പിക്കുകയും ചെയ്യുന്നവർതന്നെ തടുക്കപ്പെട്ട കാര്യങ്ങൾ ചെയ്യുകയും പ്രേരിപ്പിച്ചകാര്യങ്ങൾ ചെയ്യാതിരിക്കുകയും ചെയ്യുന്നതായി ബാലൻ കണ്ടുപിടിക്കുന്നു. അപ്പോൾ ബാലൻ ഇങ്ങിനെ വിചാരിക്കുവാൻ തുടങ്ങുന്നു: എന്നെ ആജ്ഞാപിക്കുന്നവർ ഞാൻ ചെയ്യരുതെന്നു തടുക്കുന്ന കാര്യങ്ങൾ ചെയ്യാതെ വിടുന്നില്ല, എന്നെ പ്രോത്സാഹിപ്പിക്കുന്ന കാര്യങ്ങൾ അവർ ചെയ്യുന്നുമില്ല. അതുകൊണ്ടു് അവരെപ്പോലെ തന്നെ ഈ ആജ്ഞകളെല്ലാം ഞാനും അന്യർക്കു നൽകിയാൽ മതിയാകും. സ്വയം അനുഷ്ഠിക്കേണ്ടതില്ല. അവർ നിഷേധിച്ച കർമ്മങ്ങൾ എന്തുകൊണ്ടു് അവർ ചെയ്യുന്നു? വിധിച്ചവ എന്തുകൊണ്ടു ചെയ്യുന്നില്ല? സത്യം പറയുവാൻ എന്നോടു പറയുന്നു. ഉപദേശിച്ചവർ പൊളി പറയുകയും ചെയ്യുന്നു. പല പ്രാവശ്യം എന്നെക്കൊണ്ടും കളവു പറയിപ്പിക്കുന്നു. അതിനൊരു സാധാരണ ഉദാഹരണമിതാണു്. ആരെങ്കിലും വീട്ടിനു പുറമേനിന്നു വിളിച്ചാൽ അയാളോടു വീട്ടിനകത്തിരിക്കുന്ന ആൾ വീട്ടിലില്ലെന്നു പറയണമെന്നു സന്ദേശവും കൊടുത്തു കുട്ടിയെ പറഞ്ഞയക്കുന്നു. ബാലകന്റെ കണ്ണിൽ തെളിവാകുന്ന മറ്റൊരു പ്രശ്നമിതാണു്. രണ്ടുപേർ ബാലകനോടു വിരുദ്ധമായ രണ്ടുപദേശം നൽകുന്നതായി കാണുന്നു. ബാലന്റെ ഹിതകാംക്ഷികളാണെന്നു ഇരുവരും അവകാശപ്പെടുന്നു. ഒരാൾ ഇതാണു ചെയ്യേണ്ടതെന്നു പറയുന്നു. അല്ല വേറൊന്നാണു ചെയ്യേണ്ടതെന്നു മറ്റൊരാൾ പറയുന്നു. രണ്ടുപേരും അവരവരുടെ ഉപദേശം പാലിക്കുന്നതുകൊണ്ടുള്ള ഗുണവും മററയാളുടെ ഉപദേശത്തിലുള്ള ദോഷവും ചൂണ്ടിക്കാണിക്കുന്നു. ഇങ്ങിനെയുള്ള സന്ദർഭത്തിൽ ബുദ്ധി പരിപക്വമായതിന്റെ ശേഷം, അഥവാ ചെയ്ത പ്രവൃത്തിയുടെ ഗുണമോ ദോഷമോ അനുഭവമായതിന്റെ ശേഷം മാത്രമേ വാസ്തവം നിർണ്ണയിക്കുവാൻ ബാലകനു ശക്തിയുണ്ടാകുന്നുള്ളു.

ഒരു കുട്ടിയുടെ പഠിത്തം ആദ്യമായി വീട്ടിലാണാരംഭിക്കുന്നതു്. പ്രത്യേകിച്ചുള്ള അറിവു സമ്പാദിക്കുന്നതിനു വേണ്ടിയാണു് പള്ളിക്കൂടത്തിലേക്കയക്കപ്പെടുന്നതു്. പള്ളിക്കൂടത്തിൽ അദ്ധ്യാപകന്മാരുടെ സഹായംകൊണ്ടു ബുദ്ധിവികാസമുണ്ടാകുന്നു. അതിന്റെ ഫലമായി നന്മയും തിന്മയും തിരിച്ചറിയുവാൻ ശക്തിയുണ്ടാകണം. വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യം ഇതാണു്. ആന്തരമായ പ്രവൃത്തിശക്തികൾ ബുദ്ധിയിൽകൂടിയും വിചാരത്തിൽകൂടിയും വിവേകംകൊണ്ടും വികസിച്ചു് ജീവിതത്തിൽ സാഫല്യമുണ്ടാകണം. ഒരു ബാലകൻ ഗുരുക്കന്മാരിൽനിന്നും പുസ്തകങ്ങളിൽനിന്നും ആദ്യം പഠിത്തം തുടങ്ങുന്നു. പുസ്തകം വായിച്ചു മനസ്സിലാക്കുന്നതിനു വേണ്ടി അക്ഷരം പഠിക്കുമ്പോൾ മുതൽ വിദ്യാഭ്യാസം ആരംഭിക്കുന്നു. ബുദ്ധിയുടെ കഴിവു വർദ്ധിക്കുന്നതുപോലെ വിവിധവിഷയങ്ങളിൽ ജ്ഞാനമുണ്ടാകുന്നു. തനിയെ ആലോചിച്ചു നിർണ്ണയിക്കുവാനും മനസ്സിലാക്കുവാനുമുള്ള യോഗ്യതയുണ്ടാകു

മ്പോൾ വിദ്യാലയങ്ങളിലെ പഠിത്തം പൂർത്തിയാകുന്നു. അതിനുമേൽ ജീവിതത്തിലുണ്ടാകുന്ന അനുഭവങ്ങൾ വഴിയാണ് അഭ്യുദയം സമ്പാദിക്കേണ്ടത്. മററുള്ളവരുടെ അനുഭവത്തിൽനിന്നും സ്വന്തം അനുഭവത്തിൽനിന്നും ലാഭകരമായ പലതും പഠിക്കുന്നു. ഇതുകൊണ്ടാണ് കിംവദന്തിമൂലമായും പുസ്തകങ്ങൾ വഴിയായും ഉണ്ടാകുന്ന അറിവിനെക്കാൾ അനുഭവത്തിൽനിന്നും സിദ്ധിക്കുന്ന അറിവു ശ്രേഷ്ഠമാണെന്നു പറയുന്നത്.

ഇപ്രകാരം മനുഷ്യൻ ജീവിതം മുഴുവൻ അറിവു സമ്പാദിച്ചുകൊണ്ടിരിക്കണം. കാരണം അറിവിന്നതിരില്ല. അറിവെത്രയും വളർത്തുവാൻ കഴിയുമോ അത്രയും വളർത്തുകതന്നെ വേണം. ജ്ഞാനാഭിവൃദ്ധിക്കായി പ്രവർത്തിക്കുന്നവനും അവൻ ജീവിക്കുന്ന സമൂഹത്തിനും പ്രദേശത്തിനും അതുകൊണ്ടു വലിയ ഫലമുണ്ടാകുന്നു. അറിവിൻെറ അററം എത്തണമെന്നുറച്ചു പ്രവർത്തിക്കാൻ എല്ലാവർക്കും സാദ്ധ്യമല്ലെങ്കിലും ജീവിതപ്പോരിൽ വിജയം പ്രാപിക്കുന്നതിനു വേണ്ടയത്രയെങ്കിലും അറിവു നിശ്ചയമായും ഓരോരുത്തരും സമ്പാദിച്ചേ കഴിയൂ. ബുദ്ധിവികാസംകൊണ്ടു തനിക്കു പ്രയോജനമേതെന്നും നിഷ്പ്രയോജനമായിട്ടുള്ളതേതെന്നും നിർണ്ണയിക്കുന്നതിനു സാധിക്കുന്നതായാൽ ആ ബുദ്ധിശക്തി ഏതു സംഗതിയിലും ഒരുവന് ഉന്നതിയും സാഫല്യവും ഉണ്ടാക്കിത്തീർത്തുകൊണ്ടിരിക്കും. പോയിട്ടില്ലാത്ത വഴിയിൽക്കൂടി മുന്നോട്ടു പോകുന്നതിനുള്ള വിവരവും വഴിയിൽനിന്നുവരുന്ന വിഘ്നങ്ങളെ അകററുന്നതിനുള്ള കഴിവും അതിൽനിന്നുണ്ടാകുന്നു.

നല്ല പരിശീലനവും ശിക്ഷണവും ലഭിക്കുന്നതിനു തടസ്സമാകുന്ന സംഗതികളും സഹായിക്കുന്ന സംഗതികളും ഏതെല്ലാമാണെന്ന് ഓരോ വിദ്യാർത്ഥിയും അറിഞ്ഞിരിക്കണം. വിദ്യാഭ്യാസത്തിൽ സഹായിക്കുന്ന സംഗതികളെ അംഗീകരിക്കുകയും ബാധകമായ സംഗതികളെ അകററുകയോ അവയിൽനിന്നും തനിയെ അകലുകയോ ചെയ്യാൻ ശ്രമിക്കുകയും ചെയ്യേണ്ടത് അവശ്യമാണ്. ഇങ്ങിനെ ചെയ്താൽ അറിവിനുള്ള വഴി എളുപ്പമാകുകയും വേണ്ടിടത്തോളം അറിവുസിദ്ധിക്കുകയും അറിവുവളരുന്നതിനുള്ള സാഹചര്യങ്ങൾ ഉണ്ടാകുകയും ചെയ്യുന്നു.

ജൈനമതപ്രതിഷ്ഠാപകനായ മഹാവീരസ്വാമി പ്രാചീനഭാരതത്തിലെ മഹാനായ ഒരു ധർമ്മപ്രവർത്തകനായിരുന്നു. ഈ തീർത്ഥങ്കരൻ തനിയെ സാധനകൾ അനുഷ്ഠിച്ച് സ്വജീവിതം അതിശ്രേഷ്ഠമാക്കിത്തീർത്തു. മററുള്ളവരുടെയും ജീവിതം ഉച്ചപദവിയിലേക്കു നയിക്കുന്നതിനുവേണ്ടി ശ്രേഷ്ഠമായ ധർമ്മം ഉപദേശിക്കുകയും അഭ്യസിപ്പിക്കുകയും ചെയ്തു. മഹാവീരസ്വാമികളുടെ അന്തിമോപദേശങ്ങൾ "ഉത്തരാദ്ധ്യായസൂത്രം" എന്ന ജൈനശാസ്ത്രഗ്രന്ഥത്തിൻെറ പതിനൊന്നാമദ്ധ്യായത്തിൽ വായിക്കുവാൻ കഴിയും.

അഭിമാനം, ക്രോധം, പ്രമാദം, രോഗം ആലസ്യം എന്നിവ ഏതൊരുവനിലാണോ ഉള്ളത് അവനു വേണ്ടവണ്ണം അറിവു സമ്പാദിക്കാൻ കഴിയുകയില്ലെന്ന് അദ്ദേഹം പ്രസ്താവിച്ചിരിക്കുന്നു. അതുകൊണ്ട് ഇവയഞ്ചിനേയും ജ്ഞാനാർത്ഥി പരിത്യജിക്കണം. ഇവ ഓരോന്നിനെപ്പററിയും അല്പം ചിന്തിക്കാം. ഒരുവൻ ജനിച്ച ജാതി, കുലം, ബുദ്ധി, സമ്പത്ത്, ശക്തി എന്നീ സംഗതികളിൽ ഏതെങ്കിലും ഒന്നിൽ അഭിമാനം ഉണ്ടായാൽ അതേസംബന്ധിച്ചിടത്തോളം താൻ അന്യരേക്കാൾ യോഗ്യനാണ് അഥവാ യോഗ്യനായിക്കൊണ്ടിരിക്കുകയാണ് എന്നു വിചാരിച്ചാൽ ആദ്യം പറഞ്ഞ ദോഷം ഒരുവനിൽ സ്ഫുടമാണ്. അന്യർ എൻെറ മുമ്പിൽ സാരമില്ല. അവർ എന്നെക്കാൾ താഴ്ന്നവരാണ്. എന്നുള്ള അഹംഭാവം മുളച്ചാൽ ഉടനെ ഒരുവൻെറ വളർച്ച തടയപ്പെടുന്നു. ഗുണവാന്മാരുടേയും ഗുരുജനങ്ങളുടേയും മുമ്പിൽ വിനയവും അവരോട് ആദരവും ഉളവാകാത്തപക്ഷം അവരുടെ പ്രസാദവും കൃപയും നമുക്കുണ്ടാകുന്നില്ല. അവർ ആരിൽ പ്രസന്നരായിത്തീരുന്നുവോ അവർക്കു മാത്രമെ ഹൃദയം തുറന്ന് അവരുടെ ജ്ഞാനസമ്പത്ത് അവർ നൽകുകയുള്ളു. ഇപ്രകാരം ഗുരുജനങ്ങളുടെ പ്രത്യേകവാത്സല്യത്തിനു പാത്രമാകുന്നതുവരെ ഗൂഢമായ തത്വങ്ങളോ അറിയേണ്ട വിദ്യയുടെ മർമ്മങ്ങളോ അവരിൽനിന്നു ഗ്രഹിക്കാൻ സാധിക്കുന്നതല്ല. പണത്തിൻെറ ബലം കൊണ്ട് ജീവനോപായത്തിനു വേണ്ടി അദ്ധ്യാപകവൃ